بسم الله الرحمن الرحيم

# വിവർത്തകക്കുറിപ്പ്

ശൈഖ് മുഹമ്മദ് ഇബ്നു അബ്ദിൽ വഹ്ഹാബ് رحمه الله രചിച്ച 'കിതാബുത്തൗഹീദ്' എന്ന വിശ്വപ്രസിദ്ധമായ ഗ്രന്ഥത്തിന്റെ വിവർത്തനമാണ് 'അല്ലാഹുവിന്റെ ഏകത്വം' എന്ന പേരിൽ നിങ്ങളുടെ കരങ്ങളിലുള്ളത്. വരമൊഴിയിലൂടെയും വാമൊഴിയിലൂടെയും ഒട്ടനവധി പണ്ഡിതരാൽ വിവരണം നൽകപ്പെട്ട ഗ്രന്ഥമാണ് 'കിതാബുത്തൗഹീദ്'. മുസ്ലിം ലോകത്ത് വ്യാപകമായി കണ്ടുവരുന്ന ശിർക്കൻ വിശ്വാസങ്ങളേയും കർമ്മങ്ങളേയും വ്യക്തമായും പ്രാമാണികമായും ശെയ്ഖ് ഈ ഗ്രന്ഥത്തിൽ കൈകാര്യം ചെയ്തിരിക്കുന്നു.

മലയാള സമൂഹത്തിന് ഇത്തരം കൃതികൾ വലിയ മുതൽക്കൂട്ടാണെന്നതിൽ സംശയമില്ല. കാരണം, വിശ്വാസ സംസ്കരണമാണല്ലോ അതിപ്രധാനം. അതിന് ഹേതുകങ്ങളായി വർത്തിക്കേണ്ട ദൃശ്യ ശ്രാവ്യ മാധ്യമങ്ങൾ അതല്ലാത്തവക്ക് വേണ്ടി പണിയെടുക്കുന്ന കാലഘട്ടത്തിൽ വിശേഷിച്ചും.

ഇസ്ലാമിന്റെ അടിസ്ഥാന കാര്യങ്ങളെ പഠിപ്പിക്കുന്ന സാങ്കേതിക പദങ്ങളും പ്രയോഗങ്ങളും ധാരാളമുള്ള ഗ്രന്ഥമാണ് 'കിതാബുത്തൗഹീദ്'. അറബിഭാഷയുടെ വൈപുല്യവും വിവർത്തിത ഭാഷയുടെ പരിമിതിയും പലപ്പോഴും പദാനുപദ വിവർത്തനത്തിൽ പ്രയാസം സൃഷ്ടിക്കാറുണ്ട്. അത്തരം സന്ദർഭങ്ങളിൽ കാര്യങ്ങൾ ഗ്രഹിക്കുവാൻ ഉപകരിക്കും വിധം നേരിയ കുറിപ്പുകൾ ഈ വിവർത്തനത്തിൽ നൽകിയിട്ടുണ്ട്. മൂലഗ്രന്ഥത്തിന്റെ വരികൾ ഗ്രഹിക്കുവാൻ ശെയ്ഖ് അബ്ദുർറഹ്മാൻ ഇബ്നു ഹസൻ ആലുശെയ്ഖ് رحمه الله യുടെ 'ക്വുർറതു ഉയൂനിൽ മുവഹ്ഹിദീൻ' എന്ന ഗ്രന്ഥമാണ് അവലംബിച്ചിട്ടുള്ളത്. ചില അദ്ധ്യായങ്ങൾക്ക് മൂലഗ്രന്ഥത്തിൽ ശീർഷകങ്ങൾ നൽകപ്പെട്ടിട്ടില്ല. ആ അദ്ധ്യായങ്ങൾ കൈകാര്യംചെയ്യുന്ന വിഷയങ്ങൾക്കനുസരിച്ച ശീർഷകങ്ങൾ അവക്ക് നൽകിയിട്ടുണ്ട്. 'ഹദീഥു'കൾക്കും 'ആഥാറു'കൾക്കും ദാറുൽ മുഗ്നിയിലെ അൽ മജ്ലിസുൽ ഇൽമി നൽകിയ തഹ്ക്വീക്വും, 'ആയത്തു'കളുടേയും 'ഹദീഥു'കളുടേയും 'അറബി നസ്സ്വുകളും' കൊടുത്തിട്ടുണ്ട്. കൂടാതെ, ഗ്രന്ഥകാരനെ പരിചയപ്പെടുവാൻ അദ്ദേഹത്തിന്റെ സംക്ഷിപ്തചരിത്രം ആമുഖാനന്തരം നൽകിയിട്ടുമുണ്ട്.

'കിതാബുത്തൗഹീദി'ന്റെ ഒരു മലയാള വിവർത്തനം 'ഇഫ്സോ'(ഇന്റർനാഷ്ണൽ ഇസ്ലാമിക് ഫെഡറേഷൻ ഓഫ് സ്റ്റുഡന്റ് ഓർഗനൈസേഷൻ) പ്രസിദ്ധീകരിച്ചത് ശ്രദ്ധയിൽപ്പെട്ടി

ട്ടുണ്ട്. പക്ഷെ മൂലഗ്രന്ഥത്തോട് നീതിപുലർത്തിയില്ലായെന്ന് മാത്രമല്ല, ഗ്രന്ഥകർത്താവ് പഠിപ്പിക്കുന്ന അടിസ്ഥാന ആശയങ്ങളെ പ്പോലും വിപരീതാർത്ഥത്തിൽ പ്രസ്തുത വിവർത്തന കൃതിയിൽ വായിക്കുവാൻ സാധിച്ചിട്ടുണ്ട്. ഇത്തരം ഫിത്നകളിൽ നിന്ന് അല്ലാഹു ﷻ നമ്മെ കാത്തുരക്ഷിക്കുമാറാകട്ടെ...

മാന്യവായനക്കാരുടെ പഠനത്തിന് ഈ വിവർത്തന കൃതി മുന്നോട്ടുവെക്കുമ്പോൾ വസ്വിയ്യത്തായി ഉണർത്തുവാനുള്ളത്; നാമെല്ലാം 'തക്വ്‌വ' ഉള്ളവരാകണം എന്നാണ്. ശെയ്ഖ് മുഹമ്മദ് ഇബ്നു അബ്ദിൽവഹ്ഹാബ് എന്ന പേര് കേൾക്കുമ്പോഴേക്കും ഒരുതരം അരോജകത്വത്തിന്റെ നെറ്റിചുളിക്കൽ പലരിലും കാണപ്പെടാറുണ്ട്. അദ്ദേഹം പഠിപ്പിച്ച ദീനിന്റെ യഥാർത്ഥ ആശയാദർശങ്ങൾ പഠിച്ചു മനസ്സിലാക്കുന്നതിൽനിന്ന് സമുദായത്തെ തടയുവാൻ ഈ മഹാരഥനെ തെറ്റിദ്ധരിപ്പിക്കുന്നതിൽ പൗരോഹിത്യം കൈവരിച്ച വിജയപരിധിയുടെ തെളിവാണ് ഇത്. ഈ ഗ്രന്ഥം ശെയ്ഖ് പഠിപ്പിച്ച ആശയങ്ങൾ പ്രമാണബദ്ധമാണ് എന്ന യാഥാർത്ഥ്യം നിങ്ങളെ ബോദ്ധ്യപെടുത്തും; തീർച്ച.

വിവർത്തനത്തിൽ കഴിവതും സൂക്ഷ്മത പുലർത്തുവാൻ ശ്രമിച്ചിട്ടുണ്ട്. പൂർണ്ണത അല്ലാഹു ﷻ ക്ക് മാത്രമാണല്ലോ; പാപസുരക്ഷിതത്വം അവന്റെ അമ്പിയാ മുർസലീങ്ങൾക്കും. വല്ല തെറ്റുകളും ശ്രദ്ധയിൽപ്പെടുന്നുവെങ്കിൽ നല്ല നിയ്യത്തോടെ ഉണർത്തണമെന്ന് ഉപദേശിക്കുന്നു. 'ദുആ'ക്ക് വസ്വിയ്യത്ത് ചെയ്യുന്നു.

ഈ വിവർത്തന സംരഭത്തിന് തൗഫീക്വും കഴിവും ശേഷിയും പ്രദാനം ചെയ്ത പ്രപഞ്ചനാഥന് മാത്രമാണ് ഹംദുകൾ മുഴുവനും. അതിൽ പിന്നെ പ്രോത്സാഹിപ്പിച്ചവരും പ്രയത്നിച്ചവരും ധാരാളമാണ്. അക്ഷരങ്ങൾ പേജുകളിലേക്ക് താൽപര്യപൂർവ്വം പകർത്തി ഈ രചന പെട്ടന്ന് വെളിച്ചം കാണുവാൻ യത്നിച്ചത് സുഹൃത്ത് മുഹമ്മദ് റയ്യാൻ(കൊല്ലം) ആണ്. ഇതിന്റെ പരിശോധന നടത്തിയതും അനിവാര്യമായ പലകാര്യങ്ങൾ നിർദ്ദേശിക്കുകയും ചെയ്തത് ബഹുമാന്യർ മുഹമ്മദ് സ്വാദിക്വ് അൽമദീനിയാണ്. ഈ കൃത്യം തുടങ്ങുവാൻ പല സഹായങ്ങളും നൽകി പ്രോത്സാഹിപ്പിച്ചത് ബഹു: സഹോദരൻ മാഹിൻ മുഹമ്മദ് (കൊച്ചി)യും മുഹമ്മദ് അലി പുലാശേരി(കുഞ്ഞു) അവർകളുമാണ്. കൂടാതെ, വിലപ്പെട്ട നിർദ്ദേശങ്ങളും ഉപദേങ്ങളും നൽകിയ ഗുണകാംക്ഷികൾ വേറേയുമുണ്ട്.

നാഥാ, ഞങ്ങൾ എല്ലാവരിൽനിന്നും നീ ഇത് ഒരു പുണ്യകർമ്മമായി സ്വീകരിക്കേണമേ...., നിന്റെ 'വജഹി'നെ ഞങ്ങൾക്ക് പ്രദാനം ചെയ്യേണമേ......., ഇതുകൊണ്ട് ഞങ്ങൾക്കും മുസ്‌ലിം സമുദായത്തിനും നീ ഉപകാരം നൽകേണമേ......

അബ്ദുൽ ജബ്ബാർ അബ്ദുല്ല

# ശൈഖ് മുഹമ്മദ് ഇബ്നു അബ്ദിൽ വഹ്ഹാബ് رَحِمَهُ ٱللَّهُ സംക്ഷിപ്ത ചരിത്രം

ശൈഖ് അബൂ അബ്ദില്ലാഹ് മുഹമ്മദ് ഇബ്നു അബ്ദിൽ വഹ്ഹാബ് അത്തമീമി എന്നാണ് അദ്ദേഹത്തിന്റെ പൂർണനാമം. അബൂഹുസെയ്ൻ എന്നും അദ്ദേഹത്തിന് വിളിപ്പേരുണ്ട്. ഹിജ്റ 1115ൽ (ക്രൃസ്താബ്ദം1703 ൽ) 'നജ്ദി'ലെ റിയാദിനടുത്തുള്ള 'ഉയയ്നയി'ൽ അദ്ദേഹം ഭൂജാതനായി.

തന്റെ പിതാവ് അബ്ദുൽവഹ്ഹാബ് ഇബ്നു സുലയ്മാൻ رَحِمَهُ ٱللَّهُ യോടൊപ്പം വിജ്ഞാനം നിറഞ്ഞുനിന്ന വീട്ടിലാണ് അദ്ദേഹം തന്റെബാല്യംചിലവഴിച്ചത്.പിതാവിനുമുന്നിൽ തഫ്സീറിലേയും ഹദീഥിലേയും ഹമ്പലീഫിക്വ്ഹിലേയും പ്രാഥമികപാഠങ്ങൾ ഓതിപ്പഠിച്ച അദ്ദേഹം തന്റെ പത്താം വയസ്സിൽ ക്വുർആൻ മനഃപാഠമാക്കി. പ്രാഥമികപഠനം നജ്ദിൽ പൂർത്തിയാക്കിയ ശൈഖ്, ഹിജാസിൽ (മക്കയിലും മദീനയിലും) താമസിച്ചുകൊണ്ട് തന്റെ പഠനം തുടർന്നു. ഇറാക്വിലെ ബസ്വ്റ, ബാഗ്ദാദ്, മൗസ്വിൽ എന്നി സ്ഥലങ്ങളിൽ മാറിമാറി വിജ്ഞാനം അഭ്യസിച്ചിട്ടുണ്ട്.

തൗഹീദ് മനസ്സിലാക്കുന്നതിലും സാക്ഷാൽക്കരിക്കുന്നതിലും തൗഹീദിന് പൊരുത്തപ്പെടാത്ത കാര്യങ്ങൾ ഗ്രഹിക്കുന്നതിലും വലിയ കഴിവ് നൽകപ്പെട്ട വ്യക്തിത്വമായിരുന്നു അദ്ദേഹം. സഊദ് കുടുംബത്തിന്റെ തലസ്ഥാനമായിരുന്ന ദർഇയ്യ(ദേര)യെ ഹിജ്റ 1139 മുതൽ 1179 വരെ ഭരിച്ചിരുന്ന സഊദ് കുടുംബത്തിലെ അമീർ മുഹമ്മദ് ഇബ്നു സഊദ് رَحِمَهُ ٱللَّهُ യും അദ്ദേഹത്തിന്റെ പുത്രൻ അമീർ അബ്ദുൽഅസീസ് ഇബ്നു മുഹമ്മദ് رَحِمَهُ ٱللَّهُ യും ശൈഖിന്റെ പ്രബോധന പ്രവർത്തനത്തെ നന്നായി ശക്തിപ്പെടുത്തി. അതിനാൽതന്നെ തന്റെ നാടിനേയും ജനതയേയും ഗ്രസിച്ച വിശ്വാസവൈകല്യങ്ങൾ അറിഞ്ഞുമനസ്സിലാക്കിയ അദ്ദേഹം ഉണർന്നുപ്രവർത്തിച്ചു. ശിർക്കിനെതിരിൽ അക്ഷീണ അവിശ്രമ പരിശ്രമം നടത്തിയ അദ്ദേഹം അറേബ്യയുടെ ചരിത്രം തിരുത്തി തൗഹീദിന്റെ ചരിത്രമാക്കി. അറേബ്യക്കപ്പുറം ഇന്ത്യ, ഇറാക്വ്, ഈജിപ്ത്, സിറിയ, പശ്ചിമാഫ്രിക്കൻ നാടുകൾ തുടങ്ങി ദിഗന്തങ്ങളിലേക്കെന്നപോലെ അദ്ദേഹത്തിന്റെ ദഅ്വത്ത് വ്യാപിച്ചു. ശൈഖ് അബ്ദുൽഅസീസ് ഇബ്നുബാസ് رَحِمَهُ ٱللَّهُ ശൈഖിന്റെ പ്രബോധനമേഖല ചുരുക്കി വിവരിച്ചത് ഇപ്രകാരമാണ്: "നിശ്ചയം, ഇമാം മുഹമ്മദ് ഇബ്നു അബ്ദിൽ വഹ്ഹാബ്, അല്ലാഹു سُبْحَانَهُ وَتَعَالَىٰ യുടെ ദീനിനെ ലോകർക്ക് വെളിപ്പെടുത്തികാണിക്കുവാനും, തൗ

ഹീദിലേക്ക് ജനങ്ങളെ ക്ഷണിക്കുവാനും ജനങ്ങൾ എത്തിപ്പെട്ട ബിദ്അത്തുകളേയും ഖുറാഫാത്തുകളേയും എതിർക്കുവാനുമാണ് പ്രബോധകനായി എഴുന്നേറ്റുനിന്നത്. അദ്ദേഹം സത്യം ജനങ്ങളെ അംഗീകരിപ്പിക്കുകയും ബാത്വിലിൽനിന്ന് അവരെ അകറ്റുകയും ചെയ്തു. അപ്രകാരം അദ്ദേഹം നന്മ കല്പിക്കുകയും തിന്മ വിരോധിക്കുകയും ചെയ്തു".

കറകളഞ്ഞ തൗഹീദ് പ്രബോധനം നടത്തുക, വിശുദ്ധ ക്വുർആനിലേക്കും തിരുസുന്നത്തിലേക്കും മടങ്ങുക, അഹ്‌ലു സുന്നത്തിന്റെ ആദർശത്തിൽ നിന്നും കാലചംക്രമണത്തിൽ തേഞ്ഞുമാഞ്ഞുപോയ ആശയാദർശങ്ങളെ പുനരുജ്ജീവിപ്പിക്കുക, ........... തുടങ്ങിയ മഹത്തായകാര്യങ്ങൾ ദഅ്‌വത്ത് നടത്തിയ ശൈഖിന്റെ പ്രബോധന പ്രവർത്തനത്തെ 'വഹ്ഹാബിയ്യത്ത്' (വഹ്ഹാബിസം) എന്നാണ് ശത്രുക്കൾ തെറ്റായി വിളിച്ചത്. വഹ്ഹാബിയ്യത് (വഹ്ഹാബിസം) എന്നത് ശത്രുക്കളുടെ തെറ്റായ നാമകരണമാണ്. ശൈഖ് പ്രസ്തുത പേരിൽ പുതിയ ഒരു പാർട്ടിയുണ്ടാക്കി അതിലേക്ക് ആളുകളെ സംഘടിപ്പിക്കുകയായിരുന്നില്ല. അല്ലാഹു ﷻ വിശുദ്ധക്വുർആനിൽ വിവരിച്ച സച്ചരിതരായ പൂർവ്വികരുടെ വഴിയിൽചലിച്ച മഹാന്മാരിൽ ഒരാളായിരുന്നു ശൈഖ് മുഹമ്മദ് ഇബ്നു അബ്ദിൽവഹ്ഹാബ് رحمه الله എന്ന യാഥാർത്ഥ്യമാണ് അദ്ദേഹത്തിന്റെ ചരിത്രം നമ്മെ അറിയിക്കുന്നത്.

വിനയത്തിന്റെ നിറകുടമായിരുന്നു അദ്ദേഹം. സത്യം തുറന്നുപറയുന്ന വിഷയത്തിൽ അദ്ദേഹം ഒരു ആക്ഷേപകന്റെ ആക്ഷേപവും ഭയന്നിരുന്നുമില്ല. അദ്ദേഹത്തിന്റെ സദസ്സുകൾ മുഴുവനും വിജ്ഞാനത്തിന്റേതായിരുന്നു. ധാരാളം പണ്ഡിതരേയും ക്വാദിമാരേയും നേതാക്കളേയും അദ്ദേഹം വാർത്തെടുത്തു. അനുഗ്രഹീതമായഒരുതൂലികയുടെ ഉടമയായിരുന്നു അദ്ദേഹം. അടിസ്ഥാന വിഷയങ്ങൾ കൈകാര്യം ചെയ്യുന്ന ധാരാളം ഗ്രന്ഥങ്ങളും ലഘുരചനകളും അദ്ദേഹം അനന്തരമാക്കിയിട്ടുണ്ട്. റിയാദിലെ ജാമിഅതുൽ ഇമാം യൂനിവേഴ്സിറ്റി ശൈഖിന്റെ ഗ്രന്ഥങ്ങളും രചനകളും ഒമ്പതുവാള്യങ്ങളിലായി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഹിജ്റവർഷം 1206 ൽ റിയാദിലെ 'ദർഇയ്യ'യിൽ അദ്ദേഹം മരണപ്പെട്ടു. അന്ന് അദ്ദേഹത്തിന് 92 വയസ്സായിരുന്നു. 'ദർഇയ്യ'യിൽ തന്നെ അദ്ദേഹം മറമാടപ്പെട്ടു. അല്ലാഹു ﷻ അദ്ദേഹത്തിന് മഗ്ഫിറതും മർഹമതും പ്രദാനം ചെയ്യുമാറാകട്ടെ.....

# കിതാബുത്തൗഹീദ്

അല്ലാഹു ﷻ പറഞ്ഞു:

﴿ وَمَا خَلَقْتُ ٱلْجِنَّ وَٱلْإِنسَ إِلَّا لِيَعْبُدُونِ ﴾

**(ജിന്നുകളേയും മനുഷ്യരേയും എന്നെ ആരാധിക്കുവാൻ വേണ്ടിയല്ലാതെ ഞാൻ സൃഷ്ടിച്ചിട്ടില്ല)** (വി.ക്വു. 51:56)

﴿ وَلَقَدْ بَعَثْنَا فِى كُلِّ أُمَّةٍ رَّسُولًا أَنِ ٱعْبُدُوا۟ ٱللَّهَ وَٱجْتَنِبُوا۟ ٱلطَّٰغُوتَ ﴾

**(തീർച്ചയായും ഓരോ സമുദായത്തിലും നാം ദൂതനെ നിയോഗിച്ചിട്ടുണ്ട്. നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും, ദുർമൂർത്തികളെ വെടിയുകയും ചെയ്യണം. (എന്ന് പ്രബോധനം ചെയ്യുന്നതിനുവേണ്ടി.......)** (വി.ക്വു. 16:36)

﴿ ۞ وَقَضَىٰ رَبُّكَ أَلَّا تَعْبُدُوٓا۟ إِلَّآ إِيَّاهُ وَبِٱلْوَٰلِدَيْنِ إِحْسَٰنًا ﴾

**(തന്നെയല്ലാതെ നിങ്ങൾ ആരാധിക്കരുതെന്നും, മാതാപിതാക്കൾക്ക് നന്മചെയ്യണമെന്നും നിന്റെ രക്ഷിതാവ് വിധിച്ചിരിക്കുന്നു.... ...)** (വി.ക്വു. 17:23,24)

﴿ ۞ وَٱعْبُدُوا۟ ٱللَّهَ وَلَا تُشْرِكُوا۟ بِهِۦ شَيْـًٔا ﴾

**(നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും അവനോട് യാതൊന്നും പങ്കുചേർക്കാതിരിക്കുകയും ചെയ്യുക...)** (വി.ക്വു. 4:36)

﴿ ۞ قُلْ تَعَالَوْا۟ أَتْلُ مَا حَرَّمَ رَبُّكُمْ عَلَيْكُمْ ۖ أَلَّا تُشْرِكُوا۟ بِهِۦ شَيْـًٔا ۖ وَبِٱلْوَٰلِدَيْنِ إِحْسَٰنًا ۖ وَلَا تَقْتُلُوٓا۟ أَوْلَٰدَكُم مِّنْ إِمْلَٰقٍ ۖ نَّحْنُ نَرْزُقُكُمْ وَإِيَّاهُمْ ۖ وَلَا تَقْرَبُوا۟ ٱلْفَوَٰحِشَ مَا ظَهَرَ مِنْهَا وَمَا بَطَنَ ۖ وَلَا تَقْتُلُوا۟ ٱلنَّفْسَ ٱلَّتِى حَرَّمَ ٱللَّهُ إِلَّا بِٱلْحَقِّ ۚ ذَٰلِكُمْ وَصَّىٰكُم بِهِۦ لَعَلَّكُمْ تَعْقِلُونَ ﴿١٥١﴾ وَلَا تَقْرَبُوا۟ مَالَ ٱلْيَتِيمِ إِلَّا بِٱلَّتِى هِىَ أَحْسَنُ حَتَّىٰ يَبْلُغَ أَشُدَّهُۥ ۖ وَأَوْفُوا۟ ٱلْكَيْلَ وَٱلْمِيزَانَ بِٱلْقِسْطِ ۖ لَا نُكَلِّفُ نَفْسًا إِلَّا وُسْعَهَا ۖ

وَإِذَا قُلْتُمْ فَٱعْدِلُوا۟ وَلَوْ كَانَ ذَا قُرْبَىٰ ۖ وَبِعَهْدِ ٱللَّهِ أَوْفُوا۟ ۚ ذَٰلِكُمْ وَصَّىٰكُم بِهِۦ لَعَلَّكُمْ تَذَكَّرُونَ ﴿١٥٢﴾ وَأَنَّ هَٰذَا صِرَٰطِى مُسْتَقِيمًا فَٱتَّبِعُوهُ ۖ وَلَا تَتَّبِعُوا۟ ٱلسُّبُلَ فَتَفَرَّقَ بِكُمْ عَن سَبِيلِهِۦ ۚ ذَٰلِكُمْ وَصَّىٰكُم بِهِۦ لَعَلَّكُمْ تَتَّقُونَ ﴾

**(**(നബിയേ,) പറയുക: നിങ്ങൾ വരൂ, നിങ്ങളുടെ രക്ഷിതാവ് നിങ്ങളുടെമേൽ നിഷിദ്ധമാക്കിയത് നിങ്ങൾക്ക് ഞാൻ പറഞ്ഞുകേൾപ്പിക്കാം. അവനോട് യാതൊന്നിനെയും നിങ്ങൾ പങ്കുചേർക്കരുത്. മാതാപിതാക്കൾക്ക് നന്മചെയ്യണം. ദാരിദ്ര്യം കാരണമായി സ്വന്തം മക്കളെ നിങ്ങൾ കൊന്നുകളയരുത്. നാമാണ് നിങ്ങൾക്കും അവർക്കും ആഹാരം തരുന്നത്. പ്രത്യക്ഷവും പരോക്ഷവുമായ നീചവൃത്തികളെ നിങ്ങൾ സമീപിച്ചുപോകരുത്. അല്ലാഹു പരിപാവനമാക്കിയ ജീവനെ ന്യായപ്രകാരമല്ലാതെ നിങ്ങൾ ഹനിച്ചുകളയരുത്. നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കുവാൻവേണ്ടി അവൻ (അല്ലാഹു) നിങ്ങൾക്ക് നൽകിയ ഉപദേശമാണത്. ഏറ്റവും ഉത്തമമായ മാർഗ്ഗത്തിലൂടെയല്ലാതെ നിങ്ങൾ അനാഥയുടെ സ്വത്തിനെ സമീപിച്ചു പോകരുത്. അവന് കാര്യപ്രാപ്തി എത്തുന്നതുവരെ (നിങ്ങൾ അവന്റെ രക്ഷാകർതൃത്വം ഏറ്റെടുക്കണം.) നിങ്ങൾ നീതിപൂർവ്വം അളവും തൂക്കവും തികച്ചു കൊടുക്കണം. ഒരാൾക്കും അയാളുടെ കഴിവിലുപരിയായി നാം ബാധ്യത ചുമത്തുന്നതല്ല. നിങ്ങൾ സംസാരിക്കുകയാണെങ്കിൽ നീതി പാലിക്കുക. അതൊരു ബന്ധുവിന്റെ കാര്യത്തിലായിരുന്നാൽ പോലും. അല്ലാഹുവോടുള്ളകരാർ നിങ്ങൾ നിറവേറ്റുക. നിങ്ങൾ ശ്രദ്ധിച്ചു മനസ്സിലാക്കുവാൻവേണ്ടി അല്ലാഹു നിങ്ങൾക്ക് നൽകിയ ഉപദേശമാണത്. ഇതത്രെ എന്റെ നേരായപാത. നിങ്ങൾ അത് പിന്തുടരുക. മറ്റുമാർഗ്ഗങ്ങൾ പിൻപറ്റരുത്. അവയൊക്കെ അവന്റെ (അല്ലാഹുവിന്റെ) മാർഗ്ഗത്തിൽ നിന്ന് നിങ്ങളെ ചിതറിച്ചുകളയും. നിങ്ങൾ സൂക്ഷ്മത പാലിക്കുവാൻ വേണ്ടി അവൻ നിങ്ങൾക്ക് നൽകിയ ഉപദേശമാണത്.**)** (വി.ക്വു. 6:151,152,153)

ഇബ്നു മസ്ഊദ് ﵁ പറഞ്ഞു:

مَنْ أرادَ أنْ ينظرَ إلىَ وصيةِ محمدٍ صلى الله عليه وسلم التي عليهاَ خاتَمُهُ فليقرأْ قولَهُ تعـــالى: ﴿ قُلْ تَعَالَوْا۟ أَتْلُ مَا حَرَّمَ رَبُّكُمْ عَلَيْكُمْ ۖ — إلى قوله — ﴿ وَأَنَّ هَٰذَا صِرَٰطِى مُسْتَقِيمًا فَٱتَّبِعُوهُ........﴾ الآية.

“ആരെങ്കിലും നബി ﷺ യുടെ അവസാന വസ്വിയത്ത് നോക്കി കാണുവാൻ ഉദ്ദേശിക്കുന്നുവെങ്കിൽ അവൻ അല്ലാഹു ﷻ യുടെ ഈ വചനങ്ങൾ (വി.ക്വു. 6: 151,152,153) പാരായണം ചെയ്യട്ടെ.

മുആദ് ഇബ്നു ജബൽ رضي الله عنه പറയുന്നു:

كُنْتُ رِديفَ النبيِّ ﷺ عَلَى حِمَارٍ فَقَالَ لِي: «يَا مُعَاذُ! أَتَدْرِي مَا حَقُّ اللّهِ عَلَى الْعِبَادِ وما حقُّ العبادِ عَلَى اللهِ؟» قُلْتُ: اللهُ وَرَسُولُهُ أَعْلَمُ. قَالَ: «حَقُّ اللّهِ عَلَى الْعِبَادِ أَنْ يَعْبُدُوه وَلاَ يُشْرِكُوا بِهِ شَيْئا. وَحَقُّ الْعِبَادِ عَلَى اللّهِ أَنْ لاَ يُعَذّبَ مَنْ لاَ يُشْرِكُ بِهِ شَيْئاً» قُلْتُ: يَا رَسُولَ اللّهِ! أَفَلاَ أُبَشّرُ النّاسَ؟ قَالَ: «لاَ تُبَشّرْهُمْ. فَيَتّكِلُوا».

“ഞാനൊരു കഴുതപ്പുറത്ത് നബി ﷺ യുടെ പിന്നിൽ യാത്ര ചെയ്യുന്നവനായിരുന്നു. അപ്പോൾ തിരുമേനി എന്നോട് ചോദിച്ചു: **“**മുആദേ, അടിമകളുടെമേലുള്ള അല്ലാഹുവിന്റെ അവകാശം എന്താണെന്നും, അല്ലാഹുവിന്റെമേലുള്ള അടിമകളുടെ അവകാശം ഏതൊക്കെയാണെന്നും താങ്കൾക്കറിയാമോ?**”** ഞാൻ പറഞ്ഞു: അല്ലാഹുവും അവന്റെ പ്രവാചകനുമാണ് ഏറ്റവും നന്നായി അറിയുന്നവർ. റസൂൽ ﷺ പറഞ്ഞു: **“**അടിമകളുടെമേലുള്ള അല്ലാഹുവിന്റെ അവകാശം, അവർ അവനുമാത്രം ആരാധന ചെയ്യണമെന്നും അവനിൽ മറ്റൊന്നിനേയും പങ്ക് ചേർക്കരുതെന്നുമാണ്. അടിമകൾക്ക് അവന്റെ മേലുള്ള അവകാശമാകട്ടെ, അല്ലാഹുവിൽ ഒന്നിനേയും പങ്കുചേർക്കാത്തവരെ അവൻ ശിക്ഷിക്കുകയില്ല എന്നതുമാണ്.**”** ഞാൻ ചോദിച്ചു: “അല്ലാഹുവിന്റെ റസൂലേ, ഞാൻ ജനങ്ങളെ ഈ സന്തോഷവാർത്ത അറിയിക്കട്ടെയോ?” അപ്പോൾ റസൂൽ ﷺ പറഞ്ഞു: **“**വേണ്ട, താങ്കൾ അവരെ ഈ സന്തോഷവാർത്ത അറിയിക്കേണ്ടതില്ല, അപ്പോൾ അവർ അതിൽ അഭയം കണ്ടെത്തി (കർമ്മങ്ങൾ ചെയ്യാത്തവരാകും)**”** (ബുഖാരി, മുസ്‌ലിം)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- മനുഷ്യരും ജിന്നുകളും സൃഷ്ടിക്കപ്പെട്ടതിലെ ഹിക്മത്ത്.
- നിശ്ചയം ആരാധനയാണ് തൗഹീദ്. കാരണം, തർക്കവിതർക്കം അതിലാണ്.

- തൗഹീദില്ലാത്തവർ അല്ലാഹുവിനെ ആരാധിക്കുന്നില്ല.പ്രസ്തുത വിഷയത്തെയാണ്, **(ഞാൻ ആരാധിക്കുന്ന (അല്ലാഹുവിനെ) നിങ്ങൾ ആരാധിക്കുന്നവർ അല്ല......)** (വി.ക്വു. 109:3,5) എന്നീ വചനങ്ങൾ ഉൾക്കൊള്ളുന്നത്.
- മുർസലുകളെ നിയോഗിച്ചതിലെ ഹിക്മത്.
- രിസാലത്ത് എല്ലാ സമൂഹങ്ങൾക്കും ഉണ്ടായിട്ടുണ്ട്.
- പ്രവാചകന്മാരുടെ ദീൻ ഒന്നായിരുന്നു.
- അല്ലാഹു ﷻ ക്കുള്ള ഇബാദത്ത് ത്വാഗൂത്തിനെ അവിശ്വസിക്കൽ കൊണ്ടല്ലാതെ സാദ്ധ്യമല്ല. ആ അർത്ഥത്തിലാണ് **(.. ......ആകയാൽ ഏതൊരാൾ ദുർമൂർത്തികളെ അവിശ്വസിക്കുകയും അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നുവോ ..........)** (വി.ക്വു. 2: 256) എന്ന വചനം.
- അല്ലാഹു ﷻ അല്ലാതെ ആരാധിക്കപ്പെടുന്നതിനെല്ലാം 'ത്വാഗൂത്' എന്ന് പൊതുവിൽ പറയാം.
- പൂർവ്വികരുടെ അടുക്കൽ സൂറത്ത് അൻആമിലെ 151 മുതൽ 153 വരെ ആയത്തുകൾക്കുള്ള വലിയകാര്യം, അവയിൽ പത്ത് മസ്അലകൾ ഉണ്ട്. അതിൽ ഒന്നാമത്തേത് ശിർക്കിനെ വിരോധിക്കലാണ്.
- സൂറത്ത് ഇസ്റാഇലെ ആയത്തുകൾ. അവയിൽ 18 മസ്അലകൾ ഉണ്ട്. അല്ലാഹു ﷻ അവ തുടങ്ങുന്നത്: **(അല്ലാഹുവോടൊപ്പം മറ്റൊരു ദൈവത്തേയും നീ സ്ഥാപിക്കരുത്. എങ്കിൽ അപമാനിതനും കയ്യൊഴിക്കപ്പെട്ടവനുമായി നീ ഇരിക്കേണ്ടിവരും.)** (വി. ക്വു. 17:22) എന്ന വചനം കൊണ്ടും, അവ അവസാനിപ്പിക്കുന്നത് **(...........അല്ലാഹുവോടൊപ്പം മറ്റൊരു ദൈവത്തേയും നീ സ്ഥാപിക്കരുത്. എങ്കിൽ ആക്ഷേപിക്കപ്പെട്ടവനും പുറംതള്ളപ്പെട്ടവനുമായി നീ നരകത്തിൽ എറിയപ്പെടുന്നതാണ്.)** (വി. ക്വു. 17: 39) എന്ന വചനം കൊണ്ടുമാണ്. ഈ വിഷയങ്ങൾക്കുള്ള പ്രാധാന്യം നമ്മെ ഉണർത്തിക്കൊണ്ട് അല്ലാഹു ﷻ പറഞ്ഞു: **(നിന്റെ രക്ഷിതാവ് നിനക്ക് ബോധനം നൽകിയ ജ്ഞാനത്തിൽപ്പെട്ടതത്രെ അത്.............)** (വി. ക്വു. 17: 39)
- പത്ത് അവകാശങ്ങളുടെ ആയത്തെന്ന് പേരുവെക്കപ്പെട്ട സൂറത്ത് നിസാഇലെ ആയത്തുകൾ. അവ അല്ലാഹു ﷻ ആരംഭിച്ചതും ( നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും

അല്ലാഹുവിനോട് യാതൊന്നും പങ്കുചേർക്കാതിരിക്കുകയും ചെയ്യുക.........) (വി. ക്വു. 4: 39) എന്ന വചനം കൊണ്ടാണ്.

- മരണ സന്ദർഭത്തിൽ പ്രവാചകൻ ﷺ യുടെ വസ്വിയത്ത്.
- നമ്മുടെമേൽ അല്ലാഹു ﷻ യുടെ അവകാശം നമ്മൾ അറിയൽ.
- അല്ലാഹു ﷻ ക്കുള്ള അവകാശങ്ങൾ അടിയാറുകൾ നിർവ്വഹിച്ചാൽ, അടിയാറുകൾക്ക് അവനിൽ നിന്നുള്ള അവകാശം.
- (മുമ്പ് പറയപ്പെട്ട)ഈ വിഷയം അധിക സ്വഹാബികൾക്കും അറിയില്ലായിരുന്നു.
- 'മസ്വ്ലഹത്തി'നുവേണ്ടി അറിവ് മറച്ചുവെക്കാം.
- മുസ്ലിമിന് സന്തോഷകരമായതുകൊണ്ട് അവരെ സുവിശേഷമറിയിക്കുന്നതിന്റെ അഭികാമ്യത.
- അല്ലാഹു ﷻ യുടെ കാരുണ്യവിശാലതയിൽ അവലംബിക്കുതിനെകുറിച്ചുള്ള ഭയം.
- ചോദിക്കപ്പെടുന്നവൻ താൻ അറിയാത്തതിനെക്കുറിച്ച്, 'അല്ലാഹു വ റസൂലുഹു അഅ്ലം' എന്ന് പറയൽ.
- ജനങ്ങളിൽ ചിലരെ, ചിലരേക്കാൾ 'ഇൽമ് ' കൊണ്ട് പ്രത്യേകമാക്കൽ അനുവദനീയമാണ്.
- പ്രവാചകൻ ﷺ യുടെ വിനയം; അദ്ദേഹം കഴുതപ്പുറത്ത് സഞ്ചരിക്കുകയും, തന്റെ പിന്നിൽ ആളുകളെ ഇരുത്തുകയും ചെയ്തു.
- മൃഗത്തിന്റെ പുറത്ത് സഞ്ചരിക്കുമ്പോൾ പിന്നിൽ ആളുകളെ കയറ്റി സഞ്ചരിക്കൽ അനുവദനീയമാണ്.
- മുആദ് ഇബ്നു ജബൽ رضي الله عنه വിന്റെ ശ്രേഷ്ഠത.
- ഈ വിഷയത്തിന്റെ കാര്യഗൗരവം.

## ഒന്ന്

# തൗഹീദിന്റെ മഹാത്മ്യം

അല്ലാഹു ﷻ പറഞ്ഞു:

﴿ ٱلَّذِينَ ءَامَنُوا۟ وَلَمْ يَلْبِسُوٓا۟ إِيمَـٰنَهُم بِظُلْمٍ أُو۟لَـٰٓئِكَ لَهُمُ ٱلْأَمْنُ وَهُم مُّهْتَدُونَ ﴾

**(**വിശ്വസിക്കുകയും; തങ്ങളുടെ വിശ്വാസത്തിൽ അന്യായം കൂട്ടി ക്കലർത്താതിരിക്കുകയും ചെയ്തവരാരോ, അവർക്കാണ് നിർഭ യത്വം ഉള്ളത്. അവർ തന്നെയാണ് നേർമാർഗ്ഗം പ്രാപിച്ചവർ.**)** (വി.ക്വു. 6:82)

ഉബാദത്ത് ഇബ്നു സ്വാമിത്ത് ؓ വിൽ നിന്നും നിവേദ നം: അദ്ദേഹം പറഞ്ഞു: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«مَنْ شهِدَ أَنْ لاَ إِلَهَ إِلاّ الله وَحْدَهُ لاَ شَرِيكَ لَهُ، وَأَنّ مُحَمّداً عَبْدُهُ وَرَسُولُهُ، وَأَنّ عِيسَى عَبْدُ اللّهِ وَرسولُهُ وَكَلِمَتُهُ أَلْقَاهَا إِلَى مَرْيَمَ وَرُوحٌ مِنْهُ، وَالْجَنّةَ حَقٌّ، وَالنّارَ حَقٌّ أَدْخَلَهُ الله الْجَنّةَ عَلَى مَا كَانَ مِنَ الْعَمَلِ»

**"**അല്ലാഹു അല്ലാതെ മറ്റൊരു ആരാധ്യനില്ലെന്നും അവന് യാ തൊരു പങ്കുകാരുമില്ലെന്നും, തീർച്ചയായും മുഹമ്മദ് അല്ലാഹു വിന്റെ ദാസനും ദൂതനും ആണെന്നും, തീർച്ചയായും ഈസാ അല്ലാഹുവിന്റെ ദാസനും ദൂതനും, മർയമിലേക്ക് അവൻ ഇട്ടു കൊടുത്ത അവന്റെ വചനവും, അവങ്കൽ നിന്നുള്ള ഒരാത്മാ വുമാണെന്നും, സ്വർഗ്ഗം സത്യമാണെന്നും, നരകം സത്യമാണെ ന്നും, ആര് സാക്ഷ്യംവഹിച്ചുവോ, അവനെ താൻ ചെയ്ത പ്രവർ ത്തനങ്ങൾക്കനുസരിച്ചുള്ള (സ്വർഗ്ഗീയപദവികളിലായി) അല്ലാഹു സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കും.**"** (ബുഖാരി:, മുസ്ലിം)

ഇത്ബാൻ ؓ വിൽനിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു

«فَإِنّ الله حَرّمَ عَلَى النّارِ مَنْ قَالَ: لاَ إِلَهَ إِلاّ الله، يَبْتَغِي بِذَلِكَ وَجْهَ الله»

**"**നിശ്ചയം അല്ലാഹു, 'ലാ ഇലാഹ ഇല്ലല്ലാഹ്' എന്ന് പറയുകയും അതിലൂടെ അല്ലാഹുവിന്റെ വജ്ഹ് ആഗ്രഹിക്കുകയും ചെയ്തവ രെ നരകത്തിന് നിഷിദ്ധമാക്കിയിരിക്കുന്നു**"**(ബുഖാരി, മുസ്ലിം)

അബൂസഈദ് അൽഖുദ്രി ﵁ വിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

(قالَ موسَى: يا ربِّ، علِّمْني شيئاً أَذْكركَ وأدعُوكَ بهِ. قالَ: يا موسَى ، قُلْ لاَ إلهَ إلاَّ الله. قالَ: يا ربِّ كلُّ عِبادِكَ يقولونَ هذَا. قالَ: يا موسَى، لوْ أنَّ السمواتِ السبْعَ وعامرَهُنَّ غيرِي، والأرضينَ السبْعَ فِي كِفَّةٍ، ولا إلهَ إلاَّ الله في كِفَّةٍ، مالتْ بِهِنَّ لاَ إلهَ إلاَّ الله)

“മൂസ ﵇ പറഞ്ഞു: എന്റെ റബ്ബേ, നീ എന്നെ വല്ലതും പഠിപ്പിക്കേണമേ; അതുകൊണ്ട് എനിക്ക് നിന്നോട് ദുആ ഇരക്കുവാനും നിനക്കു ദിക്റെടുക്കുവാനും. (അല്ലാഹു ﷻ) പറഞ്ഞു: മൂസാ താങ്കൾ പറയുക: ‘ലാ ഇലാഹ ഇല്ലല്ലാഹ്’. അദ്ദേഹം പറഞ്ഞു: എന്റെ റബ്ബേ, നിന്റെ എല്ലാ ദാസന്മാരും ഇതു പറയുന്നു. (അല്ലാഹു ﷻ) പറഞ്ഞു: മൂസാ നിശ്ചയം, ഏഴ് ആകാശങ്ങളും, ഞാൻ ഒഴികെയുള്ള അവയിൽ വസിക്കുന്നവയും, ഏഴ് ഭൂമികളും ഒരു തട്ടിലും ‘ലാ ഇലാഹ ഇല്ലല്ലാഹ്’ മറ്റൊരു തട്ടിലും ആണെങ്കിൽ ‘ലാ ഇലാഹ ഇല്ലല്ലാഹ്’ (വെച്ച തട്ട് ഭാരത്താൽ) ചായുന്നതാണ്.”[1]

അനസ് ﵁ വിൽനിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«قال اللهُ تعالى: يا ابنَ آدمَ لَوْ أَتَيْتَنِي بِقُرَابِ الأَرْضِ خَطَايَا ثُمّ لَقِيتَنِي لاَ تُشْرِكُ بِي شَيْئاً لأَتَيْتُكَ بِقُرَابِهَا مَغْفِرَةً»

“അല്ലാഹു ﷻ പറഞ്ഞു: ആദമിന്റെ പുത്രാ നീ ഭൂമിയോളം പാപങ്ങളുമായി എന്റെ അരികിൽ വരുകയും പിന്നീട് നീ എന്നിൽ ഒന്നും പങ്കുചേർക്കാത്തവനായി എന്നെ കണ്ടുമുട്ടുകയും ചെയ്താൽ ഭൂമിയോളം മഗ്ഫിറത്തുമായി ഞാൻ നിന്റെ അരികിൽ വരുകതന്നെ ചെയ്യും”[2]

---

[1] സ്വഹീഹു ഇബ്നി ഹിബ്ബാൻ, ഹാകിം. ഇമാം ഹാകിം ഹദീഥിനെ ‘സ്വഹീഹ്’ ആക്കിയിട്ടുണ്ട്. പക്ഷേ, ഇബ്നു ഹജർ ‘തക്വ്രീബി’ൽ പറഞ്ഞതുപോലെ അബുൽ ഹൈഥമിൽ നിന്നുള്ള ദർറാജിന്റെ ഈ ഹദീഥിൽ ദുർബലതയുള്ളതിനാൽ ഹദീഥിന്റെ സനദ് ‘ദ്വഈഫ് ’ ആകുന്നു.

[2] സുനനുത്തിർമുദി. ഹദീഥിനെ അൽബാനി ‘ഹസൻ’ ആക്കിയിട്ടുണ്ട്. അസ്സ്വഹീഹഃ 127 നോക്കുക.

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അല്ലാഹു ﷻ യുടെ ഔദാര്യത്തിന്റെ വിശാലത.
- അല്ലാഹു ﷻ യുടെ അടുത്ത് തൗഹീദിനുള്ള പ്രതിഫലവർദ്ധനവ്.
- പ്രതിഫലം അതിമഹത്തരമാണെന്നതോടൊപ്പം അത് പാപങ്ങളെമായിക്കും.
- സൂറത്ത് അൻആമിലെ 82 ാം ആയത്തിന്റെ തഫ്സീർ.
- ഉബാദത് ؓ വിന്റെ ഹദീഥിലെ അഞ്ച് വിഷയങ്ങൾ താങ്കൾ നിരീക്ഷണവിധേയമാക്കുക.
- താങ്കൾ ഉബാദത് ؓ വിന്റെ ഹദീഥും ഇത്ബാൻ ؓ വിന്റെ ഹദീഥും ശേഷം പറയപ്പെട്ട ഹദീഥുകളും 'ജംഅ് ' ചെയ്താൽ "ലാ ഇലാഹ ഇല്ലല്ലാഹ്" എന്നതിന്റെ അർത്ഥം താങ്കൾക്ക് വ്യക്തമാകും; വഞ്ചിതരുടെ പിഴവും താങ്കൾക്ക് ബോദ്ധ്യപ്പെടും.
- ഇത്ബാൻؓവിന്റെ ഹദീഥിലുള്ള നിബന്ധനയെ ഉണർത്തൽ.
- 'ലാ ഇലാഹ ഇല്ലല്ലാഹു' വിന്റെ മഹത്വം അമ്പിയാക്കളെ പോലും ഉണർത്തൽ ആവശ്യമാണ്.
- മുഴുസൃഷ്ടികളേക്കാളും ' ലാ ഇലാഹ ഇല്ലല്ലാഹ് ' വിന് തൂക്കം കൂടുതലാണെന്നകാര്യം ഉണർത്തൽ. എന്നാൽ അവ ഏറ്റുപാടുന്ന സിംഹജനങ്ങളും അതിന്റെ തൂക്കം കുറക്കുന്നു.
- ആകാശങ്ങളെപ്പോലെ ഭൂമിയും ഏഴെണ്ണമാണെന്നതിന്റെ ഖണ്ഡിതമായ തെളിവ്.
- ആകാശങ്ങളിൽ വസിക്കുന്നവർ ഉണ്ട്, തീർച്ച.
- അശ്അരീ മദ്ഹബുകാർക്കെതിരായി അല്ലാഹു ﷻ യുടെ വിശേഷണങ്ങളെ സ്ഥിരീകരിക്കൽ. (അശ്അരീ മദ്ഹബുകാർ അല്ലാഹു ﷻ, സിംഹാസനസ്ഥനാണ് എന്നതുപോലുള്ള വിശേഷണങ്ങളെ നിഷേധിക്കുന്നവരാണ്. വിവ:)
- താങ്കൾ, അനസ് ؓ വിന്റെ ഹദീഥ് മനസ്സിലാക്കിയാൽ ഇത്ബാൻ ؓ വിന്റെ ഹദീഥിൽ പ്രവാചകൻ ﷺ യുടെ വചനമായ **"**നിശ്ചയം അല്ലാഹു, 'ലാ ഇലാഹാ ഇല്ലല്ലാഹ്' എന്ന് പറയുകയും അതിലൂടെ അല്ലാഹുവിന്റെ 'വജ്ഹ്' ആഗ്രഹിക്കുകയും ചെയ്തവരെ നരകത്തിന് നിഷിദ്ധമാക്കിയിരിക്കുന്നു.**"** എന്നതിന്റെ താല്പര്യം ശിർക്ക് ഉപേക്ഷിക്കലാണെ

ന്നും അത് കേവലം നാവുകൊണ്ട് പറയൽ മാത്രമല്ലെന്നും മനസ്സിലാകും.

- അല്ലാഹു ﷻ യുടെ തിരുദാസന്മാരെന്നും തിരുദൂതന്മാരെ ന്നും ഈസാ عليه السلام യെക്കുറിച്ചും മുഹമ്മദ് ﷺ യെക്കുറിച്ചും 'ജംഅ്' ചെയ്തത് നിരീക്ഷിക്കുക.
- അല്ലാഹു ﷻ യുടെ കലിമത്താണെന്നത് കൊണ്ട് ഈസാ عليه السلام യെ പ്രത്യേകമാക്കിയത് മനസ്സിലാക്കൽ.
- ഈസാعليه السلام, അല്ലാഹു ﷻ യിൽ നിന്നുള്ള 'റൂഹ്' ആണെന്ന് മനസ്സിലാക്കൽ.
- സ്വർഗ്ഗത്തിലും നരകത്തിലും വിശ്വസിക്കുന്നതിന്റെ ശ്രേഷ്ഠത മനസ്സിലാക്കൽ.
- "......അവനെ താൻ ചെയ്ത പ്രവർത്തനങ്ങൾക്കനുസരി ച്ചുള്ള (സ്വർഗ്ഗീയപദവികളിലായി) അല്ലാഹു സ്വർഗ്ഗത്തിൽ പ്രവേ ശിപ്പിക്കും" എന്ന വചനം മനസ്സിലാക്കൽ.
- 'മീസാന് രണ്ട് തട്ടുകളുണ്ടെന്നത് മനസ്സിലാക്കൽ.
- 'വജ്ഹ്' (അല്ലാഹു ﷻ യുടെ തിരുമുഖം) എന്നുപറഞ്ഞത് മനസ്സിലാക്കൽ.

## രണ്ട്

# തൗഹീദ് - സാക്ഷാൽക്കാരഫലം

അല്ലാഹു ﷻ പറഞ്ഞു:

﴿ إِنَّ إِبْرَٰهِيمَ كَانَ أُمَّةً قَانِتًا لِّلَّهِ حَنِيفًا وَلَمْ يَكُ مِنَ ٱلْمُشْرِكِينَ ﴾

**(തീർച്ചയായും ഇബ്രാഹീം അല്ലാഹുവിന് കീഴ്പ്പെട്ടുജീവിക്കുന്ന നേർവഴിയിൽ (വ്യതിചലിക്കാതെ) നിലകൊള്ളുന്ന ഒരു സമുദായം തന്നെയായിരുന്നു. അദ്ദേഹം ബഹുദൈവവാദികളിൽ പ്പെട്ടവനായിരുന്നില്ല.)** (വി.ക്വു. 16: 120)

അല്ലാഹു ﷻ പറയുന്നു:

﴿ وَٱلَّذِينَ هُم بِرَبِّهِمْ لَا يُشْرِكُونَ ﴾

**(തങ്ങളുടെ രക്ഷിതാവിനോട് പങ്കുചേർക്കാത്തവരാരോ അവരും.)** (വി.ക്വു.23: 59)

ഹുസൈ്വൻ ഇബ്നു അബ്ദുറഹ്മാൻ رضي الله عنه വിൽനിന്നും നിവേദനം: അദ്ദേഹം പറഞ്ഞു:

كُنْتُ عِنْدَ سَعِيدِ بْنِ جُبَيْرٍ رضي الله عنه فَقَالَ: أَيّكُمْ رَأَى الْكَوْكَبَ الّذِي انْقَضّ الْبَارِحَةَ؟ قُلْتُ: أَنَا. ثُمّ قُلْتُ: أَمَا إِنّي لَمْ أَكُنْ فِي صَلاَةٍ. وَلَكِنّي لُدِغْتُ. قَالَ: فَمَاذَا صَنَعْتَ؟ قُلْتُ: ارْتَقَيْتُ. قَالَ: فَمَا حَمَلَكَ عَلَى ذَلِكَ؟ قُلْتُ: حَدِيثٌ حَدّثَنَاهُ الشّعْبِيّ. قَالَ: وَمَا حَدّثَكُمُ الشّعْبِيّ؟ قُلْتُ: حَدّثَنَا عَنْ بُرَيْدَةَ بْنِ حُصَيْب، أَنّهُ قَالَ: لاَ رُقْيَةَ إِلاّ مِنْ عَيْنٍ أَوْ حُمَةٍ. قَالَ: قَدْ أَحْسَنَ مَنِ انْتَهَى إِلَى مَا سَمِعَ. وَلَكِنْ حَدّثَنَا ابْنُ عَبّاسٍ عَنِ النّبِيّ ﷺ أنه قَالَ: «عُرِضَتْ عَلَيّ الأُمَمُ. فَرَأَيْتُ النّبِيّ وَمَعَهُ الرّهَطُ. وَالنّبِيّ وَمَعَهُ الرّجُلُ وَالرّجُلاَنِ. وَالنّبِيّ ولَيْسَ مَعَهُ أَحَدٌ. إِذْ رُفِعَ لِي

سَوَادٌ عَظِيمٌ. فَظَنَنْتُ أَنَّهُمْ أُمَّتِي. فَقِيلَ لِي: هَذَا مُوسَى وَقَوْمُهُ. وَلَكِنِ انْظُرْ إِلَى الأُفُقِ. فَنَظَرْتُ ، فَإِذَا سَوَادٌ عَظِيمٌ. فَقِيلَ لِي: هَذِهِ أُمَّتُكَ. وَمَعَهُمْ سَبْعُونَ أَلْفاً يَدْخُلُونَ الْجَنَّةَ بِغَيْرِ حِسَابٍ وَلاَ عَذَابٍ».

فَنَهَضَ فَدَخَلَ مَنْزِلَهُ. فَخَاضَ النَّاسُ فِي أُولَئِكَ. فَقَالَ بَعْضُهُمْ: فَلَعَلَّهُمُ الَّذِينَ صَحِبُوا رَسُولَ اللَّهِ ﷺ. وقَالَ بَعْضُهُمْ: فَلَعَلَّهُمُ الَّذِينَ وُلِدُوا فِي الإِسْلاَمِ فَلَمْ يُشْرِكُوا بِاللهِ شَيْئًا. وَذَكَرُوا أَشْيَاءَ.

فَخَرَجَ عَلَيْهِمْ رَسُولُ اللَّهِ ﷺ فَأَخْبَرُوهُ. فَقَالَ: «هُمُ الَّذِينَ لاَ يَسْتَرْقُونَ، وَلاَ يَكْتَوُون ، وَلاَ يَتَطَيَّرُونَ ، وَعَلَى رَبِّهِمْ يَتَوَكَّلُونَ»، فَقَامَ عُكَّاشَةُ بْنُ مِحْصَنٍ، فَقَالَ: يا رسول الله ادْعُ اللهَ أَنْ يَجْعَلَنِي مِنْهُمْ. قَالَ: «أَنْتَ مِنْهُمْ» ثُمَّ قَامَ رَجُلٌ آخَرُ فَقَالَ: ادْعُ اللهَ أَنْ يَجْعَلَنِي مِنْهُمْ. فَقَالَ: «سَبَقَكَ بِهَا عُكَّاشَةُ».

"ഞാൻ സഈദ് ഇബ്നു ജുബൈറിന്റെ ﵁ കൂടെയായിരുന്നു. അപ്പോൾ അദ്ദേഹം പറഞ്ഞു: കഴിഞ്ഞ രാവിൽ ഉതിർന്നുവീണ നക്ഷത്രത്തെ കണ്ടവർ നിങ്ങളിലാരുണ്ട്? അപ്പോൾ ഞാൻ പറഞ്ഞു: ഞാൻ, (ഞാൻ കണ്ടിരിക്കുന്നു). പിന്നീട് ഞാൻ പറഞ്ഞു: ഞാൻ നമസ്കാരത്തിലായിരുന്നില്ല. കാരണം, എനിക്ക് തേളുകടി ഏറ്റിരുന്നു. അദ്ദേഹം പറഞ്ഞു: അപ്പോൾ താങ്കൾ എന്താണ് ചെയ്തത്? ഞാൻ മന്ത്രമൂതി. അദ്ദേഹം പറഞ്ഞു: അതിന് നിങ്ങളെ പ്രേരിപ്പിച്ചത് എന്താണ്? ഞാൻ പറഞ്ഞു: (ഇമാം) ശഅ്ബി ഞങ്ങളോട് പറഞ്ഞ ഹദീഥാണ്. അദ്ദേഹം നിങ്ങളോട് എന്താണ് പറഞ്ഞത്? ഞാൻ പറഞ്ഞു: ബുറൈദ ഇബ്നു ഹുസൈബിൽ നിന്നും അദ്ദേഹം പറഞ്ഞതായി ഞങ്ങളോട് പറഞ്ഞു: "കണ്ണേറിനും വിഷബാധയ്ക്കും അല്ലാതെ മന്ത്രമേ ഇല്ല" അദ്ദേഹം പറഞ്ഞു: തനിക്ക് എത്തിയ അറിവ് സ്വീകരിക്കുകയും ആ അറിവനുസ്സരിച്ച് അമൽ ചെയ്തവർ വലിയ നന്മയാണ് പ്രവർത്തിച്ചത്. പക്ഷേ നബി ﷺ തങ്ങൾ പറഞ്ഞതായി അബ്ദുല്ലാഹ് ഇബ്നു

അബ്ബാസ് ﷺ ഞങ്ങളോട് പറഞ്ഞു: “സമുദായങ്ങൾ എനിക്ക് വെളിപ്പെടുത്തപ്പെട്ടു. അപ്പോൾ ഒരു നബിയെ ഞാൻ കണ്ടു. അദ്ദേഹത്തോടൊപ്പം പത്തിൽ കുറഞ്ഞ ആൾക്കൂട്ടമുണ്ട്. മറ്റൊരു നബിയെ കണ്ടു അദ്ദേഹത്തോടൊപ്പം ഒന്ന് രണ്ട് ആളുകൾ. മറ്റൊരു നബിയെ കണ്ടു അദ്ദേഹത്തോടൊപ്പം ഒരാളും ഇല്ല. അത്തരുണത്തിൽ മഹത്തായ ഒരാൾക്കൂട്ടം എനിക്ക് വേണ്ടി ഉയർത്തപ്പെട്ടു. അപ്പോൾ ഞാൻ വിചാരിച്ചു എന്റെ ഉമ്മത്തികൾ തന്നെയെന്ന്. തദവസരത്തിൽ എന്നോട് പറയപ്പെട്ടു. ഇത് മൂസായും അദ്ദേഹത്തിന്റെ സമൂഹവുമാണ്. പിന്നീട് ഞാൻ നോക്കി, അപ്പോഴതാ മഹത്തായ ഒരു ജനതതി. അപ്പോൾ എന്നോട് പറയപ്പെട്ടു. ഇത് നിന്റെ ഉമ്മത്തികളാണ് അവരുടെ കൂടെ എഴുപതിനായിരം (70,000) ആളുകളുണ്ട്. അവർ വിചാരണയോ ശിക്ഷയോ കൂടാതെ സ്വർഗ്ഗത്തിൽ പ്രവേശിക്കും.”

ശേഷം പ്രവാചകൻ ﷺ എഴുന്നേറ്റ് തന്റെ വീട്ടിൽ പ്രവേശിച്ചു. ജനങ്ങൾ അക്കൂട്ടരുടെ വിഷയത്തിൽ സംസാരത്തിൽ മുഴുകി. അവരിൽ ചിലർ പറഞ്ഞു: ഒരുവേള അല്ലാഹുവിന്റെ റസൂൽ ﷺ യോട് കൂടെ സഹവസിച്ച സ്വഹാബികളായേക്കാം അവർ. അവരിൽ മറ്റുചിലർ പറഞ്ഞു: ഒരുവേള അവർ ഇസ്‌ലാമിൽ ജനിക്കുകയും അല്ലാഹുവിൽ യാതൊന്നിനേയും പങ്കുചേർത്തിട്ടില്ലാത്തവരുമായിരിക്കാം. അവർ അങ്ങനെ പല കാര്യങ്ങളും പറഞ്ഞു.

അപ്പോൾ അല്ലാഹുവിന്റെ റസൂൽ ﷺ അവരിലേക്ക് പുറപ്പെട്ടുവന്നുകൊണ്ട് അവരോടത് പറഞ്ഞുകൊടുത്തു. പ്രവാചകൻ ﷺ പറഞ്ഞു: “അവർ മന്ത്രിച്ചൂതുവാൻ ആവശ്യപ്പെടാത്തവരും 'കെയ്യ്' (ചൂടുവെച്ചുള്ള ഒരുതരംചികിത്സ) നടത്താത്തവരും ശകുനം നോക്കാത്തവരും തങ്ങളുടെ റബ്ബിൽ തവക്കുലാക്കുകയും ചെയ്യുന്നവരാണ്.” ഉടൻ 'ഉകാശ ഇബ്നു മിഹസ്വൻ' ﷺ എഴുന്നേറ്റു, അദ്ദേഹം പറഞ്ഞു: അല്ലാഹുവിന്റെ റസൂലേ! അവരുടെ കൂട്ടത്തിൽ എന്നെ അല്ലാഹു ഉൾപ്പെടുത്തുവാൻ താങ്കൾ അല്ലാഹുവോട് 'ദുആ' ഇരന്നാലും. അദ്ദേഹം പറഞ്ഞു: “താങ്കൾ അവരിൽപ്പെട്ടവനാണ്.” പിന്നീട് മറ്റൊരാൾ എഴുന്നേറ്റു, അയാൾ പറഞ്ഞു: അല്ലാഹുവിന്റെ റസൂലേ! അല്ലാഹു അവരുടെ കൂട്ടത്തിൽ എന്നെയും ഉൾപ്പെടുത്തുവാൻ താങ്കൾ അല്ലാഹു

വോട് ദുആ ഇരന്നാലും. അപ്പോൾ പ്രവാചകൻ ﷺ പറഞ്ഞു: "അതുകൊണ്ട് ഉകാശ താങ്കളെ മുൻകടന്നിരിക്കുന്നു." [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- തൗഹീദിൽ ജനങ്ങളുടെ സ്ഥാനങ്ങൾ അറിയൽ.
- തൗഹീദ് സാക്ഷാൽക്കരിക്കുന്നതിന്റെ അർത്ഥം എന്താണ്?
- 'മുശ്‌രിക്കുകളിൽപ്പെട്ട ആളായിരുന്നില്ല' എന്നതുകൊണ്ട് ഇബ്രാഹിം നബി عليه السلام യെ അല്ലാഹു سبحانه وتعالى പുകഴ്ത്തുന്നു.
- ഔലിയാക്കളിലെ സാദാത്തുകൾ ശിർക്കിൽനിന്ന് സുരക്ഷിതരാണെന്നതിൽ അല്ലാഹു سبحانه وتعالى അവരെ പുകഴ്ത്തി.
- മന്ത്രവും 'കെയ്യും' ഉപേക്ഷിക്കൽ തൗഹീദിന്റെ സാക്ഷാൽക്കാരത്തിൽ പെട്ടതാണ്.
- ഈ സ്വഭാവങ്ങൾ ഒരാളിൽ സമ്മേളിക്കുന്നതാണ് തവക്കുൽ.
- സ്വഹാബത്തിന്റെ അറിവിന്റെ ആഴം. പ്രവർത്തനങ്ങൾ കൊണ്ടാണ് (വിചാരണയും ശിക്ഷയും കൂടാതെ സ്വർഗ്ഗം) നേടിയതെന്ന് അവർ മനസ്സിലാക്കി.
- നന്മ ലഭിക്കുവാനുള്ള സ്വഹാബത്തിന്റെ ഉത്ഘടമായ ഇച്ഛ.
- എണ്ണത്തിലും വണ്ണത്തിലും ഈ ഉമ്മത്തികൾക്കുള്ള ശ്രേഷ്ഠത.
- മൂസാ عليه السلام യുടെ അനുയായികളുടെ ശ്രേഷ്ഠത.
- സമൂഹങ്ങൾ പ്രവാചകൻ ﷺ ക്ക് പ്രദർശിപ്പിക്കപ്പെട്ടത്.
- എല്ലാ ഓരോ സമൂഹങ്ങളും അവരുടെ നബിമാരോടൊപ്പം ഒരുമിച്ചുകൂട്ടപ്പെടും.
- അമ്പിയാക്കൾക്ക് ഉത്തരം നൽകിയവരുടെ എണ്ണക്കുറവ്.
- ഉത്തരം നൽകപ്പെടാത്ത നബിമാർ ഒറ്റക്ക് മഹ്ശറയിൽ വരും.
- ഈ (ദീനീ)വിജ്ഞാനത്തിന്റെ ഫലം; അത് ആൾപെരുപ്പത്തിൽ വഞ്ചിക്കപ്പെടാതിരിക്കലും. ആൾക്കുറവുമതിയെന്നതിൽ വിരക്തിയുണ്ടാകലുമല്ല .
- കണ്ണേറ്, വിഷബാധ എന്നിവക്ക് മന്ത്രമൂതുവാനുള്ള ഇളവ്.

---

[1] മുസ്‌ലിം, ഇമാം അഹ്മദ് എന്നിവർ ആരംഭത്തിൽ നേരിയ വ്യത്യാസത്തോടുകൂടിയും, ഇമാം ബുഖാരി ഇബ്നു അബ്ബാസിൽ നിന്ന് പൂർണ്ണമായും ഈ ഹദീഥിനെ നിവേദനം ചെയ്തിട്ടുണ്ട്.

- പൂർവ്വസൂരികളുടെ അറിവിന്റെ ആഴം. കാരണം "തനിക്ക് എത്തിയ അറിവ് സ്വീകരിക്കുകയും ആ അറിവനുസരിച്ച് അമൽ ചെയ്തവർ വലിയ നന്മയാണ് പ്രവർത്തിച്ചത്. പക്ഷേ ...." എന്ന പരാമർശത്തിലൂടെ ഒന്നാമത്തെഹദീഥ് രണ്ടാമത്തെ ഹദീഥിന് എതിരല്ലെന്ന് (സഈദ് ഇബ്നു ജുബൈർ ﵁) മനസ്സിലാക്കി.
- പൂർവ്വികർ തനിക്കില്ലാത്ത കാര്യത്തിൽ മദ്ഹ് ചെയ്യപ്പെടുന്നതിൽനിന്ന് വിദൂരതയിലായിരുന്നു.
- "താങ്കൾ അവരിലൊരാളാണ്"എന്ന (പ്രവാചകൻ ﷺ യുടെ) വാക്ക് നുബുവ്വത്തിന്റെ അടയാളങ്ങളിൽ ഒന്നാണ്.
- 'ഉകാശ' ﵁ വിന്റെ ശ്രേഷ്ഠത.
- 'മആരീദ്വ്' ഉപയോഗിക്കൽ. (പറയുന്നവന്റെ ഉദ്ദേശത്തിന് വ്യത്യസ്തമായി കേൾക്കുന്നവൻ മനസ്സിലാക്കുവാൻ വല്ലതും പറയുന്നതിനാണ് 'മആരീദ്വ് ' എന്ന് പറയുന്നത്. വിവ:)
- പ്രവാചകൻ ﷺ യുടെ സൽസ്വഭാവം

# മൂന്ന്

# ശിർക്കിനെക്കുറിച്ചുള്ള ഭയം.

അല്ലാഹു ﷻ പറഞ്ഞു:

﴿ إِنَّ ٱللَّهَ لَا يَغۡفِرُ أَن يُشۡرَكَ بِهِۦ وَيَغۡفِرُ مَا دُونَ ذَٰلِكَ لِمَن يَشَآءُۚ وَمَن يُشۡرِكۡ بِٱللَّهِ فَقَدِ ٱفۡتَرَىٰٓ إِثۡمًا عَظِيمًا ﴾

**(**തന്നോട് പങ്കുചേർക്കപ്പെടുന്നത് അല്ലാഹു ഒരിക്കലും പൊറുക്കുകയില്ല. അതൊഴിച്ചുള്ളതെല്ലാം അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുന്നതാണ്. ആര് അല്ലാഹുവോട് പങ്കുചേർത്തുവോ അവൻ തീർച്ചയായും ഗുരുതരമായ ഒരു കുറ്റകൃത്യമാണ് ചമച്ചുണ്ടാക്കിയിരിക്കുന്നത്. **)** (വി.ക്വു. 4: 48)

ഇബ്റാഹീം ﷵ പ്രാർത്ഥിച്ചതായി (അല്ലാഹു ﷻ പറയുന്നു):

﴿ وَٱجۡنُبۡنِي وَبَنِيَّ أَن نَّعۡبُدَ ٱلۡأَصۡنَامَ ﴾

**(**...എന്നെയും എന്റെ മക്കളേയും ഞങ്ങൾ വിഗ്രഹങ്ങൾക്ക് ആരാധന നടത്തുന്നതിൽനിന്ന് അകറ്റി നിർത്തുകയും ചെയ്യേണമേ...**)** (വി.ക്വു. 14: 35)

അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«أخْوَفُ ما أخافُ عليكم الشركَ الأصغر» فسئل عنه فقال:«الرياء»

**“**നിങ്ങളുടെമേൽ ഞാൻ ഏറ്റവും ഭയക്കുന്നത് ‘ശിർക്കുൻ അസ്ഗർ’ ആണ്.**”** അപ്പോൾ (പ്രവാചകൻ ﷺ) അതിനെകുറിച്ച് ചോദിക്കപ്പെട്ടു. അദ്ദേഹം പറഞ്ഞു: **“**ലോകമാന്യത**”**(അഹ്മദ്)

ഇബ്നു മസ്ഊദ് رضي الله عنه വിൽ നിന്ന് നിവേദനം: തീർച്ചയായും അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

«مَنْ ماتَ وهُوَ يدعُو مِنْ دونِ اللهِ نداً، دخلَ النارَ»

**“**അല്ലാഹുവിന് സമന്മാരെവിളിച്ച് പ്രാർത്ഥിച്ചുകൊണ്ട് ആരെങ്കിലും മരിച്ചാൽ അവൻ നരകത്തിൽ പ്രവേശിച്ചതുതന്നെ.**”** (ബുഖാരി)

ജാബിർ ﷺ വിൽ നിന്ന് നിവേദനം: "തീർച്ചയായും അല്ലാഹുവി ന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

«مَنْ لَقِيَ اللهَ لاَ يُشْرِكُ بِهِ شَيْئًا دَخَلَ الْجَنَّةَ، وَمَنْ لَقِيَهُ يُشْرِكُ بِهِ شَيْئًا دَخَلَ النَّارَ»

**"**അല്ലാഹുവിൽ ഒന്നിനേയും പങ്കുചേർക്കാതെ അവനെ (മരണാനന്തരം) കണ്ടുമുട്ടുന്നവൻ സ്വർഗ്ഗത്തിൽ പ്രവേശിച്ചിരിക്കുന്നു. അവനിൽ വല്ലതിനേയും പങ്കുചേർത്തുകൊണ്ട് (മരണാനന്തരം) കണ്ടുമുട്ടിയവൻ നരകത്തിൽ പ്രവേശിച്ചിരിക്കുന്നു.**"** (മുസ്‌ലിം)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- ശിർക്കിനെ കുറിച്ചുള്ള ഭയം
- ലോകമാന്യത ശിർക്കിൽപ്പെട്ടതാണ്.
- ലോകമാന്യത ചെറിയ ശിർക്കിലാണ് ഉൾപ്പെടുക
- സ്വാലിഹീങ്ങളുടെമേൽ ഏറ്റവും കൂടുതൽ ഭയപ്പെടുന്നത് ലോകമാന്യതയാണ്.
- സ്വർഗ്ഗവും നരകവും അടുത്താണ്.
- ഒരു ഹദീഥിൽ തന്നെ അവ രണ്ടിനുമിടയിലെ അടുപ്പത്തെ ഒരുമിച്ച് പറഞ്ഞിരിക്കുന്നു.
- ആര്, അല്ലാഹു ﷻ യിൽ യാതൊന്നും പങ്കുചേർക്കാതെ അവനെ കണ്ടുമുട്ടിയാൽ അയാൾ സ്വർഗ്ഗത്തിൽ പ്രവേശിക്കും. ആരെങ്കിലും അല്ലാഹു ﷻ യിൽ വല്ലതും പങ്കുചേർത്തുകൊണ്ട് അവനെ കണ്ടുമുട്ടിയാൽ അയാൾ നരകത്തിൽ പ്രവേശിക്കും; അയാൾ ജനങ്ങളിൽവെച്ച് ഏറ്റവും നന്നായി ഇബാദത് ചെയ്യുന്നവനാണെങ്കിലും ശരി.
- ഇബ്രാഹീം ﷺ തനിക്കും തന്റെ സന്തതികൾക്കും വിഗ്രഹാരാധനയിൽ നിന്ന് രക്ഷകിട്ടുവാൻ അല്ലാഹു ﷻ യോട് തേടിയത് ഗൗരവമേറിയ വിഷയമാണ്.
- (...നാഥാ, അവകൾ ധാരാളം ആളുകളെ വഴിതെറ്റിച്ചു...) (വി.ക്വു. 14: 36) എന്ന വാക്യത്തിലൂടെ അദ്ദേഹം ഭൂരിപക്ഷത്തിന്റേയും അവസ്ഥയാണ് കണക്കിലെടുത്തത്.
- ഇമാം ബുഖാരി ﷺ രിവായത് ചെയ്തതുപോലെ അതിൽ 'ലാ ഇലാഹാ ഇല്ലല്ലാഹു' വിന്റെ തഫ്സീർ ഉണ്ട്.
- ശിർക്കിൽ നിന്ന് രക്ഷപ്പെട്ടവരുടെ മഹത്വം.

# നാല്

## 'ലാ ഇലാഹ ഇല്ലല്ലാഹു'

## എന്ന സാക്ഷ്യവചനത്തിലേക്കുള്ള ക്ഷണം.

അല്ലാഹു ﷻ പറഞ്ഞിരിക്കുന്നു:

﴿ قُلْ هَٰذِهِۦ سَبِيلِىٓ أَدْعُوٓا۟ إِلَى ٱللَّهِ ۚ عَلَىٰ بَصِيرَةٍ أَنَا۠ وَمَنِ ٱتَّبَعَنِى ۖ وَسُبْحَٰنَ ٱللَّهِ وَمَآ أَنَا۠ مِنَ ٱلْمُشْرِكِينَ ﴾

**(** (നബിയേ) പറയുക, ഇതാണെന്റെ മാർഗ്ഗം. ദൃഢബോധത്തോടുകൂടി അല്ലാഹുവിലേക്ക് ഞാൻ ക്ഷണിക്കുന്നു. ഞാനും എന്നെ പിൻപറ്റിയവരും. അല്ലാഹു എത്ര പരിശുദ്ധൻ! ഞാൻ (അവനോട്) പങ്കുചേർക്കുന്ന കൂട്ടത്തിലല്ലതന്നെ.**)** (വി.ക്വു. 12: 108)

ഇബ്നു അബ്ബാസ് رضي الله عنه വിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ മുആദ് رضي الله عنه വിനെ യമനിലേക്കയച്ചപ്പോൾ അദ്ദേഹത്തോട് പറഞ്ഞു:

«إنّكَ تَأْتِي قَوْماً مِنْ أَهْلِ الْكِتَابِ، فَلْيَكُنْ أَوّلَ مَا تَدْعُوهُمْ إِلَيْهِ شَهَادَةُ أَنْ لاَ إِلَهَ إِلاّ الله (وفي رواية: إلى أنْ يُوَحِّدُوا الله)، فَإِنْ هُمْ أَطَاعُوكَ لِذَلِكَ. فَأَعْلِمْهُمْ أَنّ الله افْتَرَضَ عَلَيْهِمْ خَمْسَ صَلَوَاتٍ فِي كُلّ يَوْمٍ وَلَيْلَةٍ، فَإِنْ هُمْ أَطَاعُوكَ لِذَلِكَ فَأَعْلِمْهُمْ أَنّ الله افْتَرَضَ عَلَيْهِمْ صَدَقَةً تُؤْخَذُ مِنْ أَغْنِيَائِهِمْ فَتُرَدّ على فُقَرَائِهِمْ، فَإِنْ هُمْ أَطَاعُوكَ لِذَلِكَ، فَإِيّاكَ وَكَرَائِمَ أَمْوَالِهِمْ، وَاتّقِ دَعْوَةَ الْمَظْلُومِ فَإِنّهُ لَيْسَ بَيْنَهَا وَبَيْنَ اللّهِ حِجَابٌ».

**"**താങ്കൾ പോകുന്നത് വേദക്കാരിൽ ഒരു വിഭാഗത്തിന്റെ അടുക്കലേക്കാണ്. അതിനാൽ അവരെ നിങ്ങൾ ആദ്യമായി ക്ഷണിക്കേണ്ടത് 'ലാ ഇലാഹ ഇല്ലല്ലാഹു' എന്നതിലേക്കാണ്. (മറ്റൊരു റിപ്പോർട്ടിൽ: അല്ലാഹുവിന്റെ ഏകത്വം അംഗീകരിക്കുന്നതിലേക്കാണ്) അതിന് അവർ താങ്കളെ അനുസരിച്ചാൽ എല്ലാ ഓരോ രാപ്പകലുകളിലുമായി അഞ്ചുനേരത്തെ നമസ്കാരങ്ങൾ അല്ലാഹു അവരുടെമേൽ നിർബന്ധമാക്കിയിരിക്കുന്നുവെന്ന് അവരെ നിങ്ങൾ അറിയിക്കുക. അതിലും താങ്കളെ അവർ അനുസരിച്ചാൽ

അല്ലാഹു അവരുടെമേൽ സകാത്ത് നിർബന്ധമാക്കിയിരിക്കുന്നുവെന്നും അത് അവരിലെ ധനികരിൽ നിന്ന് സ്വീകരിക്കപ്പെടുകയും അവരിലെ ദരിദ്രർക്ക് വിതരണം ചെയ്യപ്പെടുകയും ചെയ്യണമെന്ന് അവരെ പഠിപ്പിക്കുക. ഇക്കാര്യത്തിലും അവർ താങ്കളെ അനുസരിച്ചാൽ, അവരുടെ ധനത്തിലെ ഉത്തമമായതിനെ (മാത്രം സകാത്തായി) പിടിച്ചെടുക്കുന്നത് താങ്കൾ സൂക്ഷിക്കുക. മർദ്ദിതന്റെ പ്രാർത്ഥനയെ താങ്കൾ സൂക്ഷിക്കുക. തീർച്ചയായും അക്രമിക്കപ്പെട്ടവന്റെ പ്രാർത്ഥനക്കും അല്ലാഹുവിനുമിടയിൽ മറയില്ല" (ബുഖാരി, മുസ്‌ലിം)

സഹ്‌ല് ഇബ്‌നു സഅ്ദ് ﷺ വിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ ഖയ്ബർ യുദ്ധദിനം പറഞ്ഞു:

«لأُعْطِينَّ الرايةَ غداً رجلاً يُحِبّ اللهَ ورسولَهُ ويُحبّه اللهُ ورسولُهُ يَفتحُ اللهُ على يديهِ». فباتَ الناسُ يَدوكون ليلَتَهم أَيُّهم يُعطاها. فلما أصبحُوا غَدَوا على رسولِ الله ﷺ كلهم يرجو أن يُعطاها، فقال: «أينَ عليّ بن أبي طالب؟» فقيل: هو يَشتكي عينَيهِ: فأرسلوا إليه.فأُتِيَ به فبَصَقَ في عينَيه، ثُمَّ دَعَا لَهُ فَبَرَأَ كأنْ لم يكنْ به وَجَع، فأعطاهُ الراية، فقال: «انفُذْ على رِسْلِكَ حتى تنزلَ بساحَتِهم، ثم ادُعهم إلى الإسلام، وَأَخبِرْهُم بما يَجبُ عليهم من حقّ اللّهِ فيه، فواللّهِ لأَنْ يَهْدِيَ اللّهُ بكَ رجُلاً واحداً خيرٌ لكَ مِن حُمْرُ النّعَم».

"ഞാൻ നാളെ പതാക ഒരു വ്യക്തിക്ക് നൽകും. അദ്ദേഹം അല്ലാഹുവിനേയും അല്ലാഹുവിന്റെ റസൂലിനേയും ഇഷ്ടപ്പെടുന്നു. അദ്ദേഹത്തെ അല്ലാഹുവും അല്ലാഹുവിന്റെ റസൂലും ഇഷ്ടപ്പെടുന്നു. അദ്ദേഹത്തിന്റെ കരങ്ങളിലൂടെ അല്ലാഹു വിജയം നൽകും. അതിൽപിന്നെ തങ്ങളിൽ ആർക്കാണ് അത് നൽകപ്പെടുക എന്ന സംസാരത്തിൽ മുഴുകികൊണ്ട് ജനങ്ങൾ രാത്രി കഴിച്ചുകൂട്ടി. അങ്ങനെ പ്രഭാതമായപ്പോൾ അല്ലാഹുവിന്റെ റസൂൽ ﷺ യുടെ അരികിലേക്ക് തനിക്കത് നൽകപ്പെടണം എന്നാഗ്രഹിച്ചുകൊണ്ട് അവരെല്ലാവരും ചെന്നു. അദ്ദേഹം പറഞ്ഞു: അലിയ്യ് ഇബ്‌നു അബീത്വാലിബ് എവിടെ? അപ്പോൾ പറയപ്പെട്ടു: അദ്ദേഹത്തിന്റെ ഇരുകണ്ണുകൾക്കും രോഗമാണെന്ന് ആവലാതിപ്പെടുന്നു. അവർ അദ്ദേഹത്തെ (കൊണ്ടുവരുവാൻ) ആളുകളെ നിയോഗിച്ചു. അദ്ദേഹം കൊണ്ടുവരപ്പെട്ടു. (പവാചകൻ ﷺ അദ്ദേഹത്തിന്റെ ഇരുകണ്ണുകളിലേക്ക് തുപ്പുകയും അദ്ദേഹത്തിന്

വേണ്ടി ദുആ ഇരക്കുകയും ചെയ്തു. അതോടുകൂടി മുമ്പൊരു വേദന ഇല്ലാത്തവിധം സുഖം പ്രാപിച്ചു. പ്രവാചകൻ ﷺ അദ്ദേഹത്തിന് പതാക നൽകി. എന്നിട്ട് പറഞ്ഞു: സമാധാനത്തിലും മര്യാദയിലും താങ്കൾ മുന്നോട്ട് ഗമിക്കുക; താങ്കൾ അവരുടെ (കോട്ട)മുറ്റത്ത് ചെന്നിറങ്ങുന്നതുവരെ. ശേഷം താങ്കൾ അവരെ ഇസ്‌ലാമിലേക്ക് ക്ഷണിക്കുക. ഇസ്‌ലാമിൽ അവരുടെമേൽ നിർബന്ധമായ അല്ലാഹുവിന്റെ അവകാശങ്ങൾ താങ്കൾ അവരെ അറിയിക്കുക. അല്ലാഹുവാണെ സത്യം, താങ്കളിലൂടെ ഒരാൾക്ക് അല്ലാഹു ഹിദായത്ത് നൽകലാണ് താങ്കൾക്ക് ഒരു ചുവന്ന ഒട്ടകം ഉണ്ടാകുന്നതിനേക്കാൾ ഉത്തമം." (ബുഖാരി, മുസ്‌ലിം)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അല്ലാഹു ﷻ യുടെ മാർഗ്ഗത്തിലേക്ക് ദഅ്‌വത്ത് ചെയ്യൽ അല്ലാഹുവിന്റെ റസൂൽ ﷺ യെ പിൻപറ്റുന്നവരുടെ മാർഗ്ഗമാണ്.
- ഇഖ്‌ലാസിനെകുറിച്ച് ഉത്ബോധിപ്പിക്കൽ; കാരണം ധാരാളമാളുകൾ സത്യത്തിലേക്ക് ക്ഷണിക്കുമ്പോൾ അവർ തന്നിലേക്കാണ് ക്ഷണിക്കുന്നത്.
- 'ബസ്വീറത്'(ദൃഢബോധം) നിർബന്ധകാര്യങ്ങളിൽപ്പെട്ടതാണ്.
- ഒരാളുടെ തൗഹീദ് നന്നായിട്ടുണ്ട് എന്നതിനുള്ള തെളിവുകളിൽപ്പെട്ടതാണ്; അയാൾ അല്ലാഹു ﷻ യെ ആക്ഷേപത്തിൽ നിന്ന് പരിശുദ്ധപ്പെടുത്തുകയെന്നത്.
- ശിർക്കിന്റെ മോശത്തരത്തിൽപ്പെട്ടതാണ്; അത് അല്ലാഹു ﷻ യെ ആക്ഷേപിക്കുകയാണ് എന്നത്.
- വളരെ പ്രധാന മസ്അലയാണ്; മുശ്‌രിക്കുകളിൽ നിന്ന് മുസ്‌ലിമിനെ അകറ്റുകയെന്നത്. അവർ ശിർക്ക് ചെയിതില്ലെങ്കിലും അവർ അവരോടൊപ്പമാകരുത്.
- തൗഹീദ് ഒന്നാമത്തെ 'വാജിബ് ' ആണ്.
- ഏതൊരു കാര്യത്തിനുമുമ്പും തുടങ്ങേണ്ടത് തൗഹീദ് കൊണ്ടാണ്; നമസ്കാരം പോലും.
- "അവർ അല്ലാഹുവിനെ ഏകനാക്കുവാൻ" എന്ന വാക്കിന്റെ അർത്ഥമാണ്, 'ലാ ഇലാഹ ഇല്ലല്ലാഹ് എന്നതിന്റെ അർത്ഥവും.
- ഒരാൾ, വേദക്കാരിൽപ്പെട്ടവനായിരിക്കും എന്നിട്ടും അവന് സത്യസാക്ഷ്യം അറിയുകയില്ല, അല്ലെങ്കിൽ അറിയും പക്ഷേ അത് പ്രാവർത്തികമാക്കില്ല.

- ഘട്ടംഘട്ടമായി വിദ്യനൽകുന്നതിനെകുറിച്ച് ഉണർത്തൽ.
- അതിപ്രധാന്യമുള്ളത് കൊണ്ട് ആദ്യം തുടങ്ങുക. അങ്ങിനെ പ്രാധാന്യങ്ങൾക്കനുസ്സരിച്ച് കാര്യങ്ങൾ തുടങ്ങുക.
- സകാത്തിന്റെ വിതരണം.
- പണ്ഡിതൻ വിദ്യാർത്ഥിയുടെ സംശയങ്ങൾ ദൂരീകരിക്കൽ.
- മേൽതരം സ്വത്ത് സകാത്തായി വാങ്ങുന്നതിന്റെ നിരോധം.
- മർദ്ദിതന്റെ പ്രാർത്ഥനയെ സൂക്ഷിക്കൽ.
- പ്രസ്തുത പ്രാർത്ഥന മറക്കപ്പെടുകയില്ലെന്ന വിളംബരം.
- പ്രവാചകന്മാർക്കും ഔലിയാക്കളിലെ സാദാത്തുകൾക്കും വന്നുപെട്ട പ്രയാസങ്ങളും വിശപ്പും പകർച്ചവ്യാധിയും തൗഹീദിന്റെ തെളിവുകളിൽ പെട്ടതാണ്.
- “ഞാൻ നാളെ പതാക നൽകും......” എന്ന പ്രവാചകൻ ﷺ യുടെ പ്രവചനം നുബുവ്വത്തിന്റെ അടയാളങ്ങളിൽ ഒന്നാണ്.
- അലി رضي الله عنه വിന്റെ കണ്ണിൽ നബി ﷺ തുപ്പിയത് നുബുവ്വത്തിന്റെ അടയാളങ്ങളിൽ ഒന്നാണ്.
- അലി رضي الله عنه വിന്റെ ശ്രേഷ്ഠത.
- രാത്രിയിൽ സ്വഹാബികൾ رضي الله عنهم സംസാരത്തിൽ മുഴുകിയതും വിജയത്തെക്കുറിച്ചുള്ള സന്തോഷവാർത്തയിൽ അവർ രാവ് മുഴുവൻ മുഴുകിയതും അവരുടെ മഹത്വം വിളിച്ചറിയിക്കുന്നു.
- ‘ക്വദ്റി’ലുള്ള വിശ്വാസം; പതാക തേടിച്ചെന്നവന് അത് തടയപ്പെട്ടു. തേടിചെല്ലാത്തവന് അത് ലഭിക്കുകയും ചെയ്തു.
- പ്രവാചകൻ ﷺ യുടെ “സമാധാനത്തിലും മര്യാദയിലും താങ്കൾ മുന്നോട്ട് ഗമിക്കുക” എന്ന വാക്കിലുള്ള അദബ്.
- ‘ക്വിതാലി’ന്(സായുധ പോരാട്ടം) മുമ്പായി ശത്രുക്കളെ ഇസ്ലാമിലേക്ക് ‘ദഅ്വത്’ ചെയ്യണം.
- ഒരിക്കൽ ഇസ്ലാമിലേക്ക് ദഅ്വത്ത് ചെയ്യപ്പെടുകയും യുദ്ധം നടത്തപ്പെടുകയും ചെയ്തവരാണെങ്കിലും പിന്നീട് അവരോട്(ശത്രുക്കളോട്) യുദ്ധം ചെയ്യുന്നുവെങ്കിൽ, അതിന് മുമ്പ് അവരെ ദഅ്വത്ത് നടത്തണം. (എന്നിട്ടെ അവരോട് യുദ്ധം ചെയ്യാവൂ.)
- പ്രവാചകൻ ﷺ യുടെ “അവരുടെമേൽ നിർബന്ധമായത് അവരോട് താങ്കൾ ഉണർത്തണം.” എന്ന വാചകം ഹിക്മ

ത്തോട് കൂടിയാണ് ദഅ്‌വത്ത് നടത്തേണ്ടത് എന്നറിയിക്കുന്നു.

- ഇസ്‌ലാമിൽ അല്ലാഹു ﷻ യുടെ അവകാശങ്ങൾ അറിയൽ.
- ഒരാൾ ഒരാളുടെ കൈയ്യാൽ ഹിദായത്തിലായാൽ അയാൾക്കുള്ള പ്രതിഫലം.
- ഫത്‌വ പറയാൻ സത്യംചെയ്യൽ.

## അഞ്ച്

# തൗഹീദിന്റെ തഫ്സീർ; കലിമയുടേയും

അല്ലാഹു ﷻ പറഞ്ഞിരിക്കുന്നു:

﴿ أُوْلَٰٓئِكَ ٱلَّذِينَ يَدْعُونَ يَبْتَغُونَ إِلَىٰ رَبِّهِمُ ٱلْوَسِيلَةَ أَيُّهُمْ أَقْرَبُ وَيَرْجُونَ رَحْمَتَهُۥ وَيَخَافُونَ عَذَابَهُۥٓ ۚ إِنَّ عَذَابَ رَبِّكَ كَانَ مَحْذُورًا ﴾

**(അവർ വിളിച്ചു പ്രാർത്ഥിച്ചു കൊണ്ടിരിക്കുന്നത് ആരെയാണോ അവർ തന്നെ തങ്ങളുടെ രക്ഷിതാവിങ്കലേക്ക് സമീപനമാർഗ്ഗം തേടിക്കൊണ്ടിരിക്കുകയാണ്. അതെ, അവരുടെ കൂട്ടത്തിൽ അല്ലാഹുവോട് ഏറ്റവും അടുത്തവർ തന്നെ (അപ്രകാരം തേടുന്നു). അവർ അവന്റെ കാരുണ്യം ആഗ്രഹിക്കുകയും അവന്റെ ശിക്ഷഭയപ്പെടുകയും ചെയ്യുന്നു. നിന്റെ രക്ഷിതാവിന്റെ ശിക്ഷ തീർച്ചയായും ഭയപ്പെടേണ്ടതാകുന്നു.)** (വി.ക്വു. 17: 57)

അല്ലാഹു ﷻ പറഞ്ഞു:

﴿ وَإِذْ قَالَ إِبْرَٰهِيمُ لِأَبِيهِ وَقَوْمِهِۦٓ إِنَّنِى بَرَآءٌ مِّمَّا تَعْبُدُونَ ﴿٢٦﴾ إِلَّا ٱلَّذِى فَطَرَنِى فَإِنَّهُۥ سَيَهْدِينِ ﴾

**(ഇബ്രാഹീം തന്റെ പിതാവിനോടും ജനങ്ങളോടും ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു) തീർച്ചയായും ഞാൻ നിങ്ങളിൽ ആരാധിക്കുന്നതിൽ നിന്ന് ഒഴിഞ്ഞു നിൽക്കുന്നവനാകുന്നു. എന്നെ സൃഷ്ടിച്ചവൻ ഒഴികെ. കാരണം, തീർച്ചയായും അവൻ എനിക്ക് മാർഗ്ഗദർശനം നൽകുന്നതാണ്.)** (വി.ക്വു. 43:26,27)

അല്ലാഹു ﷻ പറയുന്നു:

﴿ ٱتَّخَذُوٓاْ أَحْبَارَهُمْ وَرُهْبَٰنَهُمْ أَرْبَابًا مِّن دُونِ ٱللَّهِ وَٱلْمَسِيحَ ٱبْنَ مَرْيَمَ وَمَآ أُمِرُوٓاْ إِلَّا لِيَعْبُدُوٓاْ إِلَٰهًا وَٰحِدًا ۖ لَّآ إِلَٰهَ إِلَّا هُوَ ۚ سُبْحَٰنَهُۥ عَمَّا يُشْرِكُونَ ﴾

**(അവരുടെ പണ്ഡിതന്മാരേയും പുരോഹിതന്മാരേയും മർയമിന്റെ മകനായ മസീഹിനേയും അല്ലാഹുവിനു പുറമെ അവർ രക്ഷിതാക്കളായി സ്വീകരിച്ചു. എന്നാൽ ഏകദൈവത്തെ ആരാധിക്കുവാൻ മാത്രമായിരുന്നു അവർ കൽപിക്കപ്പെട്ടിരുന്നത്. അവ**

നല്ലാതെ ഒരു ദൈവവുമില്ല. അവർ പങ്കുചേർക്കുന്നതിൽനിന്ന് അവനെത്രയോ പരിശുദ്ധൻ!) (വി.ഖു. 9: 31)

അല്ലാഹു ﷻ പറയുന്നു:

﴿ وَمِنَ ٱلنَّاسِ مَن يَتَّخِذُ مِن دُونِ ٱللَّهِ أَندَادًا يُحِبُّونَهُمْ كَحُبِّ ٱللَّهِ ۖ وَٱلَّذِينَ ءَامَنُوٓا۟ أَشَدُّ حُبًّا لِّلَّهِ ۗ وَلَوْ يَرَى ٱلَّذِينَ ظَلَمُوٓا۟ إِذْ يَرَوْنَ ٱلْعَذَابَ أَنَّ ٱلْقُوَّةَ لِلَّهِ جَمِيعًا وَأَنَّ ٱللَّهَ شَدِيدُ ٱلْعَذَابِ ﴾

**(അല്ലാഹുവിന് പുറമേയുള്ളവരെ അവന് സമന്മാരാക്കുന്ന ചില ആൾക്കാരുണ്ട്. അല്ലാഹുവെ സ്നേഹിക്കുന്നതുപോലെ ഈ ആളുകൾ അവരേയും സ്നേഹിക്കുന്നു. എന്നാൽ സത്യവിശ്വാസികൾ അല്ലാഹുവോട് അതിശക്തമായ സ്നേഹമുള്ളവരത്രെ. ഈ അക്രമികൾ പരലോകശിക്ഷ കൺമുമ്പിൽ കാണുന്ന സമയത്ത് ശക്തി മുഴുവൻ അല്ലാഹുവിനാണെന്നും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്നും കണ്ടറിഞ്ഞിരുന്നുവെങ്കിൽ. (അവർക്കെത്ര ഗുണകരമാകുമായിരുന്നു.)** (വി.ഖു. 2:165)

നബി ﷺ പറഞ്ഞിരിക്കുന്നു:

«مَنْ قَالَ لاَ إِلَهَ إِلاّ اللّهُ، وَكَفَرَ بِمَا يُعْبَدُ مِنْ دُونِ اللّهِ، حَرُمَ مَالُهُ وَدَمُهُ، وَحِسَابُهُ عَلَى اللّهِ عز وجل».

**"ആരെങ്കിലും 'ലാഇലാഹ ഇല്ലല്ലാഹു' എന്നുപറയുകയും അല്ലാഹുവോടൊപ്പം ആരാധിക്കപ്പെടുന്നതിൽ അവിശ്വസിക്കുകയും ചെയ്താൽ അവന്റെ ധനവും രക്തവും ആദരണീയമാക്കപ്പെട്ടിരിക്കുന്നു. അവന്റെ വിചാരണ അല്ലാഹുﷻ ഏറ്റെടുത്തിരിക്കുന്നു."** (മുസ്ലിം)

## ഈ അദ്ധ്യായത്തിന്റെ നിർവ്വചനം, ശേഷമുള്ളവയുടേയും:

ഇതിലാണ് ഏറ്റവും വലിയതും പ്രധാനവുമായ വിഷയമുള്ളത്. അതത്രെ ത്വഹീദിന്റേയും ശഹാദത്ത് കലിമയുടേയും നിർവ്വചനം. സ്പഷ്ടമായ ചില കാര്യങ്ങൾകൊണ്ടാണ് അവയെ വ്യക്തമാക്കിയിട്ടുള്ളത്. അവ:

- സൂറത്ത് ഇസ്റാഇലെ 57 ാം ആയത്ത്. സ്വാലിഹീങ്ങളോട് ദുആ ഇരക്കുന്ന മുശ്രിക്കുകൾക്കെതിരിലുള്ള മറുപടി ഈ

ആയത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. അതുപോലെ ഇത് വലിയ ശിർക്കാണെന്നും വ്യക്തമാക്കിയിട്ടുണ്ട്.

- സൂറത്ത് ത്വൗബയിലെ 31ാം ആയത്ത്. വേദക്കാർ അവരുടെ പണ്ഡിതന്മാരേയും പുരോഹിതന്മാരേയും അല്ലാഹു ﷻ യോടൊപ്പം റബ്ബുകളാക്കി സ്വീകരിച്ചു എന്ന് അതിൽ വ്യക്തമാക്കി. അവർ ഏക ഇലാഹിനെ അല്ലാതെ ആരാധിക്കുവാൻ കല്പിക്കപെട്ടിട്ടില്ല എന്നും വ്യക്തമാക്കി. ആശയകുഴപ്പത്തിന് ഇടയില്ലാത്തവിധം അതിന്റെ തഫ്സീറാകട്ടെ, ദൈവധിക്കാരത്തിന്റെ വിഷയത്തിൽ പുരോഹിതന്മാർക്കും പണ്ഡിതന്മാർക്കുമുള്ള അനുസരണം എന്നുള്ളതാണ്. അവരോടുള്ള അവരുടെ പ്രാർത്ഥന എന്നതല്ല.
- ഇബ്രാഹീം ﵇ അവിശ്വാസികളോട് പറഞ്ഞ വാക്ക്. **(**തീർച്ചയായും ഞാൻ നിങ്ങൾ ആരാധിക്കുന്നതിൽ നിന്ന് ഒഴിഞ്ഞു നിൽക്കുന്നവനാകുന്നു. എന്നെ സ്രൃഷ്ടിച്ചവൻ ഒഴികെ. കാരണം, തീർച്ചയായും അവൻ എനിക്ക് മാർഗ്ഗദർശനം നൽകുന്നതാണ്.**)** (വി.ക്വു. 43:26,27) അവരുടെ ആരാധ്യന്മാരെ അദ്ദേഹം ഒഴിവാക്കിയപ്പോൾ തന്റെ രക്ഷിതാവിനെ അദ്ദേഹം (ഒഴിവാക്കുന്നതിൽനിന്നും)ഒഴിച്ചുനിർത്തി. ഈ ബറാഅത്തും (ഒഴിച്ചുനിർത്തലും) മുവാലാത്തും(സ്നേഹം) 'ലാ ഇലാഹ ഇല്ലല്ലാഹു' എന്ന ശഹാദത്തിന്റെ തഫസീറാകുന്നു. അതാണ് അദ്ദേഹം പറഞ്ഞത്: **(**അദ്ദേഹത്തിന്റെ പിൻഗാമികൾ (സത്യത്തിലേക്ക്) മടങ്ങേണ്ടതിനായി അതിനെ (ആ പ്രഖ്യാപനത്തെ) അദ്ദേഹം അവർക്കിടയിൽ നിലനിൽക്കുന്ന ഒരു വചനമാക്കുകയും ചെയ്തു,**)** (വി.ക്വു. 43: 26,27,28)
- അവിശ്വാസികളുടെ വിഷയത്തിൽ അല്ലാഹു ﷻ പറഞ്ഞ സൂറത്തുൽ ബക്വറയിലെ ആയത്ത്. അല്ലാഹു ﷻ പറഞ്ഞു: അവർ നരകത്തിൽനിന്ന് ഒരിക്കലും പുറത്തു കടക്കുന്നവരല്ല. (വി. ക്വു. 2:167) അവിശ്വാസികൾ, അവരുടെ സമന്മാരെ അല്ലാഹു ﷻ യെ അവർ സ്നേഹിക്കുന്നതുപോലെ സ്നേഹിക്കുന്നു എന്ന് അല്ലാഹു ﷻ ഉണർത്തി. അപ്പോൾ അവർ അല്ലാഹു ﷻ യെ നന്നായി സ്നേഹിക്കുന്നു എന്നതാണ് അത് അറിയിക്കുന്നത്. പ്രസ്തുത സ്നേഹം അവരെ ഇസ്ലാമിൽ പ്രവേശിപ്പിച്ചില്ല. അതിൽ പിന്നെ അല്ലാഹു ﷻ യേക്കാൾ സമന്മാരെ സ്നേഹിക്കുന്നവരുടെ അവസ്ഥ എന്തായിരിക്കും?! അല്ലാഹു ﷻ യെ സ്നേഹിക്കാതെ സമന്മാരെ മാത്രം സ്നേഹിക്കുന്നവരുടെ അവസ്ഥ എന്തായിരിക്കും ?!

- “ആരെങ്കിലും ‘ലാഇലാഹ ഇല്ലല്ലാഹു’ എന്നുപറയുകയും അല്ലാഹുവോടൊപ്പം ആരാധിക്കപ്പെടുന്നതിൽ അവിശ്വസിക്കുകയും ചെയ്താൽ അവന്റെ ധനവും രക്തവും ആദരണീയമാക്കപ്പെട്ടിരിക്കുന്നു. അവന്റെ വിചാരണ അല്ലാഹു ﷻ ഏറ്റെടുത്തിരിക്കുന്നു.”(മുസ്‌ലിം) എന്ന പ്രവാചകൻ ﷺ യുടെ വചനം. ഈ വചനം ‘ലാ ഇലാഹ ഇല്ലല്ലാഹു’ വിന്റെ ആശയം ഏറ്റവും നന്നായി വ്യക്തമാക്കുന്നു. കാരണം പ്രവാചകൻ ﷺ, ‘ലാ ഇലാഹ ഇല്ലല്ലാഹു’ ഉച്ചരിക്കലും, പദത്തോടൊപ്പം ആശയം ഗ്രഹിക്കലും, അത് അംഗീകരിക്കലും, യാതൊന്നിനേയും പങ്കുചേർക്കാതെ അല്ലാഹു ﷻ യോട് മാത്രം ദുആ ഇരക്കലും ചെയ്യൽ രക്തത്തേയും സമ്പത്തിനേയും സംരക്ഷിക്കുന്നതാക്കിയില്ല. പ്രത്യുത അതിലേക്ക് അല്ലാഹുവോടൊപ്പം ആരാധിക്കപ്പെടുന്നവയെ അവിശ്വസിക്കൽകൂടി ചേർക്കണം. അപ്പോൾ മാത്രമാണ് ഒരാളുടെ സമ്പത്തും ശരീരവും പവിത്രമാകുന്നത്. സംശയിക്കുകയോ നിഷേധിക്കാതെ നിൽക്കുകയോ ചെയ്താൽ അയാളുടെ സമ്പത്തും ശരീരവും പാവനമാകില്ല. ഈ വിഷയം എത്ര മഹത്തരം! എത്ര ഉന്നതം! എത്ര സ്പഷ്ടം! എതിരാളിയുടെ അടിവേരറുക്കുന്ന തെളിവത്രെ ഇത്.

# ആറ്

# പരീക്ഷണങ്ങൾ നീങ്ങിപോകുവാൻ വളയംധരിക്കുന്നതും നൂല് കെട്ടുന്നതും മറ്റും ശിർക്കാണ്

അല്ലാഹു ﷻ പറയുന്നു:

﴿ وَلَئِن سَأَلْتَهُم مَّنْ خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ لَيَقُولُنَّ ٱللَّهُ ۚ قُلْ أَفَرَءَيْتُم مَّا تَدْعُونَ مِن دُونِ ٱللَّهِ إِنْ أَرَادَنِىَ ٱللَّهُ بِضُرٍّ هَلْ هُنَّ كَـٰشِفَـٰتُ ضُرِّهِۦٓ أَوْ أَرَادَنِى بِرَحْمَةٍ هَلْ هُنَّ مُمْسِكَـٰتُ رَحْمَتِهِۦ ۚ قُلْ حَسْبِىَ ٱللَّهُ ۖ عَلَيْهِ يَتَوَكَّلُ ٱلْمُتَوَكِّلُونَ ﴾

**(**ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചത് ആരെന്ന് നീ അവരോട് ചോദിക്കുന്നപക്ഷം, തീർച്ചയായും അവർ പറയും; അല്ലാഹു എന്ന്. നീ പറയുക: എങ്കിൽ അല്ലാഹുവിനു പുറമെ നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്നവയെപ്പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? എനിക്ക് വല്ല ഉപദ്രവവും വരുത്തുവാൻ അല്ലാഹു ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ അവയ്ക്ക് അവന്റെ ഉപദ്രവം നീക്കംചെയ്യുവാനാവുമോ? അല്ലെങ്കിൽ അവൻ എനിക്ക് വല്ല അനുഗ്രഹവും ചെയ്യുവാൻ ഉദ്ദേശിച്ചാൽ അവയ്ക്ക് അവന്റെ അനുഗ്രഹം പിടിച്ചുവെക്കുവാനാകുമോ? പറയുക: എനിക്ക് അല്ലാഹു മതി. അവന്റെ മേലാകുന്നു ഭരമേൽപ്പിക്കുന്നവർ ഭരമേൽപ്പിക്കുന്നത്.**)** (വി.ക്വു.39: 38)

ഇംറാന് ഇബ്നു ഹുസൈ്വൻ رضي الله عنه വിൽ നിന്ന് നിവേദനം:

أَنّ النّبِيّ صَلّى اللهُ عَلَيْهِ وَسَلّمَ رَأَىَ رَجُلاً فِي يَدِهِ حَلقَةً مِنْ صُفرٍ. فَقَالَ: «مَا هَذِهِ؟» قَالَ: مِنَ الْوَاهِنَةِ. فَقَالَ: «انْزِعْهَا، فَإِنّهَا لاَ تَزِيدُكَ إِلاّ وَهْناً، فإنَّكَ لوْ مِتَّ وهي عليْكَ، ما أَفْلَحتَ أبداً»

"നബി ﷺ ഒരാളെ കാണാനിടയായി; കയ്യിന്മേൽ പിച്ചള കൊണ്ടുള്ള ഒരു വളയമുള്ള നിലയിൽ. അപ്പോൾ നബി ﷺ ചോദിച്ചു: **"**ഇതെന്താണ്?**"** അയാൾ പറഞ്ഞു: തളർച്ച കാരണത്താലാണ്. അപ്പോൾ നബി ﷺ പറഞ്ഞു: **"**അത് ഊരിയെറിയുക, അത് നിനക്ക് തളർച്ചയല്ലാതെ മറ്റൊന്നും വർദ്ധിപ്പിച്ചുതരില്ല. നിന്റെ

ശരീരത്തിലത് ഉണ്ടായിരിക്കെ നീ മരിച്ചാൽ ഒരുകാലത്തും നീ വിജയിക്കുകയില്ല" [1]

ഉക്വ്ബത് ഇബ്നു ആമിർ ﷺ വിൽ നിന്നും (നബി ﷺ പറഞ്ഞതായി) നിവേദനം:

«من تعلّق تميمةً، فلا أتمَّ الله له، ومن تعلّق ودعة، فلا ودَع الله له»

"ആരെങ്കിലും ഒരു ഏലസ്സ് കെട്ടിയാൽ അല്ലാഹു അവന് പൂർത്തീകരിച്ച് കൊടുക്കാതിരിക്കട്ടെ. ആരെങ്കിലും 'വദഅത്'(രക്ഷ) കെട്ടിയാൽ അവന് അല്ലാഹു സമാധാനവും രക്ഷയും നൽകാതിരിക്കട്ടെ."[2] മറ്റൊരു റിപ്പോർട്ടിൽ:

«من تعلّق تَمِيمَةً فقد أشْرَكَ».

"ആരെങ്കിലും വല്ല ഏലസ്സ് കെട്ടിയാൽ അവൻ ശിർക്ക് ചെയ്തു, തീർച്ച." [3]

ഹുദൈഫ ﷺ വിൽ നിന്നും നിവേദനം:

أنه رأى رجلاً في يده خيط من الحمى، فقطعه، وتلا قوله تعالى: ﴿ وَمَا يُؤۡمِنُ أَكۡثَرُهُم بِٱللَّهِ إِلَّا وَهُم مُّشۡرِكُونَ ﴾

"പനികാരണത്താൽ കയ്യിൽ നൂലുകെട്ടിയ ഒരാളെ അദ്ദേഹം കണ്ടു, അപ്പോൾതന്നെ അദ്ദേഹം അത് അറുത്തുമാറ്റി. ശേഷം "അവരിൽ അധികപേരും അല്ലാഹുവിൽ വിശ്വസിക്കുന്നത് അവനോട് (മറ്റുള്ളവരെ) പങ്കുചേർക്കുന്നവരായിക്കൊണ്ട് മാത്രമാണ്." (വി. ഖു. 12:106) എന്ന വചനം ഓതി. [4]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

---

[1] മുസ്നദു അഹ്മദ്, സ്വഹീഹു ഇബ്നി ഹിബ്ബാൻ. അൽബാനി ഈ ഹദീഥിനെ 'ദ്വഈഫ് ' ആക്കിയിട്ടുണ്ട്. 'അദ്വഈഫഃ' 1029 നോക്കുക.

[2] മുസ്നദു അഹ്മദ്, ഹാകിം. അൽബാനി ഈ ഹദീഥിനെ 'ദ്വഈഫ് ' ആക്കിയിട്ടുണ്ട്. 'അദ്വഈഫഃ' 1266 നോക്കുക.

[3] മുസ്നദു അഹ്മദ്, ഹാകിം. അൽബാനി ഈ ഹദീഥിനെ 'സ്വഹീഹ് ' ആക്കിയിട്ടുണ്ട്. 'അസ്സ്വഹീഹഃ' 492 നോക്കുക.

[4] തഫ്സീറു ഇബ്നി അബീ ഹാതിം.

- രോഗം, ക്ഷീണം പോലുള്ളവക്ക് നൂലോ, വളയമോ ധരിക്കൽ തികഞ്ഞ തെറ്റാണ്.
- പിച്ചള വളയം തന്റെ കയ്യിലുണ്ടായിരിക്കേ ഒരു സ്വഹാബിയാണ് മരണപ്പെടുന്നതെങ്കിൽ, അദ്ദേഹം പോലും ഒരിക്കലും വിജയിക്കില്ല എന്നകാര്യം. 'ചെറിയ ശിർക്ക് വൻപാപത്തേക്കാൾ ഗൗരവമേറിയതാണ് എന്ന സ്വഹാബികളുടെ വാക്കിന് അതിൽ സാക്ഷ്യമുണ്ട്.
- 'വിവരക്കേട് കൊണ്ട് വന്നുപോയതായിട്ടും അയാൾക്ക് ഒഴിവുകഴിവ് നല്കിയില്ല.
- ഈ ദുനിയാവിലും അത് ഉപകാരം ചെയ്യില്ല. പ്രത്യുത ഉപദ്രവമാണ് ചെയ്യുക. കാരണം, പ്രവാചകൻ ﷺ പറഞ്ഞു: "അത് നിനക്ക് തളർച്ച മാത്രമേ വർദ്ധിപ്പിക്കൂ. "
- ഇത്തരം കാര്യങ്ങൾ പ്രവർത്തിക്കുന്നതിനെതിരിൽ ശക്തമായ എതിർപ്പുണ്ടാകണം.
- ആരെങ്കിലും വല്ലതും ബന്ധിച്ചാൽ അവനെ അതിലേക്ക് ഏല്പിക്കപ്പെടുമെന്ന തുറന്ന പ്രഖ്യാപനം.
- ആരെങ്കിലും ഏലസ്സുകെട്ടിയാൽ അവൻ ശിർക്ക് ചെയ്തു എന്ന തുറന്ന പ്രഖ്യാപനം.
- പനിപിടിച്ചാൽ ഊതികെട്ടുന്ന നൂലും അതിൽപ്പെട്ടതാണ്.
- ഹുദൈഫ ﵁ ആയത്ത് ഓതിയത്, സ്വഹാബികൾ ﵃ വലിയ ശിർക്കിന്റെ വിഷയത്തിൽ അവതീർണമായ ആയത്തുകളെ, ചെറിയ ശിർക്കിനും പാരായണം ചെയ്തിരുന്നു എന്നതിന് തെളിവാണ്. സൂറത്തുൽ ബക്വറയിലെ 2: 165 ാം ആയത്തിന് ഇബ്നു അബ്ബാസ് ﵁ പറഞ്ഞതുപോലെ.
- കണ്ണേറ് തട്ടാതിരിക്കുവാൻ 'വദ്അ'(രക്ഷ) കെട്ടുന്നതും ഇതിൽ പെട്ടതാണ്.
- ഏലസ്സുകെട്ടിയവർക്കെതിരിൽ "അല്ലാഹു ﷻ, അവർക്ക് പൂർത്തീകരിച്ച് നല്കാതിരിക്കട്ടെ"യെന്ന പ്രാർത്ഥന. 'വദ്അത് (രക്ഷ) കെട്ടിയവർക്കെതിരിൽ "അല്ലാഹു ﷻ, അവനെ ഉപേക്ഷിക്കട്ടെ" എന്ന പ്രാർത്ഥന.

# ഏഴ്
## മന്ത്രങ്ങൾ, ഏലസ്സുകൾ

അബൂബശീറിൽ അൻസാരി ﷺ പറയുന്നു:

أَنَّهُ كَانَ مَعَ رَسُولِ اللّهِ ﷺ فِي بَعْضِ أَسْفَارِهِ. فَأَرْسَلَ رَسُولاً: «أَنْ لاَ يَبْقَيَنَّ فِي رَقَبَةِ بَعِيرٍ قِلاَدَةٌ مِنْ وَتَرٍ، أَوْ قِلاَدَةٌ، إِلاّ قُطِعَتْ».

അദ്ദേഹം നബി ﷺ യോടൊപ്പം യാത്രയിലായിരിക്കെ, **"ഒരൊട്ടകത്തിന്റെ കഴുത്തിലും നൂലുകൊണ്ടുള്ള ഒരു വടവും അവശേഷിക്കരുത്; അവ പൊട്ടിച്ചുകളയാതെ"** എന്ന സന്ദേശവുമായി നബി ﷺ ഒരു ദൂതനെ നിയോഗിച്ചയച്ചു. (ബുഖാരി)

ഇബ്നു മസ്ഊദ് ﷺ വിൽനിന്ന് നിവേദനം:

«إِنَّ الرّقَى وَالتّمائمَ وَالتّوَلَةَ شِرْكٌ»

നബി ﷺ പറയുന്നത് ഞാൻ കേട്ടു: **"തീർച്ചയായും (ശിർക്കൻ) മന്ത്രങ്ങളും ഏലസ്സുകളും ക്ഷുദ്രവിദ്യകളും ശിർക്കാകുന്നു."** [1]

അബ്ദുല്ലാഹിബ്നു ഉകൈമി ﷺ വിൽനിന്ന് നിവേദനം:

«مَنْ تَعَلّقَ شَيْئاً وُكِلَ إِلَيْهِ»

**"വല്ലവനും വല്ലതും കെട്ടി ബന്ധിച്ചാൽ അതിലേക്ക് (കെട്ടി ബന്ധിച്ചതിലേക്ക് അവനും അവന്റെ കാര്യങ്ങളും) ഏൽപ്പിക്കപ്പെടും"** [2]

**തമാഇമുകൾ(ഏലസ്സുകൾ):** കണ്ണേറ് കാക്കുവാൻ കുട്ടികളിൽ ബന്ധിക്കപ്പെടുന്നവയാണ് ഏലസ്സുകൾ. പക്ഷേ ക്വുർആൻ വചനങ്ങളാണ് കെട്ടിബന്ധിക്കപ്പെടുന്നത് എങ്കിൽ ചില പൂർവ്വികർ അതിൽ ഇളവനുവദിച്ചിട്ടുണ്ട്. ചിലരാകട്ടെ ഇളവ് അനുവദിക്കാതിരിക്കുകയും അവയും നിരോധിക്കപ്പെട്ട (ഏലസ്സുകളിൽ) ഉൾപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഇബ്നു മസ്ഊദ് ﷺ അവരിൽപ്പെടുന്നു.

---

[1] മുസ്നദു അഹ്മദ്, സുനനു അബീദാവൂദ്. അൽബാനി ഹദീഥിനെ 'സ്വഹീഹാ'ക്കിയിട്ടുണ്ട്.

[2] മുസ്നദു അഹ്മദ്, സുനനുത്തിർമുദി. അൽബാനി ഹദീഥിനെ 'ഹസനാ'ക്കിയിട്ടുണ്ട്.

**റുക്വാ:** അവയ്ക്കത്രെ മന്ത്രങ്ങൾ എന്ന് പറയപ്പെടുന്നത്. ശിർക്കിൽനിന്ന് മുക്തമായവയെ തെളിവുകൾ പ്രത്യേകമാക്കുകയും കണ്ണേറ്, വിഷബാധ എന്നിവയിൽ (അത്തരം മന്ത്രങ്ങളിൽ) റസൂൽ ﷺ ഇളവ് അനുവദിക്കുകയും ചെയ്തിരിക്കുന്നു.

**തിവലത്ത്:** ഭാര്യാഭർത്താക്കന്മാർക്കിടയിൽ സ്നേഹമുണ്ടാക്കുമെന്ന ജല്പനത്തോട്കൂടി ആളുകൾ നിർമ്മിക്കുന്നതാണ് തിവലത്ത്.

റുവൈഫിഅ് ﷺ വിൽനിന്നും നിവേദനം: അദ്ദേഹം പറഞ്ഞു; എന്നോട് അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«يا رُوَيْفع! لعلَّ الحياةَ تَطُولُ بك، فأخبِرِ الناسَ أنَّ مَن عقَد لحيتَه، أو تقلَّد وتراً، أو استنجى برجيع دابَّة أو عظْم، فإن محمداً بريءٌ منه».

**"റുവൈഫിഅ്, താങ്കൾ ദീർഘകാലം ജീവിച്ചേക്കാം അപ്പോൾ, താങ്കൾ ജനങ്ങളോട് പറയുക: ആര് തന്റെ താടിയെ ബന്ധിച്ചുവോ അല്ലെങ്കിൽ വത്റിനെ(വടം) ധരിച്ചുവോ അല്ലെങ്കിൽ മൃഗങ്ങളുടെ കാഷ്ഠം കൊണ്ടോ എല്ല് കൊണ്ടോ മലമൂത്രശുചീകരണം നടത്തിയോ അവനിൽ നിന്ന് മുഹമ്മദ് നിരുത്തരവാദിയാണ്, തീർച്ച."**[1]

സഈദ് ഇബ്നു ജുബൈർ ﷺ പറയാറുണ്ടായിരുന്നു:

"من قطع تميمة من إنسان، كان كعِدْلِ رقبة"

"ആരെങ്കിലും വല്ലവരുടേയും ശരീരത്തിൽ നിന്ന് ഏലസ്സ് മുറിച്ചുകളഞ്ഞാൽ അയാൾ ഒരടിമയെ മോചിപ്പിച്ചവനെപ്പോലെയാണ്." (വകീഅ്)

ഇബ്റാഹീം ﷺ നിന്ന് നിവേദനം; അദ്ദേഹം പറഞ്ഞു:

"كانوا يكرهون التمائم كلَّها من القرآن وغير القرآن."

"അവർ ഏലസ്സുകളെ മുഴുവനും വെറുത്തിരുന്നു; ക്വുർആനിൽ നിന്നുള്ളതായാലും ക്വുർആൻ കൊണ്ടല്ലാത്തതായാലും." (വകീഅ്)

## ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:

- 'റുക്വാ' യുടേയും 'തമാഇമി'ന്റേയും വിവരണം.

[1] മുസ്നദു അഹ്മദ്, സുനനു അബിദാവൂദ്, സുനനുന്നിസാഇ. അൽബാനി ഹദീഥിനെ 'സ്വഹീഹാ'ക്കിയിട്ടുണ്ട്.

- 'തിവലതി'ന്റെ നിർവ്വചനം.
- ഇവ മൂന്നും ഒന്നും ഒഴിയാതെ എല്ലാം ശിർക്കിൽപ്പെട്ടതാണ്.
- കണ്ണേറിനും വിഷബാധക്കും ഹക്ക് ആയ വചനങ്ങൾ കൊണ്ട് മന്ത്രിക്കൽ ശിർക്കിൽ പെട്ടതല്ല.
- ഏലസ്സ്, ക്വുർആൻ കൊണ്ടാണെങ്കിൽ അത് നിഷിദ്ധമാണോ അല്ലയോ എന്നതിൽ പണ്ഡിതന്മാർക്കിടയിൽ അഭിപ്രായ വ്യത്യാസമുണ്ട്.
- കണ്ണേറ് തട്ടാതിരിക്കുവാൻ കാലികൾക്ക് വടംകെട്ടൽ ശിർക്കിൽ പെട്ടതാണ്.
- 'വടം' കെട്ടുന്നതിനെതിരിലുള്ള ശക്തമായ താക്കീത്.
- ഒരു മനുഷ്യനിൽനിന്ന് ഏലസ്സ് മുറിച്ചുമാറ്റുന്നതിന്റെ മഹത്വം.
- ഇബ്റാഹിം നഖഈ ﷺ യുടെ വാക്ക് മുകളിൽ നാം സൂചിപ്പിച്ച അഭിപ്രായ വ്യത്യാസത്തിന് എതിരാവുകയില്ല. കാരണം, അദ്ദേഹം ഉദ്ദേശിക്കുന്നത് ഇബ്നു മസ്ഊദ് ﷺ വിന്റെ ശിഷ്യന്മാരെ മാത്രമാണ് (അഥവാ അവർ ക്വുർആനിൽ നിന്നാകട്ടെ അല്ലാത്തവയിൽ നിന്നാകട്ടെ ഏലസ്സുകളെ മുഴുവൻ വെറുത്തിരുന്നു).

# എട്ട്
# വൃക്ഷം, കല്ല് തുടങ്ങിയവകൊണ്ട് ബർക്കത്തെടുക്കൽ

അല്ലാഹു ﷻ പറയുന്നു:

﴿ أَفَرَءَيْتُمُ ٱللَّٰتَ وَٱلْعُزَّىٰ ﴿١٩﴾ وَمَنَوٰةَ ٱلثَّالِثَةَ ٱلْأُخْرَىٰٓ ﴿٢٠﴾ أَلَكُمُ ٱلذَّكَرُ وَلَهُ ٱلْأُنثَىٰ ﴿٢١﴾ تِلْكَ إِذًا قِسْمَةٌ ضِيزَىٰٓ ﴿٢٢﴾ إِنْ هِىَ إِلَّآ أَسْمَآءٌ سَمَّيْتُمُوهَآ أَنتُمْ وَءَابَآؤُكُم مَّآ أَنزَلَ ٱللَّهُ بِهَا مِن سُلْطَٰنٍ ۚ إِن يَتَّبِعُونَ إِلَّا ٱلظَّنَّ وَمَا تَهْوَى ٱلْأَنفُسُ ۖ وَلَقَدْ جَآءَهُم مِّن رَّبِّهِمُ ٱلْهُدَىٰٓ ﴾

**(** 'ലാത്ത'യെയും 'ഉസ്സ'യെയും പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? വേറെ മൂന്നാമതായുള്ള 'മനാത്ത'യെപ്പറ്റിയും. (സന്താനമായി) നിങ്ങൾക്ക് ആണും അല്ലാഹുവിന് പെണ്ണുമാണെന്നോ? എങ്കിൽ അത് നീതിയില്ലാത്ത ഒരു ഓഹരി വെക്കൽതന്നെ. നിങ്ങളും നിങ്ങളുടെ പിതാക്കളും നാമകരണം ചെയ്ത ചില പേരുകളല്ലാതെ മറ്റൊന്നുമല്ല അവ(ദേവതകൾ). അവയെപ്പറ്റി അല്ലാഹു യാതൊരു പ്രമാണവും ഇറക്കിത്തന്നിട്ടില്ല. ഊഹത്തെയും മനസ്സുകൾ ഇച്ഛിക്കുന്നതിനെയും മാത്രമാണ് അവർ പിന്തുടരുന്നത്. അവർക്ക് തങ്ങളുടെ രക്ഷിതാവിങ്കൽനിന്ന് സന്മാർഗ്ഗം വന്നിട്ടുണ്ട് താനും.**)** (വി.ക്വു. 53:19—23)

അബീ വാകിദ് അൽലെയ്ഥി رضي الله عنه വിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു:

خرجْنَا معَ رسولِ الله ﷺ إِلَى حُنَيْنٍ، ونَحْنُ حُدَثَاءُ عَهْدٍ بِكُفْرٍ، ولِلمشركينَ سِدْرَةٍ يَعكفونَ عندَها ويَنُطونَ بها أَسْلحتَهم، يُقَالُ لها: ذاتُ أَنْواطٍ، فمرَرْنَا بسِدْرَةٍ، فقلنا: يا رسولَ الله اجْعَلْ لَنَا ذَاتَ أَنْوَاطٍ كَمَا لَهُمْ ذَاتُ أَنْوَاطٍ. فقالَ رسول الله ﷺ: «اللهُ أكبرُ! إنها السننُ! قلتُمْ والذي نفسي بيده كَمَا قالتْ بنُو

إسرائيلَ لموسَى ﴿ ٱجۡعَل لَّنَآ إِلَـٰهًا كَمَا لَهُمۡ ءَالِهَةٌۚ قَالَ إِنَّكُمۡ قَوۡمٌ تَجۡهَلُونَ ﴾ لَتَرْكَبُنّ سَنَنَ مَنْ كَانَ قَبْلَكُمْ ».

"ഞങ്ങൾ നബി ﷺ യോടൊപ്പം ഹുനൈനിലേക്ക് പുറപ്പെട്ടു. ഞങ്ങൾ സത്യവിശ്വാസം സ്വീകരിച്ചിട്ട് വളരെ കുറച്ചേ ആയിരുന്നുള്ളു. മുശ്രിക്കുകൾക്ക് ഒരു ഇലന്തമരമുണ്ടായിരുന്നു. അവർ അതിന്റെയടുത്ത് ഭജനമിരിക്കുകയും അവരുടെ ആയുധങ്ങൾ അതിൽ തൂക്കിയിടുകയും ചെയ്തിരുന്നു. 'ദാത്തു അൻവാത്വ്' എന്ന പേരിലായിരുന്നു ആ വൃക്ഷം പറയപ്പെട്ടിരുന്നത്. ഞങ്ങൾ ആ മരത്തിനരികിലൂടെ നടന്നു. അപ്പോൾ ഞങ്ങൾ നബി ﷺ യോട് പറഞ്ഞു: അല്ലാഹുവിന്റെ റസൂലേ, അവർക്കുള്ളതു പോലെ ഞങ്ങൾക്കും ഒരു 'ദാത്തു അൻവാത്വ് 'നിശ്ചയിച്ചുതരണം. അപ്പോൾ നബി ﷺ പറഞ്ഞു: **"**അല്ലാഹു അക്ബർ, തീർച്ചയായും അത് (വൃക്ഷങ്ങളിൽ ആയുധം കൊളുത്തികൊണ്ടുള്ള ബർക്കത്തെടുക്കൽ) പൂർവ്വികരുടെ ചര്യകളാകുന്നു. എന്റെ ആത്മാവ് ആരുടെ കയ്യിലാണോ അവനാണേ സത്യം; നിങ്ങൾ പറഞ്ഞത് ഇസ്രാഈൽ സന്തതികൾ മൂസയോട് പറഞ്ഞ വാക്കുപോലെയാണ്. അവർ ( ഇസ്രാഈൽ സന്തതികൾ) പറഞ്ഞു: **(**.........ഹേ, മൂസാ, ഇവർക്ക് ദൈവങ്ങളുള്ളതുപോലെ ഞങ്ങൾക്കും ഒരു ദൈവത്തെ നീ ഏർപ്പെടുത്തിതരണം. അദ്ദേഹം പറഞ്ഞു: തീർച്ചയായും നിങ്ങൾ വിവരമില്ലാത്ത ഒരു ജനവിഭാഗമാകുന്നു.**)** (വി. ക്വു. 7:138)(അനന്തരം പ്രവാചകൻ ﷺ സ്വഹാബികളോടു പറഞ്ഞു) **"**മുൻഗാമികളുടെ ചര്യകൾ നിങ്ങൾ കൊണ്ടുനടക്കുകതന്നെ ചെയ്യും.**"** [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്തുന്നജ്മിലെ ആയത്തുകളുടെ തഫ്സീർ.
- അവർ ആവശ്യപ്പെട്ട കാര്യത്തിന്റെ രൂപം മനസ്സിലാക്കൽ.
- അവർ അത് പ്രവർത്തിച്ചിട്ടില്ല.
- ആ ആവശ്യത്തിലൂടെ അവർ അല്ലാഹു ﷻ യിലേക്ക് സാമീപ്യം ഉദ്ദേശിക്കുകയാണ് ചെയ്തത്. കാരണം അവർ വിചാരിക്കുന്നത് അവൻ അത് ഇഷ്ടപ്പെടുന്നു എന്നാണ്.

---

[1] സുനനുത്തിർമുദി. അൽബാനി ഹദീഥിനെ 'സ്വഹീഹാ'ക്കിയിട്ടുണ്ട്.

- അവർ ഇക്കാര്യത്തിൽ അജ്ഞതയിലായെങ്കിൽ അവർ അല്ലാത്തവർ അജ്ഞതക്ക് ഏറ്റവും അർഹരാണ്.
- അവർക്ക് നന്മകളും പാപമോചന വാഗ്ദാനവും അവരല്ലാത്തവർക്കില്ലാത്ത അത്രയുമുണ്ട്.
- പ്രവാചകൻ ﷺ അവർക്ക് ഒഴിവ് കഴിവ് നൽകിയില്ല. പ്രത്യുത അവർക്ക് മറുപടി നൽകുകയാണ്. പ്രവാചകൻ ﷺ പറഞ്ഞു: **"** 'അല്ലാഹു അക്ബർ' നിശ്ചയം അവയത്രെ ചര്യകൾ! നിങ്ങൾ നിങ്ങൾക്ക് മുമ്പുള്ളവരുടെചര്യകൾ പിൻപറ്റുകതന്നെ ചെയ്യും.**"** മൂന്നുരീതിയിലുള്ള ശക്തിപ്പെടുത്തുവാനുള്ള (അറബിഭാഷയിലെ) പ്രയോഗങ്ങൾകൊണ്ട് കാര്യം ഗൗരവമാക്കി പറഞ്ഞു.
- ഏറ്റവും വലിയ കാര്യമത്രെ ഇവിടെ ഉദ്ദേശിക്കപ്പെടുന്നത്. അഥവാ പ്രവാചകൻ ﷺ അവരോട് പറഞ്ഞു: അവർ പ്രവാചകൻ ﷺ യോട് ആവശ്യപ്പെട്ടത്, ഇസ്രാഈല്യർ, മൂസാ عليه السلام യോട് ആവശ്യപ്പെട്ടതുപോലെയാണ്. അവർ മൂസാ عليه السلام യോട് പറഞ്ഞു:**(**നീ ഞങ്ങൾക്ക് ഒരു വിഗ്രഹത്തെ ഏർപ്പെടുത്തിതരണം........**)** (വി.ക്യു. 7:138)
- (അല്ലാഹു سبحانه وتعالى ശറആക്കിയ കാര്യങ്ങൾകൊണ്ടല്ലാത്തവയിൽ 'ബർക്കത്ത്' എടുക്കുന്നതിനെ) നിരാകരിക്കൽ 'ലാ ഇലാഹ ഇല്ലല്ലാഹു' വിന്റെ ആശയത്തിൽപ്പെട്ടതാണ്. ഇത് അവർക്കു മുമ്പിൽ സൂക്ഷ്മമായതും അവ്യക്തവുമായിരുന്നു എന്നുകൂടി അറിയേണ്ടതുണ്ട്.
- മതവിധിക്കുവേണ്ടി സത്യം ചെയ്തു. പ്രവാചകൻ ﷺ, മസ്വ്‌ലഹത്തിനുവേണ്ടിയല്ലാതെ സത്യം ചെയ്യില്ല.
- ശിർക്കിൽ വലുതും ചെറുതുമുണ്ട്. കാരണം ഈ ചോദ്യത്തിലൂടെ അവർ മതപരിത്യാഗികളായില്ല.
- "ഞങ്ങൾ ഈ അടുത്ത് കുഫ്റിനോട് വിടപറഞ്ഞവരാണ്." എന്ന അവരുടെ പ്രയോഗം അവരല്ലാത്തവർ അതിൽ അജ്ഞതയിലല്ല എന്നറിയിക്കുന്നു.
- അത്ഭുതപെടുമ്പോൾ 'തക്ബീർ' മുഴക്കാം. ഇത്തരം സന്ദർഭങ്ങളിൽ 'തക്ബീർ' ചൊല്ലൽ വെറുക്കപ്പെട്ടതാണെന്ന് പറഞ്ഞവർക്കെതിരിൽ തെളിവാണ് ഇത്.
- (പാപത്തിലേക്കുള്ള) മാർഗ്ഗങ്ങൾ കൊട്ടിയടക്കൽ.
- ജാഹിലിയ്യത്തിലെ ആളുകളോട് സാദൃശ്യം പുലർത്തുന്നതിനെ വിരോധിക്കൽ.

- പഠിപ്പിക്കുമ്പോൾ ദേഷ്യപ്പെടൽ.
- ഇതൊരു പൊതുതത്വമാണ്. കാരണം പ്രവാചകൻ ﷺ പറഞ്ഞു: **"നിശ്ചയം ഇവകളത്രെ ചര്യകൾ!"**
- ഇത് നുബുവ്വത്തിന്റെ അടയാളങ്ങളിൽപെട്ടതാണ്. കാരണം പ്രവാചകൻ ﷺ പ്രവചിച്ചതുപോലെ സംഭവിച്ചു.
- യഹൂദികളേയും നസ്വാറാക്കളേയും വിശുദ്ധ ക്വുർആനിൽ അല്ലാഹു ﷻ ആക്ഷേപിച്ച എല്ലാ കാര്യങ്ങളും നമുക്കും ബാധകമായവയാണ്.
- ആരാധനാകർമ്മങ്ങളുടെ അടിസ്ഥാനം (അല്ലാഹു ﷻ യിൽ നിന്നുള്ള)കൽപനകളാണ് എന്നത് വേദക്കാരുടെ അടുക്കലും അംഗീകൃതമായിരുന്നു. (വേദക്കാരെ പരാമർശിക്കുന്ന അബീ വാക്വിദ് അൽ ലെയ്ഥി رضي الله عنه വിൽനിന്നുള്ള ഹദീഥിൽ) ക്വബ്റിലെ ചോദ്യങ്ങളെക്കുറിച്ചുള്ള ഉണർത്തൽ ഉണ്ട്. അവയിൽ ഒന്ന്: 'ആരാണ് നിന്റെ റബ്ബ്' എന്നതാണ്. (ഹദീഥിൽ)അത് നന്നേ വ്യക്തമാണ്. എന്നാൽ 'ആരാണ് നിന്റെ നബി' എന്ന ചോദ്യം, പ്രവാചകൻ ﷺ 'ഗയ്ബിയ്യാ'യ വാർത്തകൾ പ്രവചിച്ചതിൽ നിന്നും മനസ്സിലാക്കാം. (കാരണം പ്രവാചകർ മാത്രമേ 'ഗയ്ബിയ്യാ'യ വാർത്തകൾ പ്രവചിക്കുകയുള്ളൂ) എന്നാൽ 'ഏതാണ് നിന്റെ ദീൻ' എന്നചോദ്യം, ( നീ ഞങ്ങൾക്ക് ഒരു വിഗ്രഹത്തെ ഏർപ്പെടുത്തിതരണം......) എന്ന അവരുടെ വാക്കിൽനിന്നും മനസ്സിലാക്കാം. (കാരണം, അവർ സ്വയം നിശ്ചയിക്കാതെ പ്രവാചകൻ ﷺ മതപരമായി നിശ്ചയിച്ചുകൊടുക്കുവാൻ ആവശ്യപ്പെടുകയാണ്.)
- വേദക്കാരുടെ ചര്യകൾ ബഹുദൈവവിശ്വാസികളുടെ ചര്യകളെപ്പോലെ അധിക്ഷേപിക്കപ്പെട്ടതാണ്.
- നിരർത്ഥകതയിൽ നിന്നും രാജിയായവന്റെ ഹൃദയത്തിൽ തെല്ലും ബാക്കിയില്ലാത്തവിധം പതിവുസമ്പ്രദായങ്ങളിൽ നിന്ന് തീർത്തും അവൻ മുക്തനായെന്ന് നിർഭയപ്പെടാവതല്ല. കാരണം അവർ(നബി ﷺ യോടൊപ്പം ഹുനൈനിലേക്ക് പുറപ്പെട്ട യോദ്ധാക്കൾ) പറഞ്ഞു: "ഞങ്ങൾ ഈ അടുത്ത് കുഫ്റിനോട് വിടപറഞ്ഞവരാണ്."

# ഒമ്പത്

## അല്ലാഹു അല്ലാത്തവരുടെ പ്രീതിക്കുവേണ്ടി അറുക്കൽ

അല്ലാഹു ﷻ പറഞ്ഞു:

﴿ قُلْ إِنَّ صَلَاتِي وَنُسُكِي وَمَحْيَايَ وَمَمَاتِي لِلَّهِ رَبِّ الْعَالَمِينَ ﴿١٦٢﴾ لَا شَرِيكَ لَهُ ۖ وَبِذَٰلِكَ أُمِرْتُ وَأَنَا أَوَّلُ الْمُسْلِمِينَ ﴾

( പറയുക, തീർച്ചയായും എന്റെ പ്രാർത്ഥനയും, എന്റെ ബലികർമ്മങ്ങളും, എന്റെ ജീവിതവും, എന്റെ മരണവും ലോകരക്ഷിതാവായ അല്ലാഹുവിനുള്ളതാകുന്നു. അവനുപങ്കുകാരേയില്ല. അപ്രകാരമാണ് ഞാൻ കല്പിക്കപ്പെട്ടിരിക്കുന്നത്. (അവന്ന്) കീഴ്പെടുന്നവരിൽ ഞാൻ ഒന്നാമനാണ്. ) (വി.ക്വു. 6:162,163)

അല്ലാഹു ﷻ പറഞ്ഞു:

﴿ فَصَلِّ لِرَبِّكَ وَانْحَرْ ﴾

(ആകയാൽ നീ നിന്റെ രക്ഷിതാവിനുവേണ്ടി നമസ്കരിക്കുകയും ബലിയർപ്പിക്കുകയും ചെയ്യുക.) (വി. ക്വു. 108: 2)

അലി ﷺ വിൽ നിന്ന് നിവേദനം:

حَدَّثَنِي رسول الله ﷺ بِأَرْبَعِ كَلِمَاتٍ «لَعَنَ اللّٰهُ مَنْ ذَبَحَ لِغَيْرِ اللّٰهِ. لَعَنَ اللّٰهُ مَنْ آوَى مُحْدِثاً. لَعَنَ اللّٰهُ مَنْ لَعَنَ وَالِدَيْهِ. لَعَنَ اللّٰهُ مَنْ غَيَّرَ مَنَارَ الأَرْضِ»

"നാലുവചനങ്ങൾ നബിﷺഎന്നോടു പറഞ്ഞിരിക്കുന്നു: "അല്ലാഹു അല്ലാത്തവർക്കായി (അവരുടെ പ്രീതിക്കുവേണ്ടി) അറുക്കുന്നവനെ അല്ലാഹു ശപിച്ചിരിക്കുന്നു. (ഇസ്ലാമിക ശിക്ഷക്ക് അർഹനായ) കുറ്റവാളിക്ക് (രക്ഷക്കായി) അഭയം നൽകുന്നവരെ അല്ലാഹു ശപിച്ചിരിക്കുന്നു. തന്റെ മാതാപിതാക്കളെ ശപിക്കുന്നവനെ അല്ലാഹു ശപിച്ചിരിക്കുന്നു. ഭൂമിയിലെ അതിരുകൾ മാറ്റിമറിക്കുന്നവരെ അല്ലാഹു ശപിച്ചിരിക്കുന്നു." (മുസ്ലിം)

ത്വാരിക്വ് ഇബ്നു ശിഹാബ് ﷺ വിൽനിന്നും നിവേദനം:

അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«دخلَ الجنةَ رجلٌ في ذُبابٍ ودخلَ النارَ رجلٌ في ذبابٍ» قالُوا: وكيفَ ذلكَ يا رسولَ اللهِ؟ قالَ: «مَرَّ رجُلانِ على قومٍ لَهُمْ صَنَمٌ لاَ يَجُوزُهُ أَحدٌ حَتىَّ يُقَرِّبَ لَهُ شيئاً، فقالُوا لِأَحَدِهِمَا: قَرِّبْ. قالَ: لَيْسَ عِنْدِي شيءٌ أُقَرِّبُهُ. قالُوا لَهُ: قَرِّبْ وَلَوْ ذُباباً. فَقَرَّبَ ذُباباً، فَخَلُّوا سَبِيلَهُ، فَدَخَلَ النَّارَ. فَقَالُوا لِلآخرِ: قَرِّبْ. فقالَ: ما كنتُ لأُقَرِّبَ لِأَحدٍ شيئاً دُون اللهِ عزَّ وجلَّ. فَضَرَبُوا عُنُقَهُ، فَدَخلَ الجَنَّةَ»

"ഒരു ഈച്ചയുടെ വിഷയത്തിൽ ഒരാൾ സ്വർഗ്ഗത്തിലും, ഒരാൾ നരകത്തിലും പ്രവേശിച്ചു. അവർ ചോദിച്ചു: അല്ലാഹുവിന്റെ റസൂലേ, അതെങ്ങനെ? (നബി) പറഞ്ഞു: രണ്ട് പേർ ഒരു സമൂഹത്തിലൂടെ നടന്നു. അവർക്ക് ഒരു വിഗ്രഹമുണ്ടായിരുന്നു. അതിന് ബലിയർപ്പിക്കാതെ ആരും അതിലൂടെ കടന്നുപോകാറില്ല. അവർ അവരിലൊരാളോട് പറഞ്ഞു; വല്ലതും ബലിയർപ്പിക്കൂ. അയാൾ പറഞ്ഞു: എന്റെ അരികിൽ ബലിയർപ്പിക്കുവാൻ യാതൊന്നും തന്നെ ഇല്ല. അവർ പറഞ്ഞു: ഒരു ഈച്ചയേയെങ്കിലും ബലിയർപ്പിക്കൂ. അയാൾ ഒരു ഈച്ചയെ ബലിയർപ്പിച്ചപ്പോൾ അവർ അയാളെ വെറുതെവിട്ടു. അങ്ങനെ അയാൾ നരകത്തിൽ പ്രവേശിച്ചു. അവർ മറ്റേയാളോട് പറഞ്ഞു: വല്ലതും ബലി സമർപ്പിക്കൂ. അയാൾ പറഞ്ഞു: 'അല്ലാഹുവിനല്ലാതെ മറ്റൊരാൾക്കും യാതൊന്നും തന്നെ ബലിയർപ്പിക്കുന്നവനല്ല ഞാൻ.' അവർ അയാളുടെ പിരടിവെട്ടി. അങ്ങനെ അയാൾ സ്വർഗ്ഗത്തിൽ പ്രവേശിച്ചു." [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- **(**പറയുക, തീർച്ചയായും എന്റെ പ്രാർത്ഥനയും, എന്റെ ബലി കർമ്മങ്ങളും,...**)** ഈ ആയത്തുകളുടെ തഫ്സീർ.
- **(**ആകയാൽ നീ നിന്റെ രക്ഷിതാവിനുവേണ്ടി നമസ്കരിക്കുകയും ബലിയർപ്പിക്കുകയും ചെയ്യുക......**)** (വി.ക്വു. 108: 2) ഈ ആയത്തിന്റെ തഫ്സീർ.
- അല്ലാഹു ﷻ അല്ലാത്തവർക്ക് അറുക്കുന്നവരെ ശപിച്ചുകൊണ്ടാണ് ആരംഭിച്ചത്.

[1] ഇമാം അഹ്മദ് رحمه الله 'കിതാബുസ്സുഹ്ദി'ൽ ഉദ്ധരിച്ചത്. ഈ അഥറിന്റെ സനദ് 'സ്വഹീഹാ'കുന്നു.

- മാതാപിതാക്കളെ ശപിക്കുന്നവർക്ക് ശാപം. അതിൽപ്പെട്ടതാണ്, താങ്കൾ മറ്റൊരാളുടെ മാതാപിതാക്കളെ ശപിക്കും; അപ്പോൾ അയാൾ താങ്കളുടെ മാതാപിതാക്കളേയും ശപിക്കും എന്നത്.
- 'മുഹ്ദിഥി'ന് അഭയം നൽകുന്നവർക്ക് ശാപം. 'മുഹ്ദിഥ് എന്നാൽ ഇസ്ലാമിക ശിക്ഷക്ക് അർഹനാകുംവിധം വല്ല കുറ്റകൃത്യവും ചെയ്ത്, രക്ഷക്കായി മറ്റൊരാളിൽ അഭയം തേടുന്നവനാണ്.
- ഭൂമിയിലെ അതിരുകൾ നീക്കുന്നവർക്ക് ശാപം. അഥവാ താങ്കളുടേയും താങ്കളുടെ അയൽവാസിയുടേയും സ്വത്തിനെ വേർതിരിക്കുന്ന അടയാളങ്ങൾ മുന്നോട്ടോ, പിന്നോട്ടോ മാറ്റം വരുത്തലാണ്.
- വ്യക്തിയെ നിർണ്ണയിച്ച് ശപിക്കുന്നതും പാപികളെ മൊത്തത്തിൽ ശപിക്കുന്നതും തമ്മിലുള്ള വ്യത്യാസം.
- ഗൗരവമേറിയ കഥയാണ് ഈച്ചയുടെ കഥ.
- ഒരു വ്യക്തി ഒരു ഈച്ചകാരണത്താൽ നരകത്തിൽ പ്രവേശിച്ചു. അയാളാകട്ടെ, താൻ ബലിനൽകുകയാണെന്ന് ഉദ്ദേശിക്കാതെ, അവരുടെ കുഴപ്പത്തിൽ നിന്ന് രക്ഷപ്പെടുവാൻ പ്രവർത്തിച്ചതാണ്.
- സത്യവിശ്വാസികളുടെ ഹൃദയത്തിൽ ശിർക്കിന്റെ ഗൗരവം എത്രയാണെന്ന് മനസ്സിലാക്കൽ. അഥവാ ഈ സത്യവിശ്വാസി മരണത്തിന് മുന്നിൽ എത്ര ക്ഷമിച്ചു. അവരുടെ ആവശ്യത്തിന് അവരോട് യോജിച്ചില്ല. അവർ ബാഹ്യമായ കർമ്മം മാത്രമേ അദ്ദേഹത്തിൽ നിന്ന് ആവശ്യപ്പെട്ടിട്ടുള്ളു; എന്നിട്ടുകൂടി.
- ഇവിടെ നരകത്തിൽ പ്രവേശിച്ച വ്യക്തി 'മുസ്ലിം' ആയിരുന്നു. കാരണം അയാൾ കാഫിറായിരുന്നുവെങ്കിൽ നബി ﷺ **"**ഒരാൾ ഒരു ഈച്ചയുടെ വിഷയത്തിൽ നരകത്തിൽ പ്രവേശിച്ചു**"** എന്നു പറയുമായിരുന്നില്ല.
- ഈ 'ഹദീഥ് **"**സ്വർഗ്ഗം നിങ്ങളിലേക്ക്, അയാളുടെ ചെരിപ്പിൻ വാറിനേക്കാളും അടുത്തതാണ്. നരകവും അപ്രകാരം തന്നെ**"** എന്ന 'ഹദീഥി'ന് 'ശാഹിദ് ആണ്.
- ഹൃദയത്തിന്റെ പ്രവർത്തനങ്ങൾ ആണ് ഏറ്റവും മഹത്തായി ഉദ്ദേശിക്കപ്പെടുന്നത് എന്ന കാര്യം വിഗ്രഹാരാധകരുടെ അടുക്കൽപോലും ഉണ്ട്.

# പത്ത്

# അല്ലാഹു അല്ലാത്തവർക്ക് *ബലി നൽകിയ സ്ഥലത്തുപോലും* അല്ലാഹുവിന് ബലി നൽകുവാൻ പാടില്ല

അല്ലാഹു ﷻ പറഞ്ഞു:

﴿ لَا تَقُمْ فِيهِ أَبَدًا ۚ لَّمَسْجِدٌ أُسِّسَ عَلَى ٱلتَّقْوَىٰ مِنْ أَوَّلِ يَوْمٍ أَحَقُّ أَن تَقُومَ فِيهِ ۚ فِيهِ رِجَالٌ يُحِبُّونَ أَن يَتَطَهَّرُوا۟ ۚ وَٱللَّهُ يُحِبُّ ٱلْمُطَّهِّرِينَ ﴾

**(** (നബിയേ,) നീ ഒരിക്കലും അതിൽ നമസ്കാരത്തിന് നിൽക്കരുത്. ആദ്യദിവസം മുതൽ തന്നെ ഭക്തിയിന്മേൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള പള്ളിയാണ് നീ നിന്നുനമസ്കരിക്കുവാൻ ഏറ്റവും അർഹതയുള്ളത്. ശുദ്ധി കൈവരിക്കുവാൻ ഇഷ്ടപ്പെടുന്ന ചില ആളുകളുണ്ട് ആ പള്ളിയിൽ. ശുദ്ധികൈവരിക്കുന്നവരെ അല്ലാഹു ഇഷ്ടപ്പെടുന്നു**)** (വി.ഖു. 9: 108)

ഥാബിത് ഇബ്നു ദ്വഹ്ഹാകിൽനിന്നും നിവേദനം: അദ്ദേഹം പറഞ്ഞു:

نَذَرَ رَجُلٌ أنْ يَنْحَرَ إبلاً ببُوَانَةَ، فسأل النبيَ ﷺ فقال: «هَلْ كَانَ فِيهَا وَثَنٌ مِنْ أوْثَانِ الْجَاهِلِيّةِ يُعْبَدُ؟». قالُوا: لاَ. قالَ: فهَلْ كَانَ فِيهَا عِيدٌ مِنْ أعْيَادِهِمْ؟ قالُوا: لاَ. قالَ رسول الله صلى الله عليه وسلم: أوْفِ بِنَذْرِكَ فَإنّهُ لاَ وَفَاءَ لِنَذْرٍ في مَعْصِيَةِ الله وَلاَ فِيمَا لاَ يَمْلِكُ ابنُ آدَمَ».

"ഒരാൾ 'ബുവാന' എന്ന സ്ഥലത്ത് ഒരു ഒട്ടകത്തെ അറുക്കുവാൻ നേർച്ചനേർന്നു. അപ്പോൾ അയാൾ (അതിനെക്കുറിച്ച്) നബി ﷺ യോട് ചോദിച്ചു. (പ്രവാചകൻ) പറഞ്ഞു: **"**ജാഹിലിയ്യത്തിൽ ആരാധിക്കപ്പെടുന്ന വിഗ്രഹങ്ങളിൽ വല്ലതും അവിടെ ഉണ്ടായിരുന്നുവോ?**"** അവർ പറഞ്ഞു: ഇല്ല. **"**എങ്കിൽ അവിടെ അവരുടെ വല്ല ആഘോഷങ്ങളും ഉണ്ടായിരുന്നുവോ?**"** അവർ പറഞ്ഞു: ഇല്ല. അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു: **"**താങ്കൾ താങ്കളുടെ നേർച്ച പൂർത്തിയാക്കുക. കാരണം, അല്ലാഹുവിനെ ധിക്കരിച്ചുകൊ

ണ്ടുള്ളതിലും ആദമിന്റെ മക്കൾ ഉടമപ്പെടുത്തിയിട്ടില്ലാത്തതിലും നേർച്ച യാതൊരുവിധത്തിലും പൂർത്തിയാക്കേണ്ടതില്ല**”** [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- **(**(നബിയേ,) നീ ഒരിക്കലും അതിൽ നമസ്കാരത്തിന് നിൽക്കരുത്......**)** (വി.ക്വു.9: 108) എന്ന ആയത്തിന്റെ തഫ്സീർ.
- അല്ലാഹു ﷻ യോടുള്ള ധിക്കാരം ചിലപ്പോൾ ഭൂമിയിൽ സ്വാധീനിച്ചേക്കും; കീഴ്വണക്കവും അപ്രകാരം തന്നെ.
- ആശയക്കുഴപ്പമുള്ള മസ്അലകൾ വ്യക്തമായ മസ്അലകളിലേക്ക് മടക്കണം; ആശയക്കുഴപ്പം നീങ്ങുവാൻവേണ്ടി.
- 'ഫത്വ' പറയുന്നവൻ ആവശ്യമെങ്കിൽ വിശദീകരണം ആവശ്യപ്പെടൽ.
- തടസ്സങ്ങളിൽ നിന്ന് മുക്തമെങ്കിൽ നേർച്ച പൂർത്തീകരിക്കുവാൻ ഒരു സ്ഥലത്തെ പ്രത്യേകമാക്കുന്നതിൽ തെറ്റില്ല.
- ജാഹിലിയ്യത്തിന്റെ വിഗ്രഹങ്ങളിൽ വല്ലതും ഉണ്ടായിരുന്ന സ്ഥലങ്ങളിൽ നേർച്ചപാടില്ല; വിഗ്രഹം അവിടെ നിന്ന് ഒഴിവാക്കിയിട്ടുണ്ടെങ്കിലും.
- അമുസ്ലീംകളുടെ ഉത്സവങ്ങൾ ഉണ്ടായാൽ അത്തരം സ്ഥലങ്ങളിൽ നേർച്ചപാടില്ല; ഉത്സവം അവിടെ നിന്ന് ഒഴിവായിട്ടുണ്ടെങ്കിലും.
- അത്തരം സ്ഥലങ്ങളിലേക്ക് നേർന്ന നേർച്ച പൂർത്തീകരിക്കപ്പെടുവാൻ പാടില്ല. കാരണം, പ്രത്യുത നേർച്ച തെറ്റായ നേർച്ചയാണ്.
- ബഹുദൈവ വിശ്വാസികളോട് അവരുടെ ഉത്സവങ്ങളിൽ സാദൃശ്യം പുലർത്തുന്നതിനെകുറിച്ച് മുന്നറിയിപ്പ്. സാദൃശ്യം പുലർത്തൽ ഉദ്ദേശിച്ചിട്ടില്ലെങ്കിലും ശരി.
- തെറ്റായ കാര്യത്തിൽ യാതൊരു നേർച്ചയുമില്ല.
- മനുഷ്യൻ ഉടമപ്പെടുത്താത്തതിലും യാതൊരു നേർച്ചയുമില്ല.

[1] സുനനു അബീദാവൂദ്, ഇബ്നുഹജർ ഹദീഥിന്റെ സനദിനെ 'സ്വഹീഹാ' ക്കിയിട്ടുണ്ട്.

# പതിനൊന്ന്

# അല്ലാഹു അല്ലാത്തവർക്കുള്ള നേർച്ച ശിർക്കാകുന്നു

അല്ലാഹു ﷻ പറയുന്നു:

﴿ يُوفُونَ بِٱلنَّذۡرِ وَيَخَافُونَ يَوۡمٗا كَانَ شَرُّهُۥ مُسۡتَطِيرٗا ﴾

**(**നേർച്ച അവർ നിറവേറ്റുകയും ആപത്ത് പടർന്ന് പിടിക്കുന്ന ഒരു ദിവസത്തെ അവർ ഭയപ്പെടുകയും ചെയ്യും. **)** (വി.ക്വു. 76: 7)

അല്ലാഹു ﷻ പറയുന്നു:

﴿ وَمَآ أَنفَقۡتُم مِّن نَّفَقَةٍ أَوۡ نَذَرۡتُم مِّن نَّذۡرٖ فَإِنَّ ٱللَّهَ يَعۡلَمُهُۥۗ وَمَا لِلظَّٰلِمِينَ مِنۡ أَنصَارٍ ﴾

**(** നിങ്ങളെന്തൊന്ന് ചിലവഴിച്ചാലും ഏതൊന്ന് നേർച്ചനേർന്നാലും തീർച്ചയായും അല്ലാഹു അതറിയുന്നതാണ്. അക്രമകാരികൾക്ക് സഹായികളായി ആരും തന്നെ ഉണ്ടായിരിക്കുന്നതല്ല.**)** (വി.ക്വു. 2:270)

ആയിശ رضي الله عنها വിൽ നിന്നും നിവേദനം, അവർ പറഞ്ഞു: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«مَنْ نذَرَ أنْ يطيعَ اللهَ فليطعْه، ومن نذر أن يعصيَ الله، فلا يعصِه»

**"**ആരെങ്കിലും അല്ലാഹുവിനെ അനുസരിക്കുവാൻ നേർച്ചയാക്കിയാൽ അവൻ അല്ലാഹുവിനെ അനുസരിച്ചുകൊള്ളട്ടെ. ആരെങ്കിലും അല്ലാഹുവിനെ ധിക്കരിക്കുവാൻ നേർച്ചയാക്കിയാൽ അപ്പോൾ അവൻ അല്ലാഹുവിനെ ധിക്കരിക്കാതിരിക്കട്ടെ.**"** (ബുഖാരി)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- നേർച്ച പൂർത്തീകരിക്കൽ നിർബന്ധം.
- നേർച്ച അല്ലാഹു ﷻ ക്കുള്ള ഇബാദത്ത് ആണെന്ന് സ്ഥിരപ്പെട്ടാൽ, അത് അല്ലാഹു അല്ലാത്തവരിലേക്ക് തിരിക്കൽ ശിർക്കാകുന്നു.
- തെറ്റായ നേർച്ച പൂർത്തിയാക്കൽ അനുവദനീയമല്ല.

# പന്ത്രണ്ട്

# അല്ലാഹു അല്ലാത്തവരോട് രക്ഷതേടൽ ശിർക്കാകുന്നു

അല്ലാഹു ﷻ പറയുന്നു:

﴿ وَأَنَّهُۥ كَانَ رِجَالٌ مِّنَ ٱلۡإِنسِ يَعُوذُونَ بِرِجَالٍ مِّنَ ٱلۡجِنِّ فَزَادُوهُمۡ رَهَقًا ﴾

**(**മനുഷ്യരിൽപ്പെട്ട ചില വ്യക്തികൾ ജിന്നുകളിൽപ്പെട്ട ചില വ്യക്തികളോട് ശരണം തേടാറുണ്ടായിരുന്നു. അങ്ങനെ അതവർക്ക് (ജിന്നുകൾക്ക്) ഗർവ്വ് വർദ്ധിപ്പിച്ചു. **)** (വി.ക്വു. 72: 6)

ഖൗല ബിൻത് ഹുക്കൈം ﵂ യിൽനിന്നും നിവേദനം: അവർ പറഞ്ഞു: അല്ലാഹുവിന്റെറസൂൽ ﷺ പറയുന്നത് ഞാൻ കേട്ടു:

«مَنْ نَزَلَ مَنْزِلاً فقَالَ: أَعُوذُ بِكَلِمَاتِ اللّٰهِ التَّامّاتِ مِنْ شَرّ مَا خَلَقَ، لَمْ يَضُرَّهُ شَيْءٌ، حَتّى يَرْحَلَ مِنْ مَنْزِلِهِ ذَلِكَ»

**"**ആരെങ്കിലും വല്ലസ്ഥലത്തും വന്നിറങ്ങി, അവൻ: أَعُوذُ بِكَلِمَاتِ اللّٰهِ التَّامّاتِ مِنْ شَرّ مَا خَلَقَ (അല്ലാഹു സൃഷ്ടിച്ചവയിലെ കെടുതികളിൽ നിന്ന് അവന്റെ പരിപൂർണ്ണ വചനങ്ങളിൽ ഞാൻ അഭയം തേടുന്നു.) എന്നു പറഞ്ഞാൽ. താൻ ഇറങ്ങിയ സ്ഥലത്തുനിന്ന് യാത്രയാകുന്നതുവരെ ഒന്നും തന്നെ അവന് യാതൊരുവിധ ഉപദ്രവവും വരുത്തുകയില്ല.**"** (മുസ്‌ലിം)

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- സൂറത്ത് ജിന്നിലെ ആയത്തിന്റെ തഫ്സീർ.
- 'ഇസ്തിആദത്(രക്ഷക്കായി അഭയംതേടൽ) അല്ലാഹു ﷻ അല്ലാത്തവർക്ക് അർപ്പിക്കൽ ശിർക്കാണ്.
- അതിന് ഹദീഥുകൊണ്ട് തെളിവുപിടിച്ചു. കാരണം പണ്ഡിതന്മാർ ഈ ഹദീഥുകൊണ്ട്, അല്ലാഹു ﷻയുടെ കലിമത്തുകൾ സൃഷ്ടിയല്ല എന്നതിന് തെളിവ് പിടിച്ചിട്ടുണ്ട്. അവർ പറഞ്ഞു: കാരണം സൃഷ്ടിയെകൊണ്ടുള്ള 'ഇസ്തിആദത്' ശിർക്കാകുന്നു.
- ചെറുതെങ്കിലും ഈ ദുആയുടെ മഹത്വം.
- ഒരു കാര്യത്തിലൂടെ ദുൻയവിയായ ഒരു ഗുണം ലഭിക്കുന്നുവെന്നത്, ആ കാര്യം ശിർക്കിൽപെട്ടതല്ലെന്ന് അറിയിക്കുന്നില്ല; പ്രസ്തുത ഗുണം തിന്മ തടയലാകട്ടെ നന്മ ലഭിക്കലാകട്ടെ.

# പതിമൂന്ന്

# അല്ലാഹു അല്ലാത്തവരോടുള്ള സഹായാർത്ഥന ശിർക്കാകുന്നു

അല്ലാഹു ﷻ പറഞ്ഞു:

﴿ وَلَا تَدْعُ مِن دُونِ ٱللَّهِ مَا لَا يَنفَعُكَ وَلَا يَضُرُّكَ ۖ فَإِن فَعَلْتَ فَإِنَّكَ إِذًا مِّنَ ٱلظَّٰلِمِينَ ﴿١٠٦﴾ وَإِن يَمْسَسْكَ ٱللَّهُ بِضُرٍّ فَلَا كَاشِفَ لَهُۥٓ إِلَّا هُوَ ۖ وَإِن يُرِدْكَ بِخَيْرٍ فَلَا رَآدَّ لِفَضْلِهِۦ ۚ يُصِيبُ بِهِۦ مَن يَشَآءُ مِنْ عِبَادِهِۦ ۚ وَهُوَ ٱلْغَفُورُ ٱلرَّحِيمُ ﴾

**(അല്ലാഹുവിന് പുറമെ നിനക്ക് ഉപകാരം ചെയ്യാത്തതും, നിനക്ക് ഉപദ്രവം ചെയ്യാത്തതുമായ യാതൊന്നിനോടും നീ പ്രാർത്ഥിക്കരുത്. നീ അപ്രകാരം ചെയ്യുന്നപക്ഷം തീർച്ചയായും നീ അക്രമികളുടെ കൂട്ടത്തിലായിരിക്കും. നിനക്ക് അല്ലാഹു വല്ലദോഷവും ഏൽപിക്കുന്നപക്ഷം അവനൊഴികെ അത് നീക്കം ചെയ്യാൻ ഒരാളുമില്ല. അവൻ നിനക്ക് വല്ല ഗുണവും ഉദ്ദേശിക്കുന്നപക്ഷം അവന്റെ അനുഗ്രഹം തട്ടിമാറ്റാൻ ഒരാളുമില്ല. തന്റെ ദാസന്മാരിൽനിന്ന് താൻ ഇച്ഛിക്കുന്നവർക്ക് അത് (അനുഗ്രഹം) അവൻ അനുഭവിപ്പിക്കുന്നു. അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ)** (വി.ക്വു. 10: 106,107)

അല്ലാഹു ﷻ പറഞ്ഞു:

﴿ فَٱبْتَغُوا۟ عِندَ ٱللَّهِ ٱلرِّزْقَ وَٱعْبُدُوهُ وَٱشْكُرُوا۟ لَهُۥٓ ۖ إِلَيْهِ تُرْجَعُونَ ﴾

**( അതിനാൽ നിങ്ങൾ അല്ലാഹുവിങ്കൽ ഉപജീവനം തേടുകയും, അവനെ ആരാധിക്കുകയും അവനോട് നന്ദി കാണിക്കുകയും ചെയ്യുക. അവങ്കലേക്കാണ് നിങ്ങൾ മടക്കപ്പെടുന്നത്.)**
(വി.ക്വു. 29:17)

അല്ലാഹു ﷻ പറഞ്ഞു:

﴿ وَمَنْ أَضَلُّ مِمَّن يَدْعُوا۟ مِن دُونِ ٱللَّهِ مَن لَّا يَسْتَجِيبُ لَهُۥٓ إِلَىٰ يَوْمِ ٱلْقِيَٰمَةِ وَهُمْ عَن دُعَآئِهِمْ غَٰفِلُونَ ﴿٥﴾ وَإِذَا حُشِرَ ٱلنَّاسُ كَانُوا۟ لَهُمْ أَعْدَآءً وَكَانُوا۟ بِعِبَادَتِهِمْ كَٰفِرِينَ ﴾

**(അല്ലാഹുവിന് പുറമെ, ഉയിർത്തെഴുന്നേൽപിന്റെ നാളുവരെയും തനിക്ക് ഉത്തരം നൽകാത്തവരെ വിളിച്ചു പ്രാർത്ഥിക്കുന്നവനേക്കാൾ വഴിപിഴച്ചവർ ആരുണ്ട്? അവരാകട്ടെ ഇവരുടെ പ്രാർത്ഥനയെപ്പറ്റി ബോധമില്ലാത്തവരാകുന്നു. മനുഷ്യരെല്ലാം ഒരുമിച്ചുകൂട്ടപ്പെടുന്ന സന്ദർഭത്തിൽ അവർ ഇവരുടെ ശത്രുക്കളായിരിക്കുകയും ചെയ്യും. ഇവർ അവരെ ആരാധിച്ചിരുന്നതിനെ അവർ നിഷേധിക്കുന്നവരായിത്തീരുകയും ചെയ്യും.)**
(വി.ക്വു. 46: 5,6)

അല്ലാഹു ﷻ പറഞ്ഞു:

﴿ أَمَّن يُجِيبُ ٱلْمُضْطَرَّ إِذَا دَعَاهُ وَيَكْشِفُ ٱلسُّوٓءَ وَيَجْعَلُكُمْ خُلَفَآءَ ٱلْأَرْضِ ۗ أَءِلَٰهٌ مَّعَ ٱللَّهِ ۚ قَلِيلًا مَّا تَذَكَّرُونَ ﴾

**(അഥവാ, കഷ്ടപ്പെട്ടവൻ വിളിച്ചു പ്രാർത്ഥിച്ചാൽ അവന്നുത്തരം നൽകുകയും, വിഷമം നീക്കികൊടുക്കുകയും, നിങ്ങളെ ഭൂമിയിൽ പ്രതിനിധികളാക്കുകയും ചെയ്യുന്നവനോ (അതല്ല, അവരുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം വേറെ വല്ല ദൈവങ്ങളുമുണ്ടോ? കുറച്ചു മാത്രമേ നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നുള്ളു.)** (വി.ക്വു. 27: 62)

ഉബാദത്ത് ബിൻ സ്വാമിത് رضي الله عنه വിൽനിന്ന് നിവേദനം:

أنه كان في زمنِ النبيِ ﷺ منافقٌ يُؤْذِي المُؤمنينَ، فقالَ بعضُهُمْ: قُومُوا بنَا نَستغيثُ برسولِ اللهِ ﷺ مِنْ هذَا المنافقِ. فقالَ النَّبِيُّ ﷺ : «إِنَّهُ لاَ يُسْتَغَاثُ بِي، إِنَّمَا يُسْتَغَاثُ بِاللهِ عَزَّ وَجَلَّ».

"നബി ﷺ യുടെ കാലത്ത് വിശ്വാസികളെ ഉപദ്രവിക്കുന്ന ഒരു കപടവിശ്വാസിയുണ്ടായിരുന്നു. അപ്പോൾ ചില സ്വഹാബികൾ പറഞ്ഞു: വരൂ നമുക്ക് ഈ കപടവിശ്വാസിയിൽനിന്ന് അല്ലാഹുവിന്റെ റസൂലിനോട് സഹായാർത്ഥന നടത്താം. അപ്പോൾ നബി ﷺ പറഞ്ഞു: **"നിശ്ചയം, എന്നോടു സഹായാർത്ഥന പാടില്ല, സഹായാർത്ഥന അല്ലാഹുവോടു മാത്രം."** [1]

---

[1] ത്വബറാനി, അൽമുഅ്ജമുൽ കബീർ. ഇമാം ഹൈഥമി പറഞ്ഞു: ഹദീഥ് 'ഹസനാ'കുന്നു.

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- ‘ദുആഅ്’നെ ‘ഇസ്തിഗാഥ’യോട് ‘അത്വ്ഫ്’ ചെയ്തത്. ഇത് ‘ആമ്’ ആയതിനെ ‘ഖാസ്വ്’ ആയതിനോട് ‘അത്വ്ഫ്’ ചെയ്യുന്നതിൽപ്പെട്ടതാണ്. (‘ദുആഅ് ’ അഥവാ പ്രാർത്ഥന എന്നത്, ‘ഇസ്തിഗാഥ’ അഥവാ സഹായാർത്ഥന അടക്കമുള്ള മുഴുവൻ തേട്ടങ്ങളേയും അപേക്ഷകളേയും ഉൾകൊള്ളുന്ന ‘ആമ്’ ആയ(പൊതുവായ) വചനമാണ്. ഈ രീതിയിൽ ‘ഇസ്തിഗാഥ’ (സഹായാർത്ഥന) ‘ഖാസ്വ്’ ആയ((പ്രത്യേകമായ) വചനമാണ്. വിവ:)
- (അല്ലാഹുവിനു പുറമേ നിനക്ക് ഉപകാരം ചെയ്യാത്തതും, നിനക്ക് ഉപദ്രവം ചെയ്യാത്തതുമായ യാതൊന്നിനോടും നീ പ്രാർത്ഥിക്കരുത്...) ഈ ആയത്തിന്റെ തഫ്സീർ.
- ഇത്, ഇതുതന്നെയാണ് വലിയ ശിർക്ക്.
- നിശ്ചയം, ജനങ്ങളിൽ ഏറ്റവും വലിയ സൽവ്യദ്ധൻ പോലും ഈ പ്രവൃത്തി മറ്റുള്ളവരെ പ്രീതിപ്പെടുത്തുവാൻ ചെയ്താൽ അവൻ അക്രമികളിൽപ്പെട്ടുപോകും.
- (നിനക്ക് അല്ലാഹു വല്ല ദോഷവും ഏല്പിക്കുന്ന പക്ഷം അവനൊഴികെ അത് നീക്കം ചെയ്യുവാൻ ഒരാളുമില്ല. അവൻ നിനക്ക് വല്ലഗുണവും ഉദ്ദേശിക്കുന്നപക്ഷം അവന്റെ അനുഗ്രഹം തട്ടി മാറ്റുവാൻ ഒരാളുമില്ല. തന്റെ ദാസന്മാരിൽനിന്ന് താൻ ഇച്ഛിക്കുന്നവർക്ക് അത് (അനുഗ്രഹം) അവൻ അനുഭവിപ്പിക്കുന്നു. അവൻ ഏറെപൊറുക്കുന്നവനും കരുണാനിധിയുമത്രെ) ഈ ആയത്തിന്റെ തഫ്സീർ.
- അല്ലാഹു ﷻ അല്ലാത്തവരോടുള്ള ‘ദുആഅ്’ കുഫ്റാണെന്നതിനോടൊപ്പം അത് ഇഹത്തിൽ ഉപകരിക്കുകയുമില്ല.
- (നിങ്ങൾ അല്ലാഹുവിനു പുറമെ ചില വിഗ്രഹങ്ങളെ ആരാധിക്കുകയും, കള്ളം കെട്ടിയുണ്ടാക്കുകയുമാണ് ചെയ്യുന്നത്. അല്ലാഹുവിനു പുറമെ നിങ്ങൾ ആരാധിക്കുന്നത് ആരെയാണോ അവർ നിങ്ങൾക്കുള്ള ഉപജീവനം അധീനമാക്കുന്നില്ല. അതിനാൽ നിങ്ങൾ അല്ലാഹുവിങ്കൽ ഉപജീവനം തേടുകയും, അവനെ ആരാധിക്കുകയും അവനോട് നന്ദി കാണിക്കുകയും ചെയ്യുക. അവങ്കലേക്കാണ് നിങ്ങൾ മടക്കപ്പെടുന്നത്.) ഈ ആയത്തിന്റെ തഫ്സീർ.
- ഉപജീവനം അല്ലാഹു ﷻ യോടേ തേടുവാൻ പാടുള്ളൂ, സ്വർഗ്ഗം അല്ലാഹു ﷻ യോട് തേടുന്നതുപോലെ.

- (അല്ലാഹുവിനു പുറമേ, ഉയിർത്തെഴുന്നേൽപ്പിന്റെ നാളുവരെയും തനിക്ക് ഉത്തരം നൽകാത്തവരെ വിളിച്ചു പ്രാർത്ഥിക്കുന്നവനെക്കാൾ വഴിപിഴച്ചവൻ ആരുണ്ട്? അവരാകട്ടെ ഇവരുടെ പ്രാർത്ഥനയെപ്പറ്റി ബോധമില്ലാത്തവരാകുന്നു. മനുഷ്യരെല്ലാം ഒരുമിച്ചുകൂട്ടപ്പെടുന്ന സന്ദർഭത്തിൽ അവർ ഇവരുടെ ശത്രുക്കളായിരിക്കുകയും ചെയ്യും. ഇവർ അവരെ ആരാധിച്ചിരുന്നതിനെ അവർ നിഷേധിക്കുന്നവരായിത്തീരുകയും ചെയ്യും.) ഈ ആയത്തിന്റെ തഫ്സീർ.
- അല്ലാഹു ﷻ അല്ലാത്തവരോട് 'ദുആ' ചെയ്യുന്നവരേക്കാൾ വഴി പിഴച്ചവർ ആരുമില്ല.
- അല്ലാഹു ﷻ അല്ലാതെ ദുആ ഇരക്കപ്പെടുന്നവർ പ്രാർത്ഥിക്കുന്നവന്റെ പ്രാർത്ഥനയിൽ നിന്നും അശ്രദ്ധനാണ്. അവർ അത് അറിയുന്നതേയില്ല.
- പ്രസ്തുത 'ദുആഅ്', പ്രാർത്ഥിക്കുന്നവനോട് പ്രാർത്ഥിക്കപ്പെടുന്നവന്റെ കോപത്തിനും ശത്രുതക്കും കാരണമാണ്.
- പ്രസ്തുത 'ദുആഅ് ' പ്രാർത്ഥിക്കപ്പെടുന്നവർക്കുള്ള 'ഇബാദത് ' ആണ് എന്ന നാമകരണം.
- ആ ഇബാദത്തിനെ പ്രാർത്ഥിക്കപ്പെടുന്നവർ നിഷേധിക്കും.
- ഈ കാര്യങ്ങളാണ് അല്ലാഹു ﷻ അല്ലാത്തവരോട് 'ദുആഅ് ചെയ്യുന്നവൻ ഏറ്റവും വഴിതെറ്റിയവനായിത്തീരുവാനുള്ള കാരണം.
- (അഥവാ, കഷ്ടപ്പെട്ടവൻ വിളിച്ചുപ്രാർത്ഥിച്ചാൽ അവന് ഉത്തരം നൽകുകയും വിഷമം നീക്കികൊടുക്കുകയും, നിങ്ങളെ ഭൂമിയിൽ പ്രതിനിധികളാക്കുകയും ചെയ്യുന്നവനോ (അതല്ല, അവരുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം വേറെ വല്ല ദൈവവുമുണ്ടോ? കുറച്ചുമാത്രമേ നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നുള്ളു. ) ഈ ആയത്തിന്റെ തഫ്സീർ.
- ഏറ്റവും അത്ഭുതകരമായ കാര്യം; വിഗ്രഹാരാധകർ നിർബന്ധിതന്റെ വിളിക്ക് അല്ലാഹു ﷻ അല്ലാതെ മറ്റാരും ഉത്തരം നൽകില്ല എന്ന് അംഗീകരിക്കുന്നവരാണ്. അതിനാലാണ് വിപൽഘട്ടങ്ങളിൽ അവർ കീഴ്വണക്കം അല്ലാഹു ﷻ ക്ക് മാത്രമാക്കി അവർ അവനോട് മാത്രം 'ദുആ'യിരക്കുന്നത്.
- നബി ﷺ തൗഹീദിന്റെ സംരക്ഷണവൃത്തം കാത്തുസൂക്ഷിച്ചത്. പ്രവാചകൻ ﷺ, അല്ലാഹു ﷻ യോട് 'അദബോ'ടെ വർത്തിച്ചത്.

# പതിനാല്

# സഹായിക്കുവാൻ അല്ലാഹു മാത്രം

അല്ലാഹു ﷻ പറഞ്ഞു:

﴿ أَيُشْرِكُونَ مَا لَا يَخْلُقُ شَيْئًا وَهُمْ يُخْلَقُونَ ﴿١٩١﴾ وَلَا يَسْتَطِيعُونَ لَهُمْ نَصْرًا وَلَا أَنفُسَهُمْ يَنصُرُونَ ﴾

**(അവർ പങ്കുചേർക്കുന്നത് യാതൊന്നും സൃഷ്ടിക്കാത്തവരെയാണോ? അവർ (ആ ആരാധ്യർ) തന്നെ സൃഷ്ടിച്ചുണ്ടാക്കപ്പെടുന്നവരുമാണ്. അവർക്കൊരു സഹായവും ചെയ്യാൻ അവർക്ക് (പങ്കാളികൾക്കു) സാധിക്കുകയില്ല. സ്വദേഹങ്ങൾക്കു തന്നെ അവർ സഹായം ചെയ്യുന്നതുമല്ല. )** (വി. ക്വു. 7: 191,192)

അല്ലാഹു ﷻ പറഞ്ഞു:

﴿...... وَالَّذِينَ تَدْعُونَ مِن دُونِهِۦ مَا يَمْلِكُونَ مِن قِطْمِيرٍ ﴿١٣﴾ إِن تَدْعُوهُمْ لَا يَسْمَعُوا۟ دُعَآءَكُمْ وَلَوْ سَمِعُوا۟ مَا ٱسْتَجَابُوا۟ لَكُمْ ۖ وَيَوْمَ ٱلْقِيَـٰمَةِ يَكْفُرُونَ بِشِرْكِكُمْ ۚ وَلَا يُنَبِّئُكَ مِثْلُ خَبِيرٍ ﴾

**(............അവനുപുറമെ ആരോട് നിങ്ങൾ പ്രാർത്ഥിക്കുന്നുവോ അവർ ഒരു ഈത്തപ്പഴക്കുരുവിന്റെ പാടപോലും ഉടമപ്പെടുത്തുന്നില്ല. നിങ്ങൾ അവരോട് പ്രാർത്ഥിക്കുന്നപക്ഷം അവർ നിങ്ങളുടെ പ്രാർത്ഥന കേൾക്കുകയില്ല. അവർ കേട്ടാലും നിങ്ങൾക്കവർ ഉത്തരം നൽകുന്നതല്ല. ഉയിർത്തെഴുന്നേൽപ്പിന്റെ നാളിലാകട്ടെ നിങ്ങൾ അവരെ പങ്കാളികളാക്കിയതിനെ അവർ നിഷേധിക്കുന്നതുമാണ്. സൂക്ഷ്മജ്ഞാനമുള്ളവനെ (അല്ലാഹുവെ)പ്പോലെ നിനക്ക് വിവരം തരാൻ ആരുമില്ല. )** (വി. ക്വു. 35: 13,14)

അനസ് ﷺ വിൽനിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു:

شُجَّ النبيُّ ﷺ يَوْمَ أُحُدٍ، و كُسِرَتْ رَبَاعِيَتُهُ، فقال: «كَيْفَ يُفْلِحُ قَوْمٌ شَجُّوا نَبِيَّهُمْ؟»، فنزلتْ: ﴿لَيْسَ لَكَ مِنَ الأَمْرِ شَيْءٌ﴾

**“ഉഹ്ദ് യുദ്ധദിനം നബി ﷺ തലക്ക് മുറിവേറ്റു. അദ്ദേഹത്തിന്റെ ഉളിപ്പല്ല്പൊട്ടി. അത്തരുണത്തിൽ അദ്ദേഹം പറഞ്ഞു: “തങ്ങളു**

ടെ പ്രവാചകന്റെ തലയ്ക്ക് മുറിവേൽപ്പിച്ച ഒരു സമൂഹം എങ്ങിനെ വിജയിക്കും?" അപ്പോൾ ( (നബിയേ,) കാര്യത്തിന്റെ തീരുമാനത്തിൽ നിനക്ക് യാതൊരവകാശവുമില്ല...) (വി. ഖു.3: 128) എന്ന വചനം അവതീർണ്ണമായി. (ബുഖാരി)

ഇബ്നു ഉമർ ﵁ നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ ഫജ്ർ നമസ്കാരത്തിലെ അവസാന റക്അത്തിൽ റുക്കൂഇൽ നിന്ന് തലഉയർത്തുമ്പോൾ പറയുന്നതായി അദ്ദേഹം കേട്ടു:

اللهمّ العَنْ فلاناً وفلاناً وفلاناً، بعدَما يقول سمعَ اللّه لمن حَمِدَه ربّنا ولكَ الحمد. فأنزل الله: ﴿لَيْسَ لَكَ مِنَ الأَمْرِ شَيْءٌ﴾

"അല്ലാഹുവേ ഇന്നയിന്ന വ്യക്തികളെ നീ ശപിക്കേണമേ." 'സമി അല്ലാഹു ലിമൻ ഹമിദ, റബ്ബനാ വലക്കൽഹംദ്' എന്ന് പറഞ്ഞ ശേഷമായിരുന്നു അദ്ദേഹം ഇത് പറഞ്ഞിരുന്നത്. അപ്പോൾ അല്ലാഹു, ( (നബിയേ,) കാര്യത്തിന്റെ തീരുമാനത്തിൽ നിനക്ക് യാതൊരവകാശവുമില്ല...)എന്നവചനം അവതരിപ്പിച്ചു.(ബുഖാരി)

മറ്റൊരു രിവായത്തിൽ:

يدعو على صفوان بن أمية وسهيل بن عمرو والحارث ابن هشام، فنزلت: ﴿لَيْسَ لَكَ مِنَ الأَمْرِ شَيْءٌ﴾

"സ്വഫ്വാൻ ഇബ്നു ഉമയ്യ, സുഹൈൽ ഇബ്നു അംറ്, അൽ ഹാരിഥ് ഇബ്നു ഹിഷാം എന്നിവർക്കെതിരിൽ (അല്ലാഹുവിന്റെ റസൂൽ ﷺ) 'ദുആ' ഇരന്നു" അപ്പോൾ ((നബിയെ,) കാര്യത്തിന്റെ തീരുമാനത്തിൽ നിനക്ക് യാതൊരവകാശവുമില്ല...) (വി. ഖു. 3: 128) എന്ന വചനം അവതീർണ്ണമായി." (ബുഖാരി)

അബൂഹുറയ്റ ﵁ വിൽനിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു:

قامَ رسولُ اللهِ ﷺ حينَ أُنزِلَ عليهِ ﴿وأنذِرْ عَشيرَتَكَ الأقرَبين﴾ فقالَ: «يَا مَعْشَرَ قُرَيْشٍ (أو كلمة نحوها) اشْتَرُوا أَنْفُسَكُمْ [مِنَ الله]، لاَ أُغْنِي عَنْكُمْ مِنَ الله شَيْئاً. يَا بَنِي عَبْدِ الْمُطَّلِبِ لاَ أُغْنِي عَنْكُمْ مِنَ الله شَيْئاً. يَا عَبَّاسُ بْنَ عَبْدِ الْمُطَّلِبِ لاَ

أُغْنِي عَنْكَ مِنَ اللهِ شَيْئاً. يَا صَفِيَّةُ عَمَّةَ رَسُولِ اللّهِ لاَ أُغْنِي عَنْكِ مِنَ اللّهِ شَيْئاً. يَا فَاطِمَةُ بِنْتَ مُحمّدٍ سَلِينِي مِنْ مالِي بِمَا شِئْتِ ، لاَ أُغْنِي عَنْكِ مِنَ اللهِ شَيْئاً».

**(**താങ്കൾ താങ്കളുടെ അടുത്ത ബന്ധുക്കൾക്ക് താക്കീത് നൽകുക**)** എന്ന വിശുദ്ധ ക്വുർആനിലെ 26: 214 ാം വചനം ഇറങ്ങിയപ്പോൾ അല്ലാഹുവിന്റെറസൂൽ ﷺ എഴുന്നേറ്റുനിന്നു പറഞ്ഞു: **"**ക്വുറൈശി സമൂഹമേ! നിങ്ങൾ നിങ്ങളെ തന്നെ കാക്കുക. അല്ലാഹുവിൽനിന്ന് നിങ്ങൾക്കൊരുപകാരവും ചെയ്യുവാൻ എനിക്കാവില്ല. അബ്ദുൽ മുത്ത്വലിബിന്റെ മകൻ അബ്ബാസ്! അല്ലാഹുവിൽനിന്ന് നിങ്ങൾക്ക് ഒരു ഉപകാരവും ചെയ്യുവാൻ എനിക്കാവില്ല. അല്ലാഹുവിന്റെ റസൂലിന്റെ അമ്മായിയായ സ്വഫിയ്യാ! അല്ലാഹുവിൽനിന്ന് നിങ്ങൾക്ക് ഒരുപകാരവും ചെയ്യുവാൻ എനിക്കാവില്ല. മുഹമ്മദിന്റെ മകൾ ഫാത്വിമാ! എന്റെ സമ്പത്തിൽനിന്ന് നിങ്ങൾക്കിഷ്ടമുള്ളത് നിങ്ങൾ എന്നോട് ചോദിക്കുക. അല്ലാഹുവിൽനിന്ന് നിങ്ങൾക്ക് ഒരു ഉപകാരവും ചെയ്യുവാൻ എനിക്കാവില്ല.**"** (ബുഖാരി)

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- (വി.ക്വു. 7:191,192, 35:13,14) എന്നീ ആയത്തുകളുടെ തഫ്സീർ.
- ഉഹ്ദിലെ സംഭവം
- മുർസലുകളുടെ നേതാവായ അല്ലാഹുവിന്റെ റസൂൽ ﷺ, 'നാസിലത്തി'ന്റെ ക്വുനൂത്ത് ഓതുന്നു. അദ്ദേഹത്തിനു പിന്നിൽ ഔലിയാക്കളുടെ നേതാക്കൾ 'ആമീൻ' പറയുന്നു.
- 'നാസിലത്തി'ന്റെ ക്വുനൂത്തിലൂടെ എതിരിൽ പ്രാർത്ഥിക്കപ്പെട്ടവർ അവിശ്വാസികളാണ്.
- പൊതുവെ സത്യനിഷേധികൾ ചെയ്യാത്ത പലതും ഉഹ്ദിൽ അവർ നബി ﷺ യോട് ചെയ്തു. അവർ നബി ﷺ യുടെ തല പൊട്ടിച്ചു. അദ്ദേഹത്തെ കൊല്ലുവാൻ അവർ കൊതിച്ചു. തങ്ങളുടെ പിതൃവ്യപുത്രരായിട്ടും അവർ മുസ്‌ലിംകളെ ചിത്രവധം നടത്തി.
- ആ വിഷയത്തിൽ അല്ലാഹു ﷻ, **(**(നബിയേ), കാര്യത്തിന്റെ തീരുമാനത്തിൽ നിനക്ക് യാതൊരവകാശവുമില്ല.**)** (വി.ക്വു. 3:128) എന്ന വചനം അവതരിപ്പിച്ചു.
- അല്ലാഹു ﷻ പറഞ്ഞു: **(**അവൻ (അല്ലാഹു) ഒന്നുകിൽ അവരുടെ പശ്ചാത്താപം സ്വീകരിച്ചേക്കാം. അല്ലെങ്കിൽ അവൻ

അവരെ ശിക്ഷിച്ചേക്കാം...)(വി.ക്വു. 3: 128) അപ്പോൾ അവരുടെ പശ്ചാത്താപം അല്ലാഹു ﷻ സ്വീകരിച്ചു. അവർ വിശ്വസിക്കുകയും ചെയ്തു.

- വിപത്തുക്കളുണ്ടാകുമ്പോൾ 'നാസിലതി'ന്റെ ക്വുനൂത്ത്.
- നമസ്കാരത്തിൽ (നാസിലത്തിന്റെ ക്വുനൂത്തിൽ) ആർക്കെതിരിൽ പ്രാർത്ഥിക്കുന്നുവോ ആ വ്യക്തികളുടേയും അവരുടെ പിതാക്കളുടേയും പേരുപറയൽ.
- ക്വുനൂത്തിൽ വ്യക്തികളെ നിർണയിച്ച് ശപിക്കൽ.
- (താങ്കളുടെ അടുത്ത ബന്ധുക്കൾക്ക് മുന്നറിയിപ്പ് നല്കുക) എന്ന ആയത്തിറങ്ങിയപ്പോൾ പ്രവാചകൻ ﷺ യുടെ ചരിത്രം.
- പ്രവാചകൻ ﷺ അതനുസ്സരിച്ച് പ്രവർത്തിച്ചപ്പോൾ, അദ്ദേഹത്തിന്റെ തൽപരത. അത് കാരണത്താൽ അദ്ദേഹത്തിലേക്ക് ഭ്രാന്ത് വരെ ചേർക്കപ്പെട്ടു. ഇന്ന് ഒരു മുസ്ലിം അപ്രകാരം ചെയ്താലും ഗതി അതുതന്നെ.
- അടുത്തബന്ധുക്കളോടും അകന്നബന്ധുക്കളോടും പ്രവാചകൻ ﷺ, "ഞാൻ നിങ്ങൾക്ക് അല്ലാഹുവിന്റെ കാര്യത്തിൽ ഒന്നും ഉപകരിക്കില്ല." എന്ന് നടത്തിയ പ്രഖ്യാപനം. എത്രത്തോളമെന്നാൽ പ്രവാചകൻ ﷺ പറഞ്ഞു: "മുഹമ്മദിന്റെ മകൾ ഫാത്വിമാ! ഞാൻ നിങ്ങൾക്ക് അല്ലാഹുവിങ്കൽനിന്ന് യാതൊന്നും ഉടമപ്പെടുത്തുന്നില്ല." മുർസലുകളുടെ നേതാവായ പ്രവാചകൻﷺ ലോകസ്ത്രീകളുടെ നേതൃത്വമായ ഫാത്വിമ ؓ യോട് യാതൊരു ഉപകാരവും ചെയ്യില്ലെന്ന് തുറന്ന് പ്രഖ്യാപിക്കുകയും അദ്ദേഹം സത്യമേ പറയൂ എന്ന് മനുഷ്യർ വിശ്വസിക്കുകയും ശേഷം ജനങ്ങളുടെ ഹൃദയങ്ങളിൽ ഇന്ന് സംഭവിച്ച കാര്യങ്ങളെ അവൻ നിരീക്ഷിക്കുകയും ചെയ്താൽ അത്തരം ആളുകൾക്ക് തൗഹീദ് എന്തെന്ന് ബോദ്ധ്യപ്പെടും; ദീനിന്റെ അപരിചിതത്വവും.

# പതിനഞ്ച്

# പിശാചുക്കളും ജ്യോത്സ്യന്മാരും

അല്ലാഹു ﷻ പറഞ്ഞു:

﴿ حَتَّىٰٓ إِذَا فُزِّعَ عَن قُلُوبِهِمۡ قَالُواْ مَاذَا قَالَ رَبُّكُمۡۖ قَالُواْ ٱلۡحَقَّۖ وَهُوَ ٱلۡعَلِيُّ ٱلۡكَبِيرُ﴾

**(അങ്ങനെ അവരുടെ ഹൃദയങ്ങളിൽ നിന്ന് പരിഭ്രമം നീങ്ങിക്കഴി യുമ്പോൾ അവർ ചോദിക്കും; നിങ്ങളുടെ രക്ഷിതാവ് എന്താണു പറഞ്ഞതെന്ന്. അവർ മറുപടി പറയും: സത്യമാണ് (അവൻ പറ ഞ്ഞത്) അവൻ ഉന്നതനും മഹാനുമാകുന്നു.)** (വി. ക്വു. 34: 23)

അബൂഹുറയ്റ ؓ വിൽനിന്നും നിവേദനം: അല്ലാഹുവി ന്റെ റസൂൽ ﷺ പറഞ്ഞു:

إذا قضى الله الأمر في السماء، ضربت الملائكة بأجنحتها خَضَعاناً لقوله، كأنه سلسلة على صفوان، ينفذهم ذلك﴿ حَتَّىٰٓ إِذَا فُزِّعَ عَن قُلُوبِهِمۡ قَالُواْ مَاذَا قَالَ رَبُّكُمۡۖ قَالُواْ ٱلۡحَقَّۖ وَهُوَ ٱلۡعَلِيُّ ٱلۡكَبِيرُ﴾ فيسمعها مسترق السمع، ومسترق السمع هكذا بعضه فوق بعض — وصفه سفيان بكفه، فحرفها وبدد بين أصابعه — فيسمع الكلمة، فيلقيها إلى من تحته ثم يلقيها الآخر إلى من تحته، حتى يلقيها على لسان الساحر أو الكاهن، فربما أدركه الشهاب قبل أن يلقيها، وربما ألقاها قبل أن يدركه، فيكذب معها مئة كَذْبة، فيقال: أليس قد قال لنا يوم كذا وكذا: كذا وكذا؟ فيصدق بتلك الكلمة التي سمعت من السماء».

**"അല്ലാഹു ആകാശത്തിൽ ഒരു കാര്യം വിധിച്ചാൽ അല്ലാഹുവി ന്റെ വാക്കിന് വിനയാന്വിതരായി മലക്കുകൾ തങ്ങളുടെ ചിറകുകളടിക്കും (കേൾക്കപ്പെടുന്ന പ്രസ്തുത ശബ്ദം) മിനുസമു ള്ള പാറയിൽ ചങ്ങല വലിക്കുന്നതുപോലെയായിരിക്കും. ആ ശബ്ദം (അല്ലാഹുവിന്റെ വചനം) അവരിലേക്ക് (മലക്കുകളിലേക്ക്) ചെന്നെത്തും. (അല്ലാഹു പറഞ്ഞു:) (അങ്ങനെ അവരുടെ ഹൃദയങ്ങളിൽനിന്ന് പരിഭ്രമം നീങ്ങിക്കഴിയുമ്പോൾ അവർ ചോദി ക്കും; നിങ്ങളുടെ രക്ഷിതാവ് എന്താണു പറഞ്ഞതെന്ന്. അവർ മറുപടി പറയും: സത്യമാണ് (അവൻ പറഞ്ഞത്) അവൻ ഉന്ന**

തനും മഹാനുമാകുന്നു) അപ്പോൾ അല്ലാഹു വിധിച്ച വചനത്തെ കട്ടുകേൾക്കുന്നപിശാചുക്കൾ കേൾക്കും. കട്ടുകേൾക്കുന്നപിശാചുക്കൾ ചിലർ, ചിലർക്കുമുകളിൽ അട്ടിയട്ടിയായി കൊണ്ടായിരിക്കുമെന്ന് സുഫ്യാനു ഇബ്നു ഉയ്യനു ﷺ തന്റെ വിരലുകൾ വിടർത്തിയും ചെരിച്ചും കൈപ്പത്തി കൊണ്ട് വിവരിച്ചു കാണിച്ചു. വചനങ്ങൾ കട്ടുകേൾക്കുകയും തന്റെ താഴെയുള്ളവരിലേക്ക് നല്കുകയും, പിന്നീട് അയാൾ, തന്റെ താഴെയുള്ള വരിലേക്ക് നല്കുകയും ചെയ്യും. അങ്ങിനെ ജ്യോത്സ്യന്റേയോ മാരണകാരന്റേയോ നാവുകളിലേക്കവർ അതിനെ എത്തിക്കും. ചിലപ്പോൾ അതിനെ അവർ എത്തിച്ചുനല്കുന്നതിനു മുമ്പായി തീജ്വാലകൾ അവരെ പിടികൂടും. ചിലപ്പോൾ തീജ്വാല പിടികൂടുന്നതിന് മുമ്പായി അവരതിനെ എത്തിച്ചു നല്കും. (വചനം ലഭിച്ച ജ്യോത്സ്യനും മാരണക്കാരനും) അതോടൊപ്പം നൂറ് കളവുകൾ പറയും. അപ്പോൾ പറയപ്പെടും: അയാൾ നമ്മോട് നിർണിത ദിനങ്ങളിൽ ഏതാനും കാര്യങ്ങൾ പറഞ്ഞിട്ടില്ലേ? ആകാശത്തിൽ നിന്ന് കേൾക്കപ്പെട്ട പ്രസ്തുത വചനം കൊണ്ട് (മാരണക്കാരനും ജ്യോത്സ്യനും തങ്ങൾ പറഞ്ഞ നൂറുകളവുകളിൽ) സത്യപ്പെടുത്തുകയും ചെയ്യും.”(ബുഖാരി)

നവ്വാസ് ഇബ്നു സംആൻ ﷺ വിൽ നിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«إذا أراد الله تعالى أن يوحي بالأمر تكلّم بالوحي، أخذت السماوات منه رجفة ـــ أو قال: رعدة ـــ شديدة خوفاً من الله عز وجل. فإذا سمع ذلك أهل السماوات صعِقوا وخروا لله سجداً، فيكون أول من يرفع رأسه جبريل عليه السلام، فيكلمه الله من وحيه بما أراد، ثم يمر جبريل على الملائكة، كلما مر بسماء، سأله ملائكتُها: ماذا قال ربنا يا جبريل؟ فيقول جبريل: قال الحق، وهو العلي الكبير. فيقولون كلهم مثل ما قال جبريل، فينتهي جبريل بالوحي إلى حيث أمره الله عز وجل»

“അല്ലാഹു ഒരു കാര്യം വഹ്‌യായി നല്കുവാൻ ഉദ്ദേശിച്ചാൽ പ്രസ്തുത വഹ്‌യ് കൊണ്ട് സംസാരിക്കും. ആ സംസാരത്താൽ ആകാശലോകങ്ങൾ അല്ലാഹുവോടുള്ള ഭയത്താൽ ശക്തമായി വിറക്കുകയോ പ്രകമ്പനം കൊള്ളുകയോചെയ്യും. ആകാശത്തിലുള്ളവർ അത് കേട്ടാൽ അവർ ചലനമറ്റ് അല്ലാഹുവിനെ

പ്രണമിച്ചുവീഴും. അതിൽപിന്നെ ആദ്യമായി തന്റെ തല ഉയർത്തുന്നത് ജിബ്‌രീൽ ആയിരിക്കും. അപ്പോൾ അല്ലാഹു തന്റെ വഹ്‌യിൽ നിന്ന് താൻ ഉദ്ദേശിക്കുന്നത് അദ്ദേഹത്തോട് സംസാരിക്കും. പിന്നീട് ജിബ്‌രീൽ മലക്കുകളിലൂടെ സഞ്ചരിക്കും. ഒരോ ആകാശത്തിലൂടെയും അദ്ദേഹം സഞ്ചരിക്കുമ്പോൾ അവിടുത്തെ മലക്കുകൾ അദ്ദേഹത്തോട് ചോദിക്കും. ജിബ്‌രീൽ, ഞങ്ങളുടെ റബ്ബ് എന്താണ് പറഞ്ഞത്? ജിബ്‌രീൽ പറയും: സത്യമാണ് അവൻ പറഞ്ഞത്, അവൻ ഉന്നതനും മഹാനുമാകുന്നു. അപ്പോൾ മലക്കുകളെല്ലാവരും ജിബ്‌രീൽ പറഞ്ഞത് പോലെ പറയും ശേഷം ജിബ്‌രീൽ വഹ്‌യുമായി അല്ലാഹു ﷻ കല്പിച്ചിടത്തേക്ക് ചെന്നെത്തും.”[1]

## ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:

- വി. ക്വു. 34: 23 ാം ആയത്തിന്റെ തഫ്സീർ
- ശിർക്കിനെ നിരർത്ഥകമാക്കുന്നതിന് ഈ ആയത്തിലുള്ള തെളിവ്. വിശിഷ്യാ സ്വാലിഹീങ്ങളുമായി ബന്ധപ്പെട്ടവരിലെ ശിർക്ക്. മനുഷ്യ ഹൃദയത്തിൽനിന്ന് ശിർക്കിന്റെ നാരായവേര് അറുക്കുന്ന ആയത്താണ് ഇതെന്ന് ഈ ആയത്തിനെക്കുറിച്ച് പറയപ്പെട്ടിട്ടുണ്ട്.
- **(**അവർ മറുപടി പറയും: സത്യമാണ് (അവൻ പറഞ്ഞത്) അവൻ ഉന്നതനും മഹാനുമാകുന്നു.**)** എന്ന ആയത്തിന്റെ തഫ്സീർ.
- അവർ അതിനെക്കുറിച്ച് ചോദിക്കുവാനുള്ള കാരണം.
- അവരുടെ ചോദ്യത്തിന് ജിബ്‌രീൽ عليه السلام ആണ് മറുപടി പറയുന്നത്.
- ആദ്യമായി തല ഉയർത്തുന്നത് ജിബ്‌രീൽ عليه السلام ആയിരിക്കുമെന്ന് ഉണർത്തി.
- ആകാശത്തുള്ളവരോട് ഒന്നിച്ചാണ് അദ്ദേഹം പറയുക. കാരണം, അവർ എല്ലാവരുമാണ് അദ്ദേഹത്തോട് ചോദിക്കുന്നത്.
- അബോധാവസ്ഥ ആകാശത്തുള്ള എല്ലാവരേയും ബാധിക്കും.

---

[1] തഫ്സീറു ഇബ്നി അബീ ഹാതിം, ഹദീഥിന്റെ സനദിനെ അൽബാനി ‘ദ്വഇൗഫ് ’ ആക്കിയിരിക്കുന്നു. ‘ദ്വിലാലുൽ ജന്നഃ’ 227 നോക്കുക.

- അല്ലാഹു ﷻ യുടെ സംസാരത്തിന് ആകാശം വിറകൊള്ളും.
- അല്ലാഹു ﷻ കല്പിച്ച സ്ഥലത്തേക്ക് വഹ്‌യ് എത്തിക്കുന്നത് ജിബ്‌രീൽ ﵇ ആണ്.
- പിശാചുക്കൾ കട്ടുകേൾക്കുമെന്ന അറിയിപ്പ്.
- പിശാചുക്കൾ ചിലർ ചിലരുടെ മുകളിലായികൊണ്ടാണ്.
- ജ്വാലകൾ അയക്കൽ.
- പിശാച് കട്ടുകേട്ടത് തന്റെ മിത്രമായ മനുഷ്യന് നൽകുന്ന തിന് മുമ്പ് ചിലപ്പോൾ ജ്വാലകൾ പിശാചിനെ പിടികൂടും. ചിലപ്പോൾ പിടികൂടുന്നതിന് മുമ്പായി തന്റെ മിത്രമായ മനു ഷ്യന് കട്ടുകേട്ടത് പിശാച് എത്തിക്കും.
- ചില സന്ദർഭങ്ങളിൽ ജ്യോത്സ്യൻ സത്യം പുലമ്പിയേക്കും.
- ഒരുസത്യത്തോടൊപ്പം നൂറുകളവുകൾ അവൻകൂട്ടിപ്പറയും.
- ആകാശത്തിൽനിന്ന് കേട്ട ആ വചനംകൊണ്ടല്ലാതെ അവ ന്റെ കളവ് സത്യപ്പെടുത്തപ്പെടുന്നില്ല.
- മനസ്സ് ബാത്വിൽ സ്വീകരിക്കുന്നത്! കാരണം ഒരു സത്യത്തെ മുറുകെ പിടിക്കുകയും നൂറുകളവിനെ ഗൗനിക്കാതിരിക്കുക യും ചെയ്യുന്നു.
- പിശാചുക്കൾ പ്രസ്തുതവചനം ചിലർ ചിലരിൽ നിന്ന് സ്വീകരി ക്കുന്നു. അത് സൂക്ഷിച്ചുവെക്കുന്നു അതുകൊണ്ട് തെളിവ് പിടിക്കുന്നു.
- അശ്അരീ മദ്ഹബുകാർക്കെതിരായി അല്ലാഹു ﷻ യുടെ വിശേഷണങ്ങളെ സ്ഥിരീകരിക്കൽ. (അശ്അരീ മദ്ഹബുകാർ അല്ലാഹു ﷻ, ആകാശത്തിനുപരിയിൽ സിംഹാസനസ്ഥനാ ണ് എന്നതുപോലുള്ള വിശേഷണങ്ങളെ നിഷേധിക്കുന്നവരാ ണ്. വിവ:)
- പ്രസ്തുത പ്രകമ്പനവും അബോധാവസ്ഥയും അല്ലാഹു ﷻ യോടുള്ള ഭയപ്പാടിനാലാണ്.
- അവർ അല്ലാഹു ﷻ ക്ക് സുജൂദിൽ വീഴുന്നു.

# പതിനാറ്

# ശഫാഅത്ത് അഥവാ ശുപാർശ

അല്ലാഹു ﷻ പറഞ്ഞു:

﴿ وَأَنذِرْ بِهِ ٱلَّذِينَ يَخَافُونَ أَن يُحْشَرُوٓا۟ إِلَىٰ رَبِّهِمْ ۙ لَيْسَ لَهُم مِّن دُونِهِۦ وَلِىٌّ وَلَا شَفِيعٌ لَّعَلَّهُمْ يَتَّقُونَ ﴾

**(തങ്ങളുടെ രക്ഷിതാവിങ്കലേക്ക് ഒരുമിച്ച് കൂട്ടപ്പെടുമെന്ന് ഭയപ്പെടുന്നവർക്ക് ഇത്** (ദിവ്യബോധനം) **മുഖേന നീ താക്കീത് നൽകുക. അവനുപുറമെ യാതൊരു രക്ഷാധികാരിയും ശുപാർശകനും അവർക്കില്ല. അവർ സൂക്ഷ്മത പാലിക്കുന്നവരായേക്കാം)** (വി.ക്വു. 6:51)

അല്ലാഹു ﷻ പറയുന്നു:

﴿ قُل لِّلَّهِ ٱلشَّفَـٰعَةُ جَمِيعًا ۖ ﴾

**(**(പ്രവാചകരെ) **പറയുക: അല്ലാഹുവിനാകുന്നു ശുപാർശ മുഴുവൻ.)** (വി. ക്വു. 39: 44)

അല്ലാഹു ﷻ പറയുന്നു:

﴿ مَن ذَا ٱلَّذِى يَشْفَعُ عِندَهُۥٓ إِلَّا بِإِذْنِهِۦ ۚ ﴾

**(അവന്റെ** (അല്ലാഹു) **അനുവാദപ്രകാരമല്ലാതെ അവന്റെയടുക്കൽ ശുപാർശ നടത്താനാരുണ്ട്?)** (വി. ക്വു. 2: 255)

അല്ലാഹു ﷻ പറഞ്ഞു:

﴿ ۞ وَكَم مِّن مَّلَكٍ فِى ٱلسَّمَـٰوَٰتِ لَا تُغْنِى شَفَـٰعَتُهُمْ شَيْـًٔا إِلَّا مِنۢ بَعْدِ أَن يَأْذَنَ ٱللَّهُ لِمَن يَشَآءُ وَيَرْضَىٰٓ ﴾

**(ആകാശങ്ങളിൽ എത്ര മലക്കുകളാണുള്ളത്! അവരുടെ ശുപാർശ യാതൊരു പ്രയോജനവും ചെയ്യുകയില്ല; അല്ലാഹു അവൻ ഉദ്ദേശിക്കുകയും തൃപ്തിപ്പെടുകയും ചെയ്യുന്നവർക്ക്** (ശുപാർശക്ക്) **അനുവാദം നൽകിയതിന്റെ ശേഷമല്ലാതെ.)** (വി. ക്വു. 53: 26)

അല്ലാഹു ﷻ പറഞ്ഞു:

﴿ قُلِ ٱدْعُوا۟ ٱلَّذِينَ زَعَمْتُم مِّن دُونِ ٱللَّهِ ۖ لَا يَمْلِكُونَ مِثْقَالَ ذَرَّةٍ فِى ٱلسَّمَٰوَٰتِ وَلَا فِى ٱلْأَرْضِ وَمَا لَهُمْ فِيهِمَا مِن شِرْكٍ وَمَا لَهُۥ مِنْهُم مِّن ظَهِيرٍ ﴿٢٢﴾ وَلَا تَنفَعُ ٱلشَّفَٰعَةُ عِندَهُۥٓ إِلَّا لِمَنْ أَذِنَ لَهُۥ ۚ حَتَّىٰٓ إِذَا فُزِّعَ عَن قُلُوبِهِمْ قَالُوا۟ مَاذَا قَالَ رَبُّكُمْ ۖ قَالُوا۟ ٱلْحَقَّ ۖ وَهُوَ ٱلْعَلِىُّ ٱلْكَبِيرُ ﴾

**((പ്രവാചകരെ) പറയുക: അല്ലാഹുവിനു പുറമെ നിങ്ങൾ ജൽപിച്ചുകൊണ്ടിരിക്കുന്നവരോടെല്ലാം നിങ്ങൾ പ്രാർത്ഥിച്ചു നോക്കൂ. ആകാശത്തിലാകട്ടെ ഭൂമിയിലാകട്ടെ ഒരണുവിന്റെ തൂക്കം പോലും അവർ ഉടമപ്പെടുത്തുന്നില്ല. അവ രണ്ടിലും അവർക്ക് യാതൊരു പങ്കുമില്ല. അവരുടെ കൂട്ടത്തിൽ അവന് സഹായിയായി ആരുമില്ല. ആർക്കുവേണ്ടി അവൻ അനുമതി നൽകിയോ അവർക്കല്ലാതെ അവന്റെ അടുക്കൽ ശുപാർശ പ്രയോജനപ്പെടുകയുമില്ല.)** (വി.ക്വു.34: 22,23)

അബുൽ അബ്ബാസ് (ഇബ്നു തെയ്മിയ്യ) رضي الله عنه പറഞ്ഞു: "അല്ലാഹു ﷻ താനല്ലാതെ മുശ്രിക്കുകൾ ബന്ധപ്പെടുന്നതെല്ലാം നിരാകരിച്ചു. അങ്ങനെ താനല്ലാത്തവർക്ക് ആധിപത്യമുണ്ടാകുന്നതിനേയും അല്ലെങ്കിൽ അതിൽനിന്നൊരു വിഹിതം ഉണ്ടാകുന്നതിനേയും അവൻ നിരാകരിച്ചു. അപ്രകാരം അവർ അല്ലാഹുവിന് സഹായിയാവുക എന്നതിനേയും നിരാകരിച്ചു. ഇനി 'ശഫാഅത്താ'ണ് ബാക്കിയുള്ളത്. അവിടെ അല്ലാഹു ﷻ വ്യക്തമാക്കി, റബ്ബ് ആർക്കാണോ അനുവാദം നല്കുന്നത് അവർക്കല്ലാതെ 'ശഫാഅത്ത്' ഉപകരിക്കുകയില്ല. അല്ലാഹു ﷻ പറഞ്ഞു: **(അവൻ തൃപ്തിപ്പെട്ടവർക്കുവേണ്ടിയല്ലാതെ അവർ ശുപാർശ ചെയ്യുകയില്ല.)**

മുശ്രിക്കുകൾ ധരിച്ചുവെച്ചതായ ഈ ശഫാഅത്ത് അന്ത്യനാളിൽ അസംഭവ്യമാണ്. വിശുദ്ധ ക്വുർആൻ അതിന്റെ സംഭവ്യതയെ നിഷേധിച്ചത് പോലെ. നബി ﷺ പറഞ്ഞു: അദ്ദേഹം വരികയും തന്റെ റബ്ബിന് സുജൂദിൽവീഴുകയും റബ്ബിനെ സ്തുതിച്ച് കൊണ്ടിരിക്കുകയും ചെയ്യും. അദ്ദേഹം ശഫാഅത്തകൊണ്ട് ആദ്യമേ ആരംഭിക്കുകയില്ല. പിന്നീട് അദ്ദേഹത്തോട് പറയപ്പെടും: താങ്കൾ തല ഉയർത്തൂ. പറയൂ, താങ്കളുടെ വാക്ക് കേൾക്കപ്പെ

ടും. ചോദിക്കു, താങ്കൾ ചോദിക്കുന്നത് നല്കപ്പെടും. ശുപാർശ പറയൂ, താങ്കളുടെ ശുപാർശ സ്വീകരിക്കപ്പെടും.

അബൂഹുറയ്റ ﷺ പ്രവാചകൻ ﷺ യോട് ചോദിച്ചു: ജനങ്ങളിൽ താങ്കളുടെ ശുപാർശ ലഭിക്കുന്ന അതിഭാഗ്യവാൻ ആരാണ്? അദ്ദേഹം പറഞ്ഞു: "'ലാ ഇലാഹ ഇല്ലല്ലാഹ്' എന്ന് ക്വൽബിൽ ഇഖ്ലാസ്വോടുകൂടി പറഞ്ഞവൻ ആരാണോ അവനാണ്."

അപ്പോൾ പ്രസ്തുത ശഫാഅത്ത് അല്ലാഹു ﷻ യുടെ അനുവാദപ്രകാരം ഇഖ്ലാസ്വിന്റെ ആളുകൾക്കാണ്. അല്ലാഹു ﷻ യിൽ ശിർക്ക് വെക്കുന്നവർക്ക് അത് ഉണ്ടാവുകയില്ല.

അതിന്റെ യഥാർത്ഥ്യം ഇപ്രകാരമാണ്: അഥവാ അല്ലാഹു ﷻ യുടെ ആദരവ് ലഭിക്കുവാനും 'മക്വാമുൻ മഹ്മൂദ്' ലഭിക്കുവാനും വേണ്ടി ആർക്കാണോ അല്ലാഹു ﷻ ശഫാഅത്തിന് അനുവാദം നൽകുന്നത് അദ്ദേഹത്തിന്റെ 'ദുആ'യിലൂടെ അല്ലാഹു ﷻ ഇഖ്ലാസിന്റെ ആളുകൾക്ക് പൊറുത്തുകൊടുക്കും. ഈ രീതിയിൽ അല്ലാഹു ﷻ യാണ് മുഖ്ലിസ്വീങ്ങളോട് (ശഫാഅത്തിലൂടെ) ഔദാര്യം ചെയ്യുന്നത്.

അപ്പോൾ വിശുദ്ധ ക്വുർആൻ നിരാകരിച്ച 'ശഫാഅത്ത്' ശിർക്കുള്ള 'ശഫാഅത്താ'ണ്. ആയതിനാലാണ് അല്ലാഹു ﷻ തന്റെ അനുമതിയാൽ ശഫാആത്തുണ്ടെന്ന് പല സ്ഥലത്തും സ്ഥാപിച്ചത്. നബി ﷺ, പ്രസ്തുത 'ശഫാഅത്' തൗഹീദിന്റെ ആളുകൾക്കും ഇഖ്ലാസിന്റെ ആളുകൾക്കുമല്ലാതെ ഉണ്ടാകുകയില്ലെന്നും വ്യക്തമാക്കി."

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- ഈ അദ്ധ്യായം ഉൾക്കൊണ്ട ആയത്തുകളുടെ തഫ്സീർ.
- നിരാകരിക്കപ്പെട്ട 'ശഫാഅത്തി'ന്റെ വിവരണം.
- സ്ഥിരപ്പെട്ട 'ശഫാഅത്തി'ന്റെ വിവരണം.
- 'അശ്ശഫാഅത്തുൽ ക്വുബ്റാ'യെക്കുറിച്ചുള്ള അനുസ്മരണം. അതത്രെ 'മക്വാമുൻ മഹ്മൂദ്'.
- പ്രവാചകൻ ﷺ ചെയ്യുന്ന രീതി, അഥവാ അദ്ദേഹം 'ശഫാഅത്ത്' കൊണ്ട് തുടങ്ങില്ല. പ്രത്യുത സുജൂദിൽ വീഴും. തനിക്ക് അനുവാദം നൽകപ്പെട്ടാൽ 'ശഫാഅത്ത്' ചെയ്യും.
- 'ശഫാഅത്ത്' ലഭിക്കുന്ന അതിഭാഗ്യവാൻ ആരാണ് ?
- അല്ലാഹുﷻയിൽ ശിർക്ക് ചെയ്യുന്നവർക്ക് 'ശഫാഅത്ത്' ഇല്ല.
- 'ശഫാഅത്തി'ന്റെ വസ്തുത എന്താണ് എന്ന വിവരണം.

# പതിനേഴ്
# 'ഹിദായത്ത് '
# അല്ലാഹുവിൽ നിന്നുമാത്രം

അല്ലാഹു ﷻ പറയുന്നു:

﴿ إِنَّكَ لَا تَهْدِى مَنْ أَحْبَبْتَ وَلَٰكِنَّ ٱللَّهَ يَهْدِى مَن يَشَآءُ ۚ وَهُوَ أَعْلَمُ بِٱلْمُهْتَدِينَ ﴾

**(**തീർച്ചയായും നിനക്കിഷ്ടപ്പെട്ടവരെ നിനക്ക് നേർവഴിയിലാക്കാനാവില്ല. പക്ഷെ, അല്ലാഹു താനുദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുന്നു. സന്മാർഗ്ഗം പ്രാപിക്കുന്നവരെപ്പറ്റി അവൻ (അല്ലാഹു)നല്ല വണ്ണം അറിയുന്നവനാകുന്നു.**)** (വി.ക്വു. 28: 56)

അല്ലാഹു ﷻ അവതീർണ്ണമാക്കിയിരിക്കുന്നു:

﴿ مَا كَانَ لِلنَّبِىِّ وَٱلَّذِينَ ءَامَنُوٓا۟ أَن يَسْتَغْفِرُوا۟ لِلْمُشْرِكِينَ وَلَوْ كَانُوٓا۟ أُو۟لِى قُرْبَىٰ مِنۢ بَعْدِ مَا تَبَيَّنَ لَهُمْ أَنَّهُمْ أَصْحَٰبُ ٱلْجَحِيمِ ﴾

**(**ബഹുദൈവവിശ്വാസികൾ ജ്വലിക്കുന്ന നരകാഗ്നിയുടെ അവകാശികളാണെന്ന് താങ്കൾക്ക് വ്യക്തമായിക്കഴിഞ്ഞതിനുശേഷം അവർക്കുവേണ്ടി പാപമോചനം തേടുവാൻ - അവർ അടുത്ത ബന്ധമുള്ളവരായാൽപോലും - പ്രവാചകനും സത്യവിശ്വാസികൾക്കും പാടുള്ളതല്ല. **)** (വി.ക്വു 9: 113)

സഈദ് ഇബ്നുൽ മുസയ്യബ് തന്റെ പിതാവിൽനിന്നും നിവേദനം ചെയ്യുന്നു: അദ്ദേഹം പറഞ്ഞു:

(لَمَّا حَضَرَتْ أَبَا طَالِبٍ الوَفَاةُ جَاءَهُ رَسُولُ اللهِ صَلَّى اللهُ عليه وسلم وعندَهُ عبد الله ابن أبي أمية وأبو جهل، فقال له: (يا عم، قل: لا إله إلا الله، كلمة أحاج لك بها عند الله) فقالا له: أترغب عن ملة عبد المطلب؟ فأعاد عليه النبي صلى الله عليه وسلم، فأعادا فكان آخر ما قال: هو على ملة عبد المطلب وأبى أن يقول: لا إله إلا الله. فقال النبي صلى الله عليه وسلم: (لأستغفرن لك ما لم أنه عنك) فأنزل

الله عز وجل ﴿ مَا كَانَ لِلنَّبِيِّ وَٱلَّذِينَ ءَامَنُوٓاْ أَن يَسْتَغْفِرُواْ لِلْمُشْرِكِينَ وَلَوْ كَانُوٓاْ أُوْلِي قُرْبَىٰ مِنۢ بَعْدِ مَا تَبَيَّنَ لَهُمْ أَنَّهُمْ أَصْحَٰبُ ٱلْجَحِيمِ ﴾ وأنزل الله في أبي طالب:

﴿ إِنَّكَ لَا تَهْدِي مَنْ أَحْبَبْتَ وَلَٰكِنَّ ٱللَّهَ يَهْدِي مَن يَشَآءُ ﴾

"അബൂത്വാലിബിന് വഫാത്തിന്റെ സമയമായപ്പോൾ അദ്ദേഹത്തിന്റെ അരികിലേക്ക് അല്ലാഹുവിന്റെ റസൂൽ ﷺ ചെന്നു. അപ്പോൾ അദ്ദേഹത്തിന്റെ അരികിൽ അബ്ദുല്ലാഹ് ഇബ്നു അബീ ഉമയ്യയും അബൂജഹ്ലും ഉണ്ടായിരുന്നു. (പ്രവാചകൻﷺ) അദ്ദേഹത്തോട് പറഞ്ഞു: **"**പിതൃവ്യാ, താങ്കൾ "ലാ ഇലാഹ ഇല്ലല്ലാഹ്" പറയുക പ്രസ്തുത വാചകം പറയുകയായാൽ ഞാൻ താങ്കൾക്കുവേണ്ടി അല്ലാഹുവിങ്കൽ തെളിവെടുത്ത് സംസാരിക്കാം.**"** അവർ രണ്ടുപേരും (അബൂത്വാലിബിനോട്) പറഞ്ഞു: "അബ്ദുൽ മുത്ത്വലിബിന്റെ മതത്തിൽ താങ്കൾ വിമുഖനാവുകയാണോ?" നബി ﷺ അദ്ദേഹത്തോട് വീണ്ടും മടക്കി പറഞ്ഞു. അപ്പോൾ രണ്ടുപേരും അദ്ദേഹത്തോട് മടക്കി പറഞ്ഞു. പിന്നീട് അവസാനമായി അദ്ദേഹം പറഞ്ഞത്: താൻ അബ്ദുൽ മുത്ത്വലിബിന്റെ മില്ലത്തിലാണ് എന്നാണ്. 'ലാ ഇലാഹ ഇല്ലല്ലാഹ്' പറയാൻ അദ്ദേഹം വിസമ്മതിച്ചു. അപ്പോൾ നബി ﷺ പറഞ്ഞു: **"**ഞാൻ താങ്കൾക്ക് 'ഇസ്തിഗ്ഫാറിനെ' വിരോധിക്കപ്പെടാത്ത കാലത്തോളം താങ്കൾക്ക് ഞാൻ ഇസ്തിഗ്ഫാറിന് തേടും.**"** അപ്പോൾ അല്ലാഹു **(**ബഹുദൈവവിശ്വാസികൾ ജ്വലിക്കുന്ന നരകാഗ്നിയുടെ അവകാശികളാണെന്ന് താങ്കൾക്ക് വ്യക്തമായി ക്കഴിഞ്ഞതിനുശേഷം അവർക്കുവേണ്ടി പാപമോചനം തേടുവാൻ - അവർ അടുത്ത ബന്ധമുള്ളവരായാൽപോലും - പ്രവാചകനും സത്യവിശ്വാസികൾക്കും പാടുള്ളതല്ല.**)** (വി.ക്വു 9:113) എന്ന വചനം അവതരിപ്പിച്ചു. അബൂത്വാലിബിന്റെ വിഷയത്തിൽ **(**തീർച്ചയായും നിനക്കിഷ്ടപ്പെട്ടവരെ നിനക്ക് നേർവഴിയിലാക്കാനാവില്ല. പക്ഷെ, അല്ലാഹു താനുദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുന്നു......**)** (വി. ക്വു. 28: 56) എന്ന വചനം അല്ലാഹു ﷻ അവതീർണ്ണമാക്കി." (ബുഖാരി).

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- **(**തീർച്ചയായും നിനക്കിഷ്ടപ്പെട്ടവരെ നിനക്ക് നേർവഴിയിലാക്കാനാവില്ല......**)** എന്ന ആയത്തിന്റെ വിവരണം.
- **(**...പ്രവാചകനും സത്യവിശ്വാസികൾക്കും പാടുള്ളതല്ല......**)** (വി. ക്വു 9:113) എന്ന ആയത്തിന്റെ വിവരണം.

- **"**താങ്കൾ 'ലാ ഇലാഹ ഇല്ലല്ലാഹ് പറയുക**"** എന്ന വാക്കിന്റെ വിവരണം. അതാണ് വലിയ വിഷയം. കാരണം "ലാ ഇലാഹ ഇല്ലല്ലാഹ്" കേവലം അറിഞ്ഞാൽ മതി എന്ന ജൽപനക്കാർക്ക് എതിരാണിത്.
- ഒരാളോട് **"**താങ്കൾ 'ലാ ഇലാഹ ഇല്ലല്ലാഹ്'പറയൂ**"** എന്ന് പ്രവാചകൻ ﷺ പറയുമ്പോൾ അദ്ദേഹത്തിന്റെ ഉദ്ദേശമെന്തെന്ന് അബൂജഹ്ലും കൂടെയുള്ളവരും അറിയുന്നു. അപ്പോൾ അബൂജഹ്ലിന്റെ അത്രപോലും ഇസ്ലാമിന്റെ അടിത്തറ അറിയാത്തവനെ അല്ലാഹു ﷻ മുഖംകെടുത്തട്ടെ.
- തന്റെ പിതൃസഹോദരൻ ഇസ്ലാം സ്വീകരിക്കേണ്ട വിഷയത്തിൽ പ്രവാചകൻ ﷺ ക്കുള്ള അമിതോത്സാഹവും അതിനു വേണ്ടിയുള്ള ശ്രമവും.
- അബ്ദുൽ മുത്ത്വലിബും അദ്ദേഹത്തിന്റെ പൂർവ്വഗാമികളും ഇസ്ലാമിൽ പ്രവേശിച്ചിട്ടുണ്ടെന്ന് ജൽപിക്കുന്നവർക്ക് മറുപടി.
- പ്രവാചകൻ ﷺ, അബൂത്വാലിബിന് വേണ്ടി 'ഇസ്തിഗ്ഫാറി' ന് തേടിയത്. അയാൾക്ക് പാപം പൊറുത്തുകിട്ടിയില്ല എന്നുമാത്രമല്ല, പ്രവാചകൻ ﷺ പാപമോചനം തേടുന്നതിൽനിന്ന് വിലക്കപ്പെടുകയുമുണ്ടായി.
- ഒരാൾക്ക് ചീത്തകൂട്ടുകാർ വരുത്തിവെക്കുന്ന വിന.
- പൂർവ്വഗാമികളേയും മഹാന്മാരേയും (അതിരുവിട്ട്) ആദരിക്കുന്നതിന്റെ അപകടം.
- 'മഹന്മാരെ ആദരിക്കൽ' എന്നതുകൊണ്ട് അബൂജഹ്ൽ തെളിവ് പിടിച്ചതിനാൽ നിരർത്ഥകവാദികൾ ഈ മാർഗ്ഗത്തെ കൊണ്ടുനടക്കുന്നതിലടങ്ങിയ സന്ദേഹം.
- 'കർമ്മങ്ങൾ, അവ എങ്ങിനെ പര്യവസാനിക്കുന്നു എന്നു നോക്കിയാണ് എന്നതിന്റെ തെളിവ്. കാരണം, (അബൂത്വാലിബ് മരണസമയം 'ലാ ഇലാഹ ഇല്ലല്ലാഹ്')പറഞ്ഞിരുന്നുവെങ്കിൽ അത് അദ്ദേഹത്തിന് ഉപകാരപ്പെടുമായിരുന്നു.
- പിഴച്ചവരുടെ ഹൃദയത്തിൽ (കാക്കകാരണവന്മാർ പിഴച്ചവരോ) എന്ന സംശയത്തിന്റെ വലുപ്പത്തെക്കുറിച്ച് നിരീക്ഷിക്കൽ. കാരണം ഈ സംഭവത്തിൽ അബൂജഹ്ലും കൂട്ടരും പ്രവാചകൻ ﷺ യോട്, അദ്ദേഹം അബൂത്വാലിബിനെ ആവർത്തിച്ച് ക്ഷണിച്ചിട്ടും അതുകൊണ്ട് മാത്രമാണ് തർക്കിച്ചത്. അതിന്റെ ഗൗരവവും അവർക്ക് അതിലുള്ള സ്പഷ്ടതയും കാരണത്താലാണ് അവർ അതിൽ പരിമിതപ്പെടുത്തിയത്.

# പതിനെട്ട്
# സ്വാലിഹീങ്ങളിലുള്ള തീവ്രത കുഫ്റിലേക്ക് നയിക്കും

അല്ലാഹു ﷻ പറഞ്ഞു:

﴿ يَٰٓأَهۡلَ ٱلۡكِتَٰبِ لَا تَغۡلُواْ فِي دِينِكُمۡ ﴾

**(വേദക്കാരെ, നിങ്ങൾ മതകാര്യത്തിൽ അതിരുകവിയരുത്...)** (വി.ക്വു. 4:171)

അല്ലാഹു ﷻ പറഞ്ഞു:

﴿ وَقَالُواْ لَا تَذَرُنَّ ءَالِهَتَكُمۡ وَلَا تَذَرُنَّ وَدّٗا وَلَا سُوَاعٗا وَلَا يَغُوثَ وَيَعُوقَ وَنَسۡرٗا ﴾

**(അവർ പറഞ്ഞു: (ജനങ്ങളെ,) നിങ്ങൾ നിങ്ങളുടെ ദൈവങ്ങളെ ഉപേക്ഷിക്കരുത്. വദ്ദ്, സുവാഅ്, യഗൂഥ്, യഊക്വ്, നസ്റ് എന്നിവരെ നിങ്ങൾ ഉപേക്ഷിക്കരുത്.)** (വി.ക്വു. 71: 23) ഈ ആയത്തിന് വിശദീകരണമായി ഇബ്നു അബ്ബാസ് ﵄ പറഞ്ഞു:

(هذه أسماء رجال صالحين من قوم نوح، فلما هلكوا أوحى الشيطان إلى قومهم أن انصبوا إلى مجالسهم التي كانوا يجلسون فيها أنصاباً وسموها بأسمائهم، ففعلوا، ولم تعبد، حتى إذا هلك أولئك ونسي العلم، عبدت).

"നൂഹ് നബി ﵇ യുടെ ജനതയിലെ സ്വാലിഹീങ്ങളുടെ പേരുകളാണിവ. അവർ മരിച്ചപ്പോൾ പിശാച് അവരുടെ ജനതക്ക് ഇങ്ങനെ ദുർബോധനം നൽകി. 'നിങ്ങൾ അവർ കൂടിയിരിക്കാറുള്ള സദസ്സുകളിൽ ചിലപ്രതിമകൾ നാട്ടുകയും അവയ്ക്ക് അവരുടെ പേരുകൾ നൽകുകയും ചെയ്യുക.' അപ്പോൾ അവർ അപ്രകാരം ചെയ്തു. അന്ന് അവ ആരാധിക്കപ്പെട്ടിരുന്നില്ല. പിന്നീട് അവർ മരിക്കുകയും ആ വിജ്ഞാനം വിസ്മൃതമാകുകയും ചെയ്തപ്പോൾ അവ ആരാധിക്കപ്പെട്ടു." (ബുഖാരി)

ഇമാം ഇബ്നുൽ ക്വയ്യിം ﵀ പറയുന്നു: സലഫുകളിൽ ഒന്നിലധികംപേർ പറഞ്ഞു: അവർ മരണമടഞ്ഞപ്പോൾ അവരുടെ ക്വബ്റിൽ അവർ ചടഞ്ഞിരിക്കുകയും പിന്നീട് അവരുടെ പ്രതിമകൾ രൂപപ്പെടുത്തുകയും ചെയ്തു. വീണ്ടും കാലം കുറേ കഴിഞ്ഞപ്പോൾ അവർ അവരെ ആരാധിച്ചു.

ഉമർ ﷺ വിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

(لاَ تُطْرُونِي كَمَا أَطَرَتِ النَّصَارَى ابْنَ مَرْيَمَ، إِنَّمَا أَنَا عَبْدٌ، فَقُولُوا: عَبْدُ اللهِ وَرَسُولُهُ)

**"**(ക്രിസ്ത്യാനികൾ മർയമിന്റെ പുത്രനെ (ഈസാ ﷺ) വാഴ്ത്തിയതു പോലെ നിങ്ങൾ എന്നെ വാഴ്ത്തരുത്. ഞാനൊരു അടിമ മാത്രമാണ്. അതിനാൽ നിങ്ങൾ അല്ലാഹുവിന്റെ അടിമയും ദൂതനും എന്നു പറയുക**"** (ബുഖാരി, മുസ്‌ലിം)

ഇബ്നു അബ്ബാസ് ﷺ വിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

(إِيَّاكُمْ وَالْغُلُوَّ، فَإِنَّمَا أَهْلَكَ مَنْ كَانَ قَبْلَكُمْ الْغُلُوُّ).

**"**മതത്തിൽ അതിര് കവിയുന്നത് നിങ്ങൾ സൂക്ഷിക്കുക. കാരണം, നിങ്ങളുടെ മുൻഗാമികളെ നശിപ്പിച്ചത് ഈ അതിരുകവിയൽ ആണ്.**"** [1]

ഇബ്നു മസ്ഊദ് ﷺ വിൽനിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

(هَلَكَ الْمُتَنَطِّعُونَ) قالها ثلاثاً.

**"**(വിശ്വാസ കർമ്മാനുഷ്ഠാനങ്ങളിൽ തീവ്രവരാകുകയും) കൃത്രിമത്വം കാണിക്കുകയും ചെയ്യുന്നവർ നശിക്കട്ടെ.**"** അദ്ദേഹം ഇത് മൂന്നു തവണ പറഞ്ഞു. (മുസ്‌ലിം)

## ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:

- ഈ അദ്ധ്യായവും ശേഷം വരുന്ന രണ്ട് അദ്ധ്യായങ്ങളും ആരെങ്കിലും മനസ്സിലാക്കിയാൽ അവന് ഇസ്‌ലാമിന്റെ 'ഗുർബത് (അപരിചിതത്വം) ബോദ്ധ്യപ്പെടും. അല്ലാഹു ﷻ യുടെ

[1] മുസ്നദു അഹ്മദ്, സുനനുന്നിസാഇ, സുനനു ഇബ്നി മാജഃ. ഇമാം നവവിയും ശൈഖുൽ ഇസ്‌ലാം ഇബ്നുതൈമിയ്യയും അൽബാനിയും ഹദീഥിനെ 'സ്വഹീഹാ'ക്കിയിട്ടുണ്ട്.

ക്വുദ്റത്തിൽനിന്നും അവൻ ഹൃദയങ്ങളെ മാറ്റിമറിക്കുന്ന തിൽനിന്നും അത്ഭുതങ്ങൾ അവർ ദർശിക്കുകയും ചെയ്യും.

- ഭൂമിയിൽ ആദ്യമായി സംഭവിച്ച ശിർക്കിനെ മനസ്സിലാക്കൽ. അത് സ്വാലിഹീങ്ങളുടെ വിഷയത്തിലുള്ള 'ശുബ്ഹത്'(ധാരണ പിശക്) കാരണത്താലായിരുന്നു.
- അല്ലാഹു ﷻ യാണ് അമ്പിയാക്കളെ നിയോഗിച്ചത് എന്ന് അറിഞ്ഞിട്ടും അമ്പിയാക്കളുടെ ദീനിൽ ആദ്യമായി മാറ്റിമറിക്കപ്പെട്ടത് എന്താണെന്നും അതിന്റെ കാരണം എന്താണെന്നും മനസ്സിലാക്കൽ.
- ബിദ്അത്തുകളെ, മതനിയമങ്ങളും മനുഷ്യപ്രകൃതിയും തള്ളുന്നു എന്നറിഞ്ഞിട്ടും അവ സ്വീകരിക്കപ്പെടുന്നത്.
- എല്ലാത്തിന്റേയും മൂലകാരണം സത്യത്തെ അസത്യവുമായി കൂട്ടി കലർത്തുന്നതാണ്. ആദ്യത്തേത്(സത്യം), സ്വാലിഹീങ്ങളോടുള്ള സ്നേഹമാണ്. രണ്ടാമത്തേത്(അസത്യം) മതപണ്ഡിതന്മാർ നന്മ ഉദ്ദേശിച്ചു ചെയ്ത പല പ്രവൃത്തികളും, അവരുടെ കാലശേഷം വരുന്നവർ തങ്ങളുടെ പൂർവ്വികർ മറ്റുവല്ലതുമാണ് ഇതു കൊണ്ട് ഉദ്ദേശിച്ചതെന്ന് ധരിച്ചതാണ്.
- സൂറത്ത് നൂഹിലെ ആയത്തിന്റെ തഫ്സീർ.
- മനുഷ്യന്റെ പ്രകൃതി അഥവാ അവന്റെ ഹൃദയത്തിൽ സത്യം കുറയുകയും അസത്യം കൂടിവരികയും ചെയ്യും.
- ബിദ്അത്തുകൾ കുഫ്റിന് കാരണക്കാരാണ് എന്ന് പൂർവ്വികരിൽ നിന്ന് ഉദ്ധരിക്കപ്പെട്ടതിന് ഇതിൽ സാക്ഷ്യമുണ്ട്.
- ബിദ്അത്തുകൾ എവിടേക്ക് മടങ്ങും എന്നത് പിശാചിന് അറിയാം. ചെയ്യുന്നവന്റെ ഉദ്ദേശം നന്നായാലും ശരി.
- പൊതുവായ തത്വം അറിയൽ. അഥവാ അതിരു കവിയലിനെ കുറിച്ചുള്ള നിരോധനവും അതിലേക്ക് ചെന്നെത്തുന്ന കാര്യങ്ങളെ കുറിച്ചുള്ള അറിവും.
- സൽപ്രവൃത്തികൾക്ക് ക്വബ്റിടങ്ങളിൽ ചടഞ്ഞുകൂടുന്നതിന്റെ അപകടം.
- പ്രതിമകൾ നിരോധിക്കപ്പെട്ടിട്ടുണ്ടെന്ന് അറിയൽ. അത് നീക്കം ചെയ്യുവാൻ പറഞ്ഞതിലെ യുക്തിയും.
- ഈ സംഭവത്തിന്റെ ഗൗരവം അറിയൽ, അറിയേണ്ടതിന്റെ അത്യാവശ്യവും. എന്നാൽ അതിൽ തികഞ്ഞ അശ്രദ്ധയാണുള്ളത്.
- മഹാത്ഭുതകരമായ സംഗതി: ആളുകൾ തഫ്സീറുകളിലും ഹദീഥ് ഗ്രന്ഥങ്ങളിലും ഈ സംഭവകഥ വായിക്കുന്നു, ആശയ

ങ്ങൾ ഗ്രഹിക്കുന്നു. അല്ലാഹു ﷻ അവരുടേയും അവരുടെ ഹൃദയങ്ങളുടേയും ഇടയിൽ മറയിടുകയാണ്. എത്രത്തോളമെന്നാൽ, നൂഹു നബി عليه السلام യുടെ സമൂഹം ചെയ്തത് അവർ ഉത്കൃഷ്ട ആരാധനയായി വിശ്വസിക്കുന്നു. അല്ലാഹു ﷻ യും അല്ലാഹുവിന്റെ റസൂൽ ﷺ യും നിരോധിച്ചത് രക്തവും ധനവും അനുവദനീയമാക്കുന്ന കുഫ്റായി അവർ വിശ്വസിക്കുകയും ചെയ്യുന്നു.

- അവർ ശുപാർശ മാത്രമാണ് ഉദ്ദേശിച്ചതെന്ന വെളിപ്പെടുത്തൽ.
- അവരുടെ രൂപങ്ങൾ നിർമ്മിച്ച പണ്ഡിതർ ഈ ശുപാർശയാണ് ഉദ്ദേശിച്ചതെന്ന ഇവരുടെ ധാരണ.
- "ഇബ്നു മറിയമിനെ നസ്വാറാക്കൾ പുകഴ്ത്തിയതുപോലെ എന്നെ നിങ്ങൾ പുകഴ്ത്തരുത്" എന്ന വചനത്തിലുള്ള പ്രവാചകൻ ﷺ യുടെ മഹത്തായ വിവരണം. അല്ലാഹുവേ, ഈ രീതിയിൽ കാര്യങ്ങൾ വ്യക്തമായി എത്തിച്ചു തന്ന പ്രവാചകൻ ﷺ യിൽ നീ സ്വലാതും സലാമും സദാ വർഷിക്കേണമേ.......
- തീവ്രവും കൃത്രിമവുമായ സംസാരങ്ങൾ, വിശ്വാസങ്ങൾ, പ്രവൃത്തികൾ, എന്നിവയുമായി നടക്കുന്നവരുടെ നാശത്തെക്കുറിച്ച് പ്രവാചകൻ ﷺ നമുക്ക് നൽകുന്ന ഉപദേശം.
- അറിവ് വിസ്മരിക്കപ്പെടുന്നതുവരെ അവ ആരാധിക്കപ്പെട്ടില്ല. അറിവുണ്ടാകുന്നതിന്റെ മഹത്വമറിയലും അറിവ് നഷ്ടപ്പെടുന്നതിന്റെ അപകടമറിയലും ഇതിലുണ്ട്.
- അറിവ് നഷ്ടപ്പെടുവാൻ കാരണം ഉലമാക്കളുടെ മരണമാണ്.

# പത്തൊമ്പത്
# സ്വാലിഹായവ്യക്തിയുടെ ക്വബ്റിനടുത്ത് ആരാധന നടത്തൽ

ആഇശ ﵂ യിൽ നിന്നും നിവേദനം:

أن أُمّ سَلَمَةَ ذَكَرَتْ لرسول الله ﷺ كَنِيسَةً رَأَتْهَا بِأرض الْحَبَشَةِ، وما فيها من الصور، فقال: «أُولَئِكَ، إِذَا مات فِيهِمُ الرَّجُلُ الصَّالِحُ أو العبد الصالح، بَنَوْا عَلَى قَبْرِهِ مَسْجِداً، وَصَوَّرُوا فِيهِ تِلْكَ الصَّوَرَ أُولَئِكِ شِرَارُ الْخَلْقِ عِنْدَ الله»

"ഉമ്മുസലമ ﵂, അല്ലാഹുവിന്റെറസൂൽ ﷺ യോട് ഹബശീനിയയിൽ (എത്യോപ്യ) അവർ കണ്ട ഒരു ചർച്ചിനെ കുറിച്ചും അതിൽകണ്ട ചിത്രങ്ങളെ കുറിച്ചും പറഞ്ഞു. അപ്പോൾ അദ്ദേഹം പറഞ്ഞു: "അവരിൽ ഒരു സ്വാലിഹായ ദാസനോ, പുണ്യപുരുഷനോ മരണപ്പെട്ടാൽ അവർ അയാളുടെ ക്വബറിന്മേൽ ഒരു പള്ളി പണിയുകയും അതിൽ ആ ചിത്രങ്ങൾ രൂപപ്പെടുത്തുകയും ചെയ്തിരുന്നു അവരത്രെ അല്ലാഹുവിങ്കൽ സൃഷ്ടികളിൽ നീചന്മാർ" (ബുഖാരി,മുസ്ലിം)

ഇവർ രണ്ട് തിന്മകളാണ് ചെയ്തുകൂട്ടിയത്. ക്വബറുകൾ കൊണ്ടുള്ള തിന്മയും പ്രതിമകൾ കൊണ്ടുള്ള തിന്മയും.

ആയിശ ﵂ യിൽ നിന്നും നിവേദനം: അവർ പറഞ്ഞു:

لما نزل برسول الله ﷺ، طَفِقَ يَطْرَحُ خَمِيصَةً لَهُ عَلَى وَجْهِهِ. فَإِذَا اغْتَمَّ بها كشَفَهَا فقال وهو كذلك: «لَعْنَة اللّهُ على الْيَهُودِ وَالنَّصَارى. اتَّخَذُوا قُبُورَ أَنْبِيَائِهِمْ مَسَاجِدَ» يُحَذِّرُ مَا صَنَعُوا، وَلَوْلاَ ذَلكَ أُبْرِزَ قَبْرُهُ، غَيْرَ أَنَّهُ خُشِيَ أَنْ يُتَّخَذَ مَسْجِداً.

"അല്ലാഹുവിന്റെ റസൂൽ ﷺ ക്ക് മരണസമയം വന്നണഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ഒരു വസ്ത്രം തന്റെ മുഖത്തേക്ക് ഇടുവാൻ തുടങ്ങി. ശ്വാസം ഇടുങ്ങുമ്പോൾ അദ്ദേഹം അത് മുഖത്ത് നിന്ന് നീക്കും. ആ അവസ്ഥയിൽ അദ്ദേഹം പറയുകയാണ്: "യഹൂദികളേയും ക്രൈസ്തവരേയും അല്ലാഹു ശപിച്ചിരിക്കുന്നു. അവർ അവരുടെ നബിമാരുടെ മക്വ്ബറകൾ പള്ളികളാക്കിയിരിക്കുന്നു." "അവർ ചെയ്തതിനെക്കുറിച്ച് മുന്നറിയിപ്പ് നൽകുകയാ

യിരുന്നു അദ്ദേഹം. അതില്ലായിരുന്നുവെങ്കിൽ തന്റെ ക്വബ്ർ വീടിനുപുറത്താക്കപ്പെടുമായിരുന്നു. മാത്രമല്ല അത് പള്ളിയാക്കപ്പെടുമെന്നുകൂടി അദ്ദേഹം ഭയന്നു.'' (ബുഖാരി, മുസ്‌ലിം)

ജുൻദുബ് ഇബ്‌നു അബ്ദില്ലാഹ് ﵁ വിൽനിന്നും നിവേദനം: അദ്ദേഹം പറഞ്ഞു:

سَمِعْتُ النَّبيّ ﷺ قَبْلَ أَنْ يَمُوتَ بِخَمْسٍ، وَهُوَ يَقُولُ: «إِنّي أَبْرَأُ إِلَى الله أَنْ يَكُونَ لِي مِنْكُمْ خَلِيلٌ، فَإِنّ الله قَدِ اتّخَذَنِي خَلِيلاً، كَمَا اتّخَذَ إِبْرَاهِيمَ خَلِيلاً، وَلَوْ كُنْتُ مُتّخِذاً مِنْ أُمّتِي خَلِيلاً لاَتّخَذْتُ أَبَا بَكْرٍ خَلِيلاً. أَلاَ وَإِنّ مَنْ كَانَ قَبْلَكُمْ كَانُوا يَتّخِذُونَ قُبُورَ أَنْبِيَائِهِمْ مَسَاجِدَ، أَلاَ فَلاَ تَتّخِذُوا الْقُبُورَ مَسَاجِدَ. فَإِنّي أَنْهَاكُمْ عَنْ ذَلِكَ».

"നബി ﷺ വഫാത്താകുന്നതിന്റെ അഞ്ചു ദിവസങ്ങൾക്ക് മുമ്പ് അദ്ദേഹം പറയുന്നത് ഞാൻ കേട്ടു. "നിങ്ങളിൽ നിന്നും എനിക്ക് ഒരു ഖലീൽ ഉണ്ടാകുന്നതിൽ നിന്നും ഞാൻ അല്ലാഹുവോട് രക്ഷതേടുകയാണ്; കാരണം അല്ലാഹു എന്നെ ഖലീലായി സ്വീകരിച്ചിരിക്കുന്നു. അല്ലാഹു ഇബ്റാഹീമിനെ ഖലീലായി സ്വീകരിച്ചതു പോലെ. എന്റെ ഉമ്മത്തികളിൽ നിന്ന് വല്ലവരേയും ഞാൻ ഖലീലായി സ്വീകരിക്കുമായിരുന്നെങ്കിൽ ഞാൻ അബൂബക്കറിനെ ഖലീലായി സ്വീകരിക്കുമായിരുന്നു; തീർച്ച. അറിയുക, നിശ്ചയം നിങ്ങളുടെ മുൻപുണ്ടായിരുന്നവർ അവരുടെ നബിമാരുടെ മക്വ്ബറകൾ പള്ളികളായി സ്വീകരിക്കുമായിരുന്നു. അറിയുക, നിങ്ങൾ മക്വ്ബറകളെ പള്ളികളാക്കി സ്വീകരിക്കരുത്. കാരണം ഞാൻ നിങ്ങളോട് അത് വിരോധിക്കുകയാണ്." (ബുഖാരി,മുസ്‌ലിം)

ക്വബ്റുകളെ ആരാധനാലയമാക്കുന്നതിനെ പ്രവാചകൻ ﷺ തന്റെ ജീവിതകാലത്തിന്റെ അവസാനത്തിലാണ് വിരോധിച്ചത്. മരണശയ്യയിൽ കിടക്കവെ അദ്ദേഹം അങ്ങനെ ചെയ്തവരെ ശപിച്ചു. ക്വബ്റുകൾക്കരികിൽ നമസ്കാരവും അതിൽപ്പെട്ടതാണ്; പള്ളി നിർമ്മിക്കപ്പെട്ടിട്ടില്ലെങ്കിലും ശരി. അതാണ് ആഇശ ﵂ യുടെ ഹദീഥിന്റെ ആശയം. അഥവാ അവർ പറയുകയാണ്. "ക്വബ്ർ പള്ളിയാക്കപ്പെടുമെന്ന് ഭയപ്പെട്ടു." സ്വഹാബികളാകട്ടെ ഒരിക്കലും പ്രവാചകൻ ﷺ യുടെ ക്വബ്റിന് ചുറ്റും പള്ളി നിർമ്മിക്കുന്നവർ ആയിരുന്നില്ല. നമസ്കാരം ഉദ്ദേശിക്കപ്പെടുന്ന ഏതു സ്ഥലവും പള്ളിയാക്കപ്പെട്ടിരിക്കുന്നു. മാത്രമല്ല, നമസ്കരിക്കപ്പെടുന്ന എല്ലാ സ്ഥലത്തിനും 'മസ്ജിദ്' എന്നപേര് വിളിക്കപ്പെടും. അതാണ് പ്രവാചകൻ ﷺ പറഞ്ഞത്:

« جُعِلَتْ لِيَ الأَرْضُ مَسْجِداً وَطَهُوراً».

“എനിക്ക് ഭൂമി മസ്ജിദും ശുദ്ധി ചെയ്യുവാനുള്ളതുമാക്കപ്പെട്ടിരിക്കുന്നു.” (ബുഖാരി, മുസ്‌ലിം)

ഇബ്നു മസ്ഊദ് ﷺ വിൽനിന്നും (പ്രവാചകൻ ﷺ പറഞ്ഞതായി) നിവേദനം:

«إِنَّ مِنْ شِرَارِ النَّاسِ مَنْ تُدْرِكُهُمُ السَّاعَةُ وَهُمْ أَحْيَاءٌ، وَالَّذِينَ يَتَّخِذُونَ الْقُبُـــورَ مَسَاجِدَ».

“നിശ്ചയം, ജനങ്ങളിൽ അതിനീചന്മാർ ക്വിയാമതുനാൾ സംഭവിക്കുമ്പോൾ ജിവിച്ചിരിക്കുന്നവരാണ്. ക്വബ്റുകളെ ആരാധനാലയങ്ങളാക്കുന്നവരുമാണ്.” [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അല്ലാഹുവിനെ ആരാധിക്കുന്നതിന് വേണ്ടി സ്വാലിഹായ ഒരു മനുഷ്യന്റെ ക്വബറിനടുത്ത് പള്ളി പണിതവനെകുറിച്ച് റസൂൽ ﷺ പറഞ്ഞത്; അയാളുടെ നിയ്യത്ത് ശരിയാണെങ്കിലും.
- പ്രതിമകൾ ഉണ്ടാക്കുന്നതിൽ നിന്നുള്ള നിരോധനം. പ്രസ്തുത നിരോധനത്തിലെ കാര്യഗൗരവം.
- ഈ വിഷയത്തിൽ പ്രവാചകൻ ﷺ തങ്ങളുടെ തീവ്രതയിലുള്ള ഗുണപാഠം. അഥവാ ആദ്യകാലത്ത് പ്രവാചകൻ ﷺ എങ്ങനെയാണ് ഇത് അവർക്ക് വ്യക്തമാക്കി കൊടുത്തത്. പിന്നീട് താൻ മരണംവരിക്കുന്നതിന് അഞ്ചുദിവസം മുമ്പ് താൻ നേരത്തെ പറഞ്ഞത് അദ്ദേഹം ആവർത്തിച്ച് പറഞ്ഞു. ആത്മാവ് വേർപിരിയുന്ന സന്ദർഭത്തിലും മുമ്പ് പറഞ്ഞതുകൊണ്ടൊന്നും അദ്ദേഹം മതിയാക്കിയില്ല.
- തന്റെ ക്വബ്റ് ഉണ്ടാകുന്നതിന് മുമ്പുതന്നെ തന്റെ ക്വബ്റിനടുത്ത് ചെയ്തേക്കാവുന്ന പലതിനേയും അദ്ദേഹം വിരോധിച്ചത്.
- അത്തരം കാര്യങ്ങൾ യഹൂദ-ക്രൈസ്തവർ അവരുടെ നബിമാരുടെ ക്വബ്റുകളിൽ ചെയ്തിരുന്ന കാര്യങ്ങളാണ്.

---

[1] മുസ്നദുഅഹ്മദ്, സ്വഹീഹു അബീഹാതിം, സ്വഹീഹു ഇബ്നി ഖുസൈമ, ഇബ്നു ഹിബ്ബാൻ. ശൈഖുൽ ഇസ്‌ലാം ഇബ്നുതൈമിയ്യഃ ഹദീഥിന്റെ സനദിനെ ‘ജയ്യിദ് ’ ആക്കിയിരിക്കുന്നു.

- തൽവിഷയങ്ങളിൽ പ്രവാചകൻ ﷺ അവരെ ശപിച്ചത്.
- പ്രവാചകൻ ﷺ ടെ ക്വബ്റിനടുത്ത് നമ്മൾ അങ്ങനെ ചെയ്യു മെന്നതിൽനിന്ന് മുന്നറിയിപ്പ് നൽകുക എന്നുള്ളതാണ് പ്രവാചകൻ ﷺ യുടെ ഉദ്ദേശം.
- തന്റെ ക്വബ്റിനെ (പതിവിന് വിപരീതമായി ഒരുചാണിലേറെ) ഉയർത്തരുതെന്നതിന്റെ കാരണം.
- ക്വബ്റുകളെ പള്ളികളായി സ്വീകരിക്കുക എന്നതിന്റെ ഉദ്ദേശം.
- ക്വബ്റുകളെ പള്ളികളാക്കുന്നവരേയും ക്വിയാമത്ത് നാൾ ആരുടെമേൽ സംഭവിക്കുന്നുവോ അവരേയും അദ്ദേഹം ചേർത്തു പറഞ്ഞു. അപ്പോൾ, ശിർക്ക് സംഭവിക്കുന്നതിന് മുമ്പ് അതിലേക്ക് കൊണ്ടെത്തിക്കുന്ന വഴിയേകുറിച്ചും അ തിന്റെ പര്യവസാനത്തെകുറിച്ചും അദ്ദേഹം ഉണർത്തുകയാ ണ് ചെയ്തത്.
- മരണം വരിക്കുന്നതിന് അഞ്ചുദിവസം മുമ്പ് തന്റെ ഖുത്ബ യിൽ അദ്ദേഹം ഇത് ഉണർത്തിയത്. അതിൽ ബിദ്ഈ ക ക്ഷികളെക്കാൾ വഴികെട്ട, പണ്ഡിതന്മാർ എഴുപത്തിരണ്ട് ക ക്ഷികളിൽനിന്നുപോലും പുറത്ത് നിർത്തിയ 'റാഫ്ദ്വികൾ' ക്കും, 'ജഹ്മികൾ'ക്കും വ്യക്തമായ മറുപടിയുണ്ട്. 'റാഫ്ദ്വികൾ' കാരണത്താലാണ് ശിർക്കും ക്വബ്ർ പൂജയും സംഭവിച്ചത്. അവരാണ് ആദ്യമായി ക്വബ്റിന്മേൽ പള്ളികൾ നിർമ്മിച്ചതും.
- ആത്മാവ് വേർപിരിയുമ്പോൾ പ്രവാചകൻ ﷺ തങ്ങൾ പരീ ക്ഷിക്കപ്പെട്ടത്.
- 'ഖുല്ലത്ത് '(നിറഞ്ഞ സ്നേഹം) കൊണ്ട് പ്രവാചകൻ ﷺ ആദ രിക്കപ്പെട്ടത്.
- 'ഖുല്ലത്ത് '(നിറഞ്ഞ സ്നേഹം) മുഹബ്ബത്തി(സ്നേഹത്തി)നേ ക്കാൾ ഉന്നതമാണെന്നത് വ്യക്തമാക്കൽ.
- സ്വഹാബികളിൽ ഏറ്റവും ശ്രേഷ്ഠൻ അബൂബക്കർ സ്വിദ്ദീക്വ് رضي الله عنه ആണെന്ന വെളിപ്പെടുത്തൽ.
- അദ്ദേഹത്തിന്റെ ഖിലാഫത്തിലേക്കുള്ള സൂചന.

# ഇരുപത്

## സ്വാലിഹീങ്ങളുടെ ക്വബ്റുകളോടുള്ള അതിരുകവിഞ്ഞ സമീപനം

തീർച്ചയായും അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«اللّٰهُمّ لاَ تَجْعَلْ قَبْرِي وَثَناً يُعْبَدُ، اشْتَدّ غَضَبُ اللّٰهِ عَلَى قَوْمٍ اتّخَذُوا قُبُـــورَ أَنْبِيَائِهِمْ مَسَاجِدَ»

**"**അല്ലാഹുവേ നീ എന്റെ ക്വബ്റിനെ ആരാധിക്കപ്പെടുന്ന ബിംബമാക്കരുതേ. തങ്ങളുടെ നബിമാരുടെ ക്വബ്റുകളെ മസ്ജിദുകളാക്കിയ ഒരു വിഭാഗത്തോട് അല്ലാഹുവിന്റെ കോപം കഠിനമായിരിക്കുന്നു.**"** [1]

**(**'ലാത്ത'യെയും 'ഉസ്സ'യെയും പറ്റി നിങ്ങൾ ചിന്തിച്ച് നോക്കിയിട്ടുണ്ടോ?**)** എന്ന വി. ക്വു. 53: 19 ാം ആയത്തിന്റെ തഫ്സീറിൽ ഇമാം മുജാഹിദ് ﵁ വിൽനിന്നും രിവായത്ത് ചെയ്യപ്പെടുന്നു. അദ്ദേഹം പറഞ്ഞു: "ലാത്ത അവർക്ക് 'സവീക്വ്'(ഒരുതരം മധുര പലഹാരം) പാകം ചെയ്തു നൽകിയിരുന്നു. അദ്ദേഹം മരണപ്പെട്ടു, അപ്പോൾ അവർ അദ്ദേഹത്തിന്റെ ക്വബ്റിനടുത്ത് ഭജനമിരുന്നു."[2]

ഇപ്രകാരം അബുൽ ജൗസാ ﵁ വിൽ നിന്നും, ഇബ്നു അബ്ബാസ് ﵁ വിൽ നിന്നും നിവേദനം ചെയ്ത് പറയുന്നു: "അദ്ദേഹം ഹാജിമാർക്ക് സവീക്വ് പാകം ചെയ്തു നൽകാറുണ്ടായിരുന്നു."(ഇബ്നു ജരീർ)

ഇബ്നു അബ്ബാസ് ﵁ വിൽ നിന്നും നിവേദനം:

«لَعَنَ رَسُولُ اللهِ ﷺ زَائِرَاتِ الْقُبُورِ وَالْمُتّخِذِينَ عَلَيْهَا الْمَسَاجِدَ وَالسّرُجَ»

---

[1] അൽ മുവത്വ, ഇമാം മാലിക്. അൽബാനിയുടെ 'തഹ്ദീറുസ്സാജിദ് ' 18,19 നോക്കുക.

[2] തഫ്സീറു ഇബ്നി ജരീർ.

**"**ക്വബ്റുകൾ സന്ദർശിക്കുന്ന സ്ത്രീകളേയും, അതിന്മേൽ വിള ക്ക് വെക്കുന്നവരേയും പള്ളികളുണ്ടാക്കുന്നവരേയും അല്ലാഹു വിന്റെ റസൂൽ ﷺ ശപിച്ചിരിക്കുന്നു.**"** [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- 'ഔഥാൻ' എന്നതിന്റെ വിവരണം. (അഥവാ 'ഔഥാൻ' എന്നാ ൽ വിഗ്രഹങ്ങൾക്കും ജാറങ്ങൾക്കും പറയപ്പെടും. വിവ:)
- 'ഇബാദത്തി'ന്റെ വിവരണം.
- സംഭവിക്കുമെന്ന് ഭയക്കുന്നതിൽ നിന്നല്ലാതെ നബി ﷺ അഭ യം തേടിയിട്ടില്ല.
- നബിമാരുടെ മക്വ്ബറകൾ ആരാധനാലയങ്ങളാക്കി സ്വീകരി ച്ചതിനെ നബി ﷺ ഇതിനോട് ചേർത്തത്.
- അല്ലാഹു ﷻ യിൽനിന്നുള്ള കോപത്തിന്റെ കാഠിന്യത്തെ പരാമർശിച്ചത്.
- ഏറ്റവും വലിയ വിഗ്രഹമായിരുന്ന ലാത്തയെ ആരാധിച്ച രീതി മനസ്സിലാക്കലാണ് ഈ അധ്യായത്തിലെ പ്രധാനപ്പെട്ട വിഷയം.
- സ്വാലിഹായ ഒരാളുടെ ക്വബ്റാണ് അത് എന്ന് മനസ്സിലാ ക്കൽ.
- ക്വബ്റാളിയുടെ പേരാണ് അത് എന്നും, പേരുവെച്ചതിലെ ആശയം അനുസ്മരിപ്പിക്കലും.
- ക്വബ്റുകൾ സന്ദർശിക്കുന്ന സ്ത്രീകളെ അദ്ദേഹം ശപിച്ചത്.
- ക്വബ്റുകളിൽ വിളക്ക് വെക്കുന്നവരെ ശപിച്ചത്.

---

[1] സുനനു അബീദാവൂദ്, സുനനുത്തിർമുദി, സുനനുനസാഇ. അൽബാ നിയുടെ 'തഹ്ദീറുസ്സാജിദ്' 47 നോക്കുക.

# ഇരുപത്തി ഒന്ന്
# പ്രവാചകൻ
# തൗഹീദിന്റെ സംരക്ഷകൻ

അല്ലാഹു ﷻ പറഞ്ഞു:

﴿ لَقَدْ جَآءَكُمْ رَسُولٌ مِّنْ أَنفُسِكُمْ عَزِيزٌ عَلَيْهِ مَا عَنِتُّمْ حَرِيصٌ عَلَيْكُم بِٱلْمُؤْمِنِينَ رَءُوفٌ رَّحِيمٌ ﴾

**(**തീർച്ചയായും നിങ്ങൾക്കിതാ നിങ്ങളിൽനിന്നുതന്നെയുള്ള ഒരു ദൂതൻ വന്നിരിക്കുന്നു. നിങ്ങൾ കഷ്ടപ്പെടുന്നത് സഹിക്കുവാൻ കഴിയാത്തവനും, നിങ്ങളുടെ കാര്യത്തിൽ അതീവ താൽപര്യമുള്ളവനും, സത്യവിശ്വാസികളോട് അത്യന്തം ദയാലുവും കാരുണ്യവാനുമാണ് അദ്ദേഹം**)** ( വി. ക്വു. 9: 128)

അബൂഹുറയ്റ ﵁ വിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«لاَ تَجْعَلُوا بُيُوتَكُمْ قُبُوراً، وَلا تَجْعَلُوا قَبْرِي عِيداً، وَصَلّوا عَلَيّ فإِنّ صَـــلاَتَكُمْ تَبْلُغُنِي حَيْثُ كُنْتُمْ»

**"**നിങ്ങൾ നിങ്ങളുടെ ഭവനങ്ങളെ ക്വബ്റുകളാക്കരുത്. നിങ്ങൾ എന്റെ ക്വബ്റിനെ ഉത്സവസ്ഥലമാക്കരുത്. നിങ്ങൾ എന്റെമേൽ സ്വലാത്ത് ചൊല്ലുക. തീർച്ചയായും നിങ്ങൾ ചൊല്ലുന്ന സ്വലാത്ത് നിങ്ങൾ എവിടെയാണെങ്കിലും എന്നിലേക്കെത്തും.**"** [1]

അലിയ്യ് ഇബ്നു ഹുസൈൻ ﵁ വിൽനിന്ന് നിവേദനം:

---

[1] ഇമാം അബൂദാവൂദ് 'ഹസനാ'യ സനദോടെ രിവായത്ത് ചെയ്തത്. ശൈഖുൽ ഇസ്ലാം ഇബ്നുതൈമിയ്യയും ഹദീഥിന്റെ സനദിനെ 'ഹസനാ'ക്കിയിട്ടുണ്ട്

أنه رأى رجلاً يجيء إلى فرجة كانت عند قبر النبي ﷺ، فيدخل فيهـا فيـدعو، فنهاه، وقال: ألا أحدثكم حديثاً سمعته من أبي عن جدي عن رسـول الله ﷺ، قال: «لا تتخذوا قَبْرِي عِيداً، ولا بُيُوتَكُمْ قُبُوراً، وَصَلّوا عَلَيّ، فإن تسـليمكم يبلغني أينما كُنْتُمْ».

“അദ്ദേഹം, ഒരു മനുഷ്യൻ നബി ﷺ യുടെ ക്വബ്റിനടുത്തുള്ള ഒഴിഞ്ഞ ഒരു വിടവിലേക്ക് വരികയും അവിടെ പ്രവേശിച്ച് പ്രാർത്ഥിക്കുകയും ചെയ്യുന്നത് കണ്ടു. അപ്പോൾ അദ്ദേഹം അയ്യാളെ തടഞ്ഞു. എന്നിട്ട് പറഞ്ഞു: എന്റെ പിതാവ്(ഹുസൈൻ رضي الله عنه), എന്റെ പ്രപിതാവ് (അലി رضي الله عنه)വിൽനിന്നും അദ്ദേഹം അല്ലാഹുവിന്റെ റസൂൽ ﷺ യിൽനിന്നും ഉദ്ധരിക്കുന്ന ഒരു ഹദീഥ് ഞാൻ നിങ്ങൾക്ക് പറഞ്ഞു തരട്ടയോ? അദ്ദേഹം (റസൂൽ ﷺ) പറഞ്ഞിരിക്കുന്നു: നിങ്ങൾ എന്റെ ക്വബ്റിനെ ഉത്സവസ്ഥലമാക്കരുത്. നിങ്ങളുടെ വീടുകളെ ക്വബ്റുകളാക്കരുത്. നിങ്ങളുടെ സലാം നിങ്ങൾ എവിടെയാണെങ്കിലും എനിക്കെത്തിക്കപ്പെടും.”[1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്ത് ‘ബറാഅ’യിലെ ആയത്തിന്റെ വിവരണം.
- ഈ ‘ഹിമ’യിൽ നിന്ന് (ശിർക്കിലേക്ക് വീണുപോയേക്കാവുന്ന തൗഹീദിന്റെ സംരക്ഷണാതിർത്തിയിൽ നിന്ന്) നബി ﷺ തന്റെ ഉമ്മത്തികളെ വിദൂരതയിലേക്ക് അകറ്റിയത്.
- പ്രവാചകൻ ﷺ ക്ക് നമ്മളോടുള്ള അതീവ താത്പര്യവും കാരുണ്യവും വാത്സല്യവും എടുത്തുപറഞ്ഞത്.
- പ്രവാചകൻ ﷺ യുടെ ക്വബ്ർ ‘സിയാറത്’ ചെയ്യൽ ഉത്കൃഷ്ട കർമ്മമായിട്ടുകൂടി പ്രത്യേകരീതിയിൽ തന്റെ ക്വബ്റിനെ ‘സിയാറത്’ ചെയ്യൽ അദ്ദേഹം വിരോധിച്ചത്.
- ‘സിയാറത്ത്’ വർദ്ധിപ്പിക്കുന്നതിനെ അദ്ദേഹം വിരോധിച്ചത്.

---

[1] ഹാഫിദുദ്ദിയാഅ്, അബൂയഅ്ല, ക്വാദീ ഇസ്മാഈൽ. അൽബാനിയുടെ ‘തഹ്ദീറുസ്സാജിദ്’ 95 നോക്കുക.

- സുന്നത്തുനമസ്കാരം വീട്ടിൽവെച്ച് നിർവ്വഹിക്കുന്നത് അദ്ദേ ഹം പ്രോൽസാഹിപ്പിച്ചത്.
- 'മക്വ്ബറകളിൽ നമസ്കരിക്കുവാൻ പാടില്ല' എന്നത് പൂർവ്വി കരിൽ അംഗീകരിക്കപ്പെട്ടതായിരുന്നു.
- ഒരാൾ എത്ര വിദൂരത്ത് ആയിരുന്നാലും അയാളുടെ സ്വലാ ത്തും സലാമും പ്രവാചകൻ ﷺ ക്ക് എത്തും എന്ന് (പ്രവാചക ൻ ﷺ തന്റെ ക്വബറിടം എപ്പോഴും കയറിയിറങ്ങുവാനുള്ള ഇ ടമാക്കരുത്) എന്നതിന് കാരണം പറഞ്ഞിരിക്കേ, ക്വബ്റിന്റെ അടുത്ത് ചെല്ലണമെന്ന് ഉദ്ദേശിക്കുന്നവർ ധരിച്ചുവെച്ചതിന്റെ യാതൊരു ആവശ്യവും ഇല്ലതന്നെ.
- പ്രവാചകൻ ﷺ, ബർസഖീ കാലഘട്ടത്തിലാണെങ്കിലും തന്റെ ഉമ്മത്തികളുടെ സ്വലാത്തും സലാമും അദ്ദേഹത്തിന് പ്രദർശി പ്പിക്കപ്പെടും.

# ഇരുപത്തി രണ്ട്
# മുസ്‌ലിംകളിൽ ശിർക്ക് വരുമെന്ന് !

അല്ലാഹു ﷻ പറഞ്ഞു:

﴿ أَلَمْ تَرَ إِلَى ٱلَّذِينَ أُوتُوا۟ نَصِيبًا مِّنَ ٱلْكِتَـٰبِ يُؤْمِنُونَ بِٱلْجِبْتِ وَٱلطَّـٰغُوتِ وَيَقُولُونَ لِلَّذِينَ كَفَرُوا۟ هَـٰٓؤُلَآءِ أَهْدَىٰ مِنَ ٱلَّذِينَ ءَامَنُوا۟ سَبِيلًا ﴾

**(**വേദത്തിൽനിന്ന് ഒരു വിഹിതം നൽകപ്പെട്ടവരെ നി നോക്കിയില്ലേ? അവർ ക്ഷുദ്ര വിദ്യകളിലും ദുർമൂർത്തികളിലും വിശ്വസിക്കുന്നു. സത്യനിഷേധികളെപ്പറ്റി അവർ പറയുന്നു, ഇക്കൂട്ടരാണ് വിശ്വാസികളേക്കാൾ നേർമാർഗ്ഗം പ്രാപിച്ചവരെന്ന്. **)** (വി. ക്വു. 4:51)

അല്ലാഹു ﷻ പറഞ്ഞു:

﴿ قُلْ هَلْ أُنَبِّئُكُم بِشَرٍّ مِّن ذَٰلِكَ مَثُوبَةً عِندَ ٱللَّهِ ۚ مَن لَّعَنَهُ ٱللَّهُ وَغَضِبَ عَلَيْهِ وَجَعَلَ مِنْهُمُ ٱلْقِرَدَةَ وَٱلْخَنَازِيرَ وَعَبَدَ ٱلطَّـٰغُوتَ ۚ أُو۟لَـٰٓئِكَ شَرٌّ مَّكَانًا وَأَضَلُّ عَن سَوَآءِ ٱلسَّبِيلِ ﴾

**(**(പ്രവാചകരെ) പറയുക, എന്നാൽ അല്ലാഹുവിന്റെ അടുക്കൽ അതിനേക്കാൾ മോശമായ പ്രതിഫലമുള്ളവരെപ്പറ്റി ഞാൻ നിങ്ങൾക്ക് അറിയിച്ചുതരട്ടെയോ? ഏതൊരു വിഭാഗത്തെ അല്ലാഹു ശപിക്കുകയും അവരോടവൻ കോപിക്കുകയും ചെയ്തുവോ, ഏതുവിഭാഗത്തിൽപ്പെട്ടവരെ അല്ലാഹു കുരങ്ങുകളും പന്നികളും ആക്കിതീർത്തുവോ, ഏതൊരു വിഭാഗം ദുർമൂർത്തികളെ ആരാധിച്ചുവോ, അവരത്രെ ഏറ്റവും മോശമായ സ്ഥാനമുള്ളവരും നേർമാർഗ്ഗത്തിൽനിന്ന് ഏറെ പിഴച്ചുപോയവരും.**)**(വി.ക്വു. 5:60)

അല്ലാഹു ﷻ പറഞ്ഞു:

﴿ قَالَ ٱلَّذِينَ غَلَبُوا۟ عَلَىٰٓ أَمْرِهِمْ لَنَتَّخِذَنَّ عَلَيْهِم مَّسْجِدًا ﴾

**(**......... അവരുടെ കാര്യത്തിൽ പ്രാബല്യം നേടിയവർ പറഞ്ഞു: നമുക്ക് അവരുടെമേൽ ഒരു പള്ളി നിർമ്മിക്കുക തന്നെ ചെയ്യാം.**)** (വി.ക്വു. 18: 21)

അബൂസഈദ് അൽ ഖുദ്‌രി رضي الله عنه വിൽ നിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«لَتتّبِعُنّ سَنَنَ من كان قبلَكم حَذْوَ القذة بالقذة، حتّى لو دَخَلوا جُحــرَ ضَــبّ لَدَخلتُموهُ». قلنا: يا رسولَ الله، اليهودَ والنصارَى؟ قال: «فمن» ؟

"പൂർവ്വഗാമികളുടെ ചര്യകൾ നിങ്ങൾ അമ്പുമുനകൾ സാദൃശ്യമായതുപോലെ പിൻപറ്റുകതന്നെ ചെയ്യും. എത്രത്തോളമെന്നാൽ അവർ ഒരു ഉടുമ്പിന്റെ മാളത്തിൽ പ്രവേശിച്ചാൽ നിങ്ങളും അതിൽ പ്രവേശിക്കുകതന്നെ ചെയ്യും." അവർ ചോദിച്ചു: "അല്ലാഹുവിന്റെ റസൂലേ, ജൂതക്രൈസ്തവരോ ? അപ്പോൾ റസൂൽﷺ പറഞ്ഞു: അവരല്ലാതെ മറ്റാരാണ്?"(ബുഖാരി,മുസ്‌ലിം)

ഥൗബാൻ ؓ വിൽ നിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«إِنّ اللّهَ زَوَى لِي الأَرْضَ. فَرَأَيْتُ مَشَارِقَهَا وَمَغَارِبَهَا. وَإِنّ أُمّتِي سَيَبْلُغُ مُلْكُها مَا زُوِيَ لِي مِنْهَا. وَأُعْطِيتُ الْكَنْزَيْنِ الأَحْمَرَ وَالأَبْيَضَ. وَإِنّي سَأَلْتُ رَبّي لأُمّتِي أَنْ لاَ يُهْلِكَهَا بِسَنَةٍ بعَامّةٍ، وَأَنْ لاَ يُسَلّطَ عَلَيْهِمْ عَدُوّا مِنْ سِوَى أَنْفُسِــهِمْ، فَيَسْــتَبِيحَ بَيْضَتَهُمْ. وَإِنّ رَبّي قَالَ: يَا مُحَمّدُ إِنّي إِذَا قَضَيْتُ قَضَاءً فَإِنّهُ لاَ يُرَدّ. وَإِنّي أَعْطَيْتُكَ لأُمّتِكَ أَنْ لاَ أُهْلِكَهُمْ بِسَنَةٍ بعَامّةٍ. وَأَنْ لاَ أُسَلّطَ عَلَيْهِمْ عَدُوّاً مِنْ سِوَى أَنْفُســهِمْ فَيَسْتَبِيحَ بَيْضَتَهُمْ. وَلَوِ اجْتَمَعَ عَلَيْهِمْ مَنْ بِأَقْطَارِهَا حَتّىَ يَكُونَ بَعْضُــهُمْ يُهْلِــكُ بَعْضاً، وَيَسْبِي بَعْضُهُمْ بَعْضاً».

"നിശ്ചയം, അല്ലാഹു എനിക്ക് ഭൂമിയെ ചുരുട്ടിതന്നു അപ്പോൾ ഞാൻ അതിന്റെ മശ്‌രിക്വും മഗ്‌രിബും കണ്ടു. നിശ്ചയം, എന്റെ ഉമ്മത്തികൾക്ക് അവരുടെ ആധിപത്യം എനിക്ക് ചുരുട്ടി കാണിച്ചിടമത്രയുമെത്തും. രണ്ട് നിധികൾ എനിക്ക് നൽകപ്പെട്ടു. ചുവപ്പും വെളുപ്പുമാണവ. എന്റെ ഉമ്മത്തികൾക്കുവേണ്ടി അവരെ ഒന്നടങ്കം കാലകെടുതിയിലൂടെ നശിപ്പിക്കരുതെന്ന് ഞാൻ എന്റെ റബ്ബിനോട് തേടി. അവരുടെ ആൾബലത്തേയും ഭൂപ്രദേശങ്ങളേയും യഥേഷ്ടം ഉപയോഗിക്കുന്ന രീതിയിൽ അവരിൽ നിന്നല്ലാത്ത ശത്രുക്കൾക്ക് അവരുടെമേൽ ആധിപത്യം നൽകരുതെന്നും ഞാൻ പ്രാർത്ഥിച്ചു. നിശ്ചയം, എന്റെ റബ്ബ് പറഞ്ഞു: ഓ മുഹമ്മദ്, ഞാൻ ഒരു വിധി നടപ്പിലാക്കിയാൽ പ്രസ്തുത കാര്യം മടക്കപ്പെടുകയില്ല. തീർച്ചയായും ഞാൻ താങ്കളുടെ ഉമ്മത്തികളെ ഒരു പൊതുകെടുതിയിലൂടെ ഒന്നിച്ച് നശിപ്പിക്കി

ല്ലെന്ന് താങ്കൾക്ക് (ഉത്തരം)നൽകുന്നു. അവരുടെ സംഘത്തേ യും ദേശങ്ങളേയും സർവ്വസമായി ഉടമപ്പെടുത്തും വിധം (മറ്റുള്ള വരെല്ലാം അവർക്കെതിരിൽ ഒരുമിച്ചുകൂടിയാലുംശരി) അന്യശ ത്രുക്കൾക്ക് അവരുടെമേൽ ആധിപത്യം നൽകില്ലായെന്നതും താങ്കൾക്ക് ഞാൻ തരുന്നു. അവരിൽ ചിലർ ചിലരെ നശിപ്പി ക്കുകയും, ചിലർ ചിലരെ ബന്ധികളാക്കുകയും ചെയ്യുന്നതുവ രെ" (മുസ്ലിം)

ഇമാം ബുർക്വാനി തന്റെ സ്വഹീഹിൽ ഇപ്രകാരം കൂടടു തൽ രിവായത് ചെയ്തിരിക്കുന്നു:

«وَإِنَّمَا أَخَافُ عَلَى أُمَّتِي ٱلْأَئِمَّةَ الْمُضِلِّينَ، وَإِذَا وَقَعَ عَلَيهِمُ السَّيفُ، لم يُرفع إلى يوم القيامة، ولا تقوم الساعة حتى يلحق حي من أمتي بالمشركين، وحتى تَعبد فئام من أمتي الأوثان، وإنه سيكون في أمتي كذابون ثلاثون، كلهم يزعم أنه نبي، وأنا خاتم النبيين لا نبي بعدي، لاَ تَزَالُ طَائِفَةٌ مِنْ أُمَّتِي عَلَى الْحَقّ منصورة. لاَ يَضُرّهُمْ مَنْ خَذَلَهُمْ حَتّىَ يَأْتِيَ أَمْرُ اللّهِ تبارك وتعالى».

"വഴി തെറ്റിക്കുന്ന നേതാക്കളെയാണ് ഞാൻ എന്റെ ഉമ്മത്തി കളിൽ ഏറ്റവും കുടുതൽ ഭയപ്പെടുന്നത്. അവരുടെമേൽ വാൾ പതിച്ചാൽ അന്ത്യനാൾവരെ അത് ഉയർത്തപ്പെടുകയില്ല. എന്റെ ഉമ്മത്തികളിൽനിന്ന് ചില വിഭാഗങ്ങൾ മുശ്രിക്കുകളോട് ചെന്നു ചേരുന്നതുവരേയും, എന്റെ ഉമ്മത്തികളിലെ ധാരാളം സംഘങ്ങ ൾ വിഗ്രഹങ്ങളെ ആരാധിക്കുന്നതുവരെയും അന്ത്യനാൾ സംഭ വിക്കുകയില്ല. എന്റെ സമുദായത്തിൽ മുപ്പത് കള്ളന്മാർ ഉണ്ടായി രിക്കും, ഒരോരുത്തരും താൻ നബിയാണെന്ന് വാദിക്കും. ഞാ ൻ അന്ത്യപ്രവാചകനായിരിക്കെ എനിക്കുശേഷം ഒരു നബിയും വരുവാനില്ല. എന്റെ സമുദായത്തിലെ ഒരു വിഭാഗം എക്കാലവും സഹായിക്കപ്പെടുന്നവരായി സത്യത്തിൽ നിലകൊള്ളും. അവരെ നിന്ദിക്കുന്നവർ അവർക്ക് ഒരുവിധ ഉപദ്രവവും ചെയ്യുകയില്ല; അല്ലാഹു ﷻ യുടെ കൽപന വരുന്നതുവരെ."

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്ത് നിസാഇലെ ആയത്തിന്റെ തഫ്സീർ.
- സൂറത്ത് മാഇദയിലെ ആയത്തിന്റെ തഫ്സീർ.
- സൂറത്ത് അൽകഹ്ഫിലെ ആയത്തിന്റെ തഫ്സീർ.
- ഇവിടെ 'ജിബ്തി'ലും 'ത്വാഗൂത്തി'ലും വിശ്വസിക്കുന്നതിന്റെ അ ർത്ഥം, കേവലം ഹൃദയംകൊണ്ട് വിശ്വസിക്കലാണോ? അതല്ല

അവയോടുള്ള വെറുപ്പ് നിലനിർത്തി, അവയുടെ നിരർത്ഥകത സമ്മതിച്ചുകൊണ്ട് അവയുടെ ആളുകളോട് യോജിക്കലാണോ? ഇത് ഏറ്റവും പ്രധാനപ്പെട്ട വിഷയമാണ്.

- അവിശ്വാസികളുടെ കുഫ്റിനെ കുറിച്ച് അറിഞ്ഞിട്ടും അവരാണ് സത്യവിശ്വാസികളേക്കാൾ സന്മാർഗ്ഗികൾ എന്ന അവരുടെവാക്ക്.
- യഹൂദക്രൈസ്തവരിൽ കാണപ്പെട്ട ഇക്കാര്യം ഈ സമുദായത്തിലും ഉണ്ടാകൽ അനിവാര്യമാണ്; അബൂസഈദിൽ ഖുദ്രി ﷺ വിന്റെ ഹദീഥിൽ സ്ഥിരപ്പെട്ടത് അതാണല്ലോ. ഈ അദ്ധ്യായം വിശദീകരിച്ചതിലെ ഉദ്ദേശവും ഇതാണ്.
- ഈ സമൂഹത്തിൽ ധാരാളം ആളുകളിൽ വിഗ്രഹാരാധന സംഭവിക്കുമെന്ന തുറന്ന പ്രസ്താവന.
- മഹാത്ഭുതകരമായ വിഷയം, 'മുഖ്താറിനെ' പോലുള്ളവർ പ്രവാചകത്വം വാദിച്ച് പുറപ്പെട്ടതാണ്. അയാളാകട്ടെ, രണ്ട് ശഹാദത്ത് കലിമകൾ ചൊല്ലിയിട്ടുണ്ട്. താൻ ഈ ഉമ്മത്തിൽപ്പെട്ടവനാണെന്നും, റസൂൽ ﷺ സത്യമാണെന്നും, മുഹമ്മദ് നബി ﷺ അന്ത്യപ്രവാചകനാണെന്ന വചനമുള്ള വിശുദ്ധ ക്വുർആൻ സത്യമാണെന്നും പ്രഖ്യാപിച്ചിട്ടുണ്ട്. ഇതൊക്കെ ആയിട്ടും വ്യക്തമായ വൈരുദ്ധ്യം ഉള്ളതോടൊപ്പം അയാൾ സത്യപെടുത്തപ്പെട്ടു. ഈ വ്യക്തി സ്വഹാബികളുടെ അവസാന കാലത്താണ് പുറപ്പെട്ടത്. അയാളെ ധാരാളം ആളുകൾ പിൻപ്പറ്റി.
- പൂർവ്വകാലത്ത് സംഭവിച്ചതുപോലെ സത്യം പൂർണ്ണമായി നീങ്ങിപോകുകയില്ല എന്നുള്ള സന്തോഷവാർത്ത പ്രത്യുത ഒരു വിഭാഗം സത്യത്തിലായി നിലനിൽക്കും.
- അവർ ന്യൂനാൽ ന്യൂനപക്ഷമായിരിക്കേ അവരെ നിന്ദിക്കുന്നവരും എതിർക്കുന്നവരും അവർക്ക് ഒരു ഉപദ്രവവും വരുത്തുകയില്ല എന്നത് മികച്ച ദൃഷ്ടാന്തമാണ്.
- ഈ ശർത്വ് ക്വിയാമത് നാളുവരേക്കുമാണ്.
- ഈ അദ്ധ്യായം ഉൾക്കൊണ്ട മുഅ്ജിസത്തുകൾ:
  1. മഗ്രിബും മശ്രിക്വും അല്ലാഹു ﷻ അദ്ദേഹത്തിന് ചുരുട്ടി കാണിച്ചുവെന്ന പ്രവചനം. അതിന്റെ ഉദ്ദേശമെന്താണെന്ന് അദ്ദേഹം പ്രവചിച്ചു. പ്രവചിച്ചതുപോലെ കിഴക്കും പടിഞ്ഞാറും സംഭവിച്ചു. വടക്കും തെക്കും സംഭവിച്ചില്ല.
  2. തനിക്ക് രണ്ട് നിധികൾ നല്കപ്പെട്ടു എന്ന പ്രവചനം.
  3. രണ്ട് വിഷയങ്ങളിൽ താൻ തന്റെ ഉമ്മത്തികൾക്ക് നടത്തിയ 'ദുആ'ക്ക് ഉത്തരം കിട്ടിയെന്ന പ്രവചനം.

4. മൂന്നാമത്തെ 'ദുആ'ക്ക് ഉത്തരം തടയപ്പെട്ടു എന്ന പ്രവചനം.
5. മുസ്‌ലിം സമുദായത്തിൽ വാളുപതിക്കുമെന്നും അത് പതിച്ചാൽ ഉയർത്തപ്പെടില്ല എന്നുമുള്ള പ്രവചനം.
6. ഉമ്മത്തികളിൽ ചിലർ ചിലരെ നശിപ്പിക്കുമെന്നും ബന്ധികളാക്കുമെന്നുള്ള പ്രവചനം.
7. തന്റെ സമുദായത്തിന്റെ കാര്യത്തിൽ വഴിപിഴപ്പിക്കുന്ന നേതാക്കളെ കുറിച്ചുള്ള അദ്ദേഹത്തിന്റെ ഭയം.
8. ഈ സമുദായത്തിൽ നുബുവ്വത്തു വാദിക്കുന്ന ആളുകൾ പ്രത്യക്ഷപ്പെടുമെന്ന പ്രവചനം.
9. വിജയത്തിന്റെ കക്ഷി നിലനില്ക്കുമെന്ന പ്രവചനം.

എല്ലാ പ്രവചനങ്ങളും പ്രവചിച്ചതുപോലെ സംഭവിച്ചു. മനുഷ്യബുദ്ധിയിൽ അവ ഓരോന്നും സംഭവിക്കുകയെന്നത് വിദൂരമായിട്ടുകൂടി.

- പിഴപ്പിക്കുന്ന നേതാക്കളെ മാത്രം ഉമ്മത്തിന്റെ വിഷയത്തിൽ അദ്ദേഹം ഭയന്നത്.
- വിഗ്രഹാരാധനയുടെ ആശയം ഉണർത്തൽ.

# ഇരുപത്തി മൂന്ന്
# സിഹ്ർ അഥവാ മാരണം

അല്ലാഹു ﷻ പറഞ്ഞു:

﴿ وَلَقَدْ عَلِمُوا۟ لَمَنِ ٱشْتَرَىٰهُ مَا لَهُۥ فِى ٱلْـَٔاخِرَةِ مِنْ خَلَـٰقٍ ۚ وَلَبِئْسَ مَا شَرَوْا۟ بِهِۦٓ أَنفُسَهُمْ ۚ لَوْ كَانُوا۟ يَعْلَمُونَ ﴾

**(.......അത് (സിഹ്ർ) ആർ വാങ്ങി (കൈവശപെടുത്തി)യോ അവർക്ക് പരലോകത്ത് യാതൊരു വിഹിതവുമുണ്ടാവില്ലെന്ന് അവർ ഗ്രഹിച്ചുകഴിഞ്ഞിട്ടുണ്ട്. അവരുടെ ആത്മാവുകളെ വിറ്റ് അവർ വാങ്ങിയ വില വളരെ ചീത്ത തന്നെ. അവർക്ക് വിവരമുണ്ടായിരുന്നുവെങ്കിൽ! )** (വി.ക്വു. 2: 102)

അല്ലാഹു ﷻ പറഞ്ഞു:

﴿ يُؤْمِنُونَ بِٱلْجِبْتِ وَٱلطَّـٰغُوتِ ﴾

**(...അവർ 'ജിബ്ത്തി'ലും 'ത്വാഗൂത്തി'ലും വിശ്വസിക്കുന്നു...)** (വി. ക്വു. 4: 51) ഉമർ رضي الله عنه പറഞ്ഞു: " 'ജിബ്ത്ത്' സിഹ്റ് ആകുന്നു 'ത്വാഗൂത്ത്' ' ശൈത്വാൻ ആകുന്നു."[1]

ജാബിർ رضي الله عنه പറഞ്ഞു: "'ത്വാഗൂത്തുകൾ' ജ്യോത്സ്യന്മാർ ആകുന്നു. അവരിലേക്ക് പിശാചുക്കൾ ഇറങ്ങാറുണ്ടായിരുന്നു. എല്ലാ ഗോത്രങ്ങളിലും ഓരോരുത്തരുണ്ട്."[2]

അബൂഹുറയ്റ رضي الله عنه വിൽ നിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

«اجْتَنِبُوا السَّبْعَ الْمُوبِقَاتِ» قالوا: يَا رَسُولَ اللَّهِ وَمَا هُنَّ؟ قَالَ: «الشِّرْكُ بِـــالله، وَالسِّحْرُ، وَقَتْلُ النَّفْسِ الَّتِي حَرَّمَ اللهُ إِلاَّ بِالْحَقِّ، وَأَكْلُ الرِّبَا، وَأَكْلُ مَالِ الْيَتِـــيمِ، وَالتَّوَلِّي يَوْمَ الزَّحْفِ، وَقَذْفُ الْمُحْصَنَاتِ الْغَافِلاَتِ الْمُؤْمِنَاتِ».

---

1 ഇമാം ബുഖാരി 'തഅ്ലീക്വാ'യി സ്വഹീഹിൽ ഉദ്ധരിച്ചത്.

2 ഇമാം ബുഖാരി 'തഅ്ലീക്വാ'യി സ്വഹീഹിൽ ഉദ്ധരിച്ചത്.

**"ഏഴ് വൻപാപങ്ങളെ നിങ്ങൾ വെടിയുക.' അവർ ചോദിച്ചു: ഏതാണവ? അദ്ദേഹം പറഞ്ഞു: 'അല്ലാഹുവിൽ പങ്കുചേർക്കൽ, സിഹ്ർ ചെയ്യൽ, അല്ലാഹു നിഷിദ്ധമാക്കിയ ആത്മാക്കളെ അന്യായമായി ഹനിക്കൽ, പലിശ ഭുജിക്കൽ, അനാഥയുടെ ധനം തിന്നൽ, യുദ്ധത്തിൽ സൈന്യങ്ങൾ അന്യോന്യം കണ്ടുമുട്ടുമ്പോൾ പിന്തിരിഞ്ഞോടൽ, വിശ്വാസിനികളും പതിവ്രതകളും ചീത്തവിചാരങ്ങൾ ഇല്ലാത്തവരുമായ സ്ത്രീകളെ കുറിച്ച് അപവാദം പറയൽ എന്നിവയയാണവ."** (ബുഖാരി, മുസ്‌ലിം)

ജുൻദുബ് ﷺ വിൽനിന്ന് (റസൂൽ ﷺ പറഞ്ഞതായി) നിവേദനം:

حَدُّ السَّاحِرِ ضربُهُ بالسيفِ.

**"സിഹ്ർ ചെയ്യുന്നവർക്കുള്ള ശിക്ഷ വാളുകൊണ്ട് വെട്ടികൊല്ലലാണ്."** [1]

ബജാല ഇബ്നു അബദ ﷺ വിൽ നിന്ന് നിവേദനം: "എല്ലാ മാരണക്കാരേയും മാരണക്കാരികളേയും കൊല്ലുവാൻ അവശ്യപ്പെട്ടു കൊണ്ട് ഉമർ ﷺ കത്തെഴുതുകയുണ്ടായി. അങ്ങിനെ ഞങ്ങൾ മൂന്ന് മാരണക്കാരെ കൊലപ്പെടുത്തി." (ബുഖാരി)

ഹഫ്‌സ്വാ ﷺ യിൽനിന്നും സ്വഹീഹായി രിവായത്ത് ചെയ്യപ്പെടുന്നു: "അവർ അവർക്ക് സിഹ്ർ ചെയ്ത അവരുടെ ഒരു ദാസിയെ വധിക്കുവാൻ കല്പിച്ചു."[2] ഇപ്രകാരം 'ജുൻദുബ്' ﷺ വിൽ നിന്നും ശരിയായി വന്നിരിക്കുന്നു. [3]

ഇമാം അഹ്മദ് പറഞ്ഞു: പ്രവാചകൻ ﷺ യുടെ സ്വഹാബികളിൽ മുന്നുപേരിൽ നിന്നും ഇപ്രകാരം അവർ മാരണക്കാരെ കൊന്നത് സ്വഹീഹായി വന്നിരിക്കുന്നു.

---

[1] സുനനുത്തിർമുദി. ഇമാം തിർമുദി പറഞ്ഞു: ഇത് ജുൻദുബ് ﷺ വിന്റെ വാക്കാണെന്നതാണ് ശരി. അൽബാനി ഈ ഹദീഥിനെ 'ദ്വഈഫ് ' ആക്കിയിരിക്കുന്നു. 'അദ്ദ്വഈഫഃ' 1446 നോക്കുക.

[2] അൽമുവത്വ, ഇമാം മാലിക്. അൽമുസ്വന്നഫ്, അബ്ദുറസ്സാക്വ്.

[3] താരീഖുൽ കബീർ, ബുഖാരി. അൽമുസ്വന്നഫ്, അബ്ദുറസ്സാക്വ്.

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്തുൽ ബക്വറയിലെ ആയത്തിന്റെ തഫ്സീർ.
- സൂറത്തുന്നിസാഇലെ ആയത്തിന്റെ തഫ്സീർ.
- 'ജിബ്ത്തി'ന്റേയും 'ത്വാഗൂത്തി'ന്റേയും വിശദീകരണം. അവ തമ്മിലുള്ള വ്യത്യാസം.
- 'ത്വാഗൂത്ത്' ചിലപ്പോൾ ജിന്നുകളിൽ നിന്നോ, മനുഷ്യരിൽ നിന്നോ ആകാം.
- നിരോധം കൊണ്ട് പ്രത്യേകമാക്കപ്പെട്ട ഏഴ് വൻപാപങ്ങൾ.
- മാരണക്കാരൻ കാഫിറാകും; തീർച്ച.
- അവൻ തൗബചെയ്യുവാൻ ആവശ്യപ്പെടാതെ വധിക്കപ്പെടും.
- ഉമർ ﷺ വിന്റെ കാലത്ത് മുസ്‌ലിംകളിൽ സിഹ്റും സാഹിരീങ്ങളും കാണപ്പെട്ടത്. അപ്പോൾ അദ്ദേഹത്തിന്റെ കാലശേഷം എങ്ങനെയായിരിക്കും.?!!

# ഇരുപത്തി നാല്
# സിഹ്റിന്റെ ഇനങ്ങൾ

ക്വത്വ്ൻ ഇബ്നു ക്വുബയ്സ്വ ﷺ തന്റെ പിതാവിൽനിന്നും നിവേദനം ചെയ്യുന്നു:

أنه سمع النبي ﷺ قال: «إنّ العيافة، والطّرْق، والطيرة من الجبت».

"നിശ്ചയം, നബി ﷺ പറയുന്നത് അദ്ദേഹം കേട്ടു: **"**തീർച്ചയായും, 'ഇയാഫത്തും', 'ത്വർക്വും', ശകുനം നോക്കലും 'ജിബ്ത്തി' ൽപ്പെട്ടതാണ്.**"** ഔഫ് പറഞ്ഞു: 'ഇയാഫത്ത്' പക്ഷിയെ പറത്തി (ലക്ഷണം നോക്കലാണ്. 'ത്വർക്വ്' ഭൂമിയിൽ കളംവരച്ച്(പ്രശ്നം വെക്കലാണ്). 'ജിബ്ത്ത്' പിശാചിന്റെ ശബ്ദവുമാണ്." (ഇമാം അഹ്മദ് 'ജയ്യിദ്'ആയ സനദോടെ ഉദ്ധരിച്ചത്. ഇതിലെ ഹദീഥ് അബൂദാവൂദും നസാഇയും ഇബ്നു ഹിബ്ബാനും റിപ്പോർട്ട് ചെയ്തിട്ടുണ്ട്.) [1]

ഇബ്നു അബ്ബാസിൽ ﷺ വിൽനിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«مَنِ اقْتَبَسَ شُعْبَةً مِنَ النّجُومِ، فقد اقْتَبَسَ شُعْبَةً مِنَ السّحْرِ زَادَ مَا زَادَ».

**"**ആരെങ്കിലും ജ്യോതിഷ ശാഖകളിൽനിന്ന് വല്ലതും അഭ്യസിച്ചാൽ ആയാൾ സിഹ്റിൽ നിന്നും ഒരു ഭാഗമാണ് അഭ്യസിച്ചെടുക്കുന്നത്. (ജ്യോതിഷം) അഭ്യസിച്ചെടുക്കുന്നത് വർദ്ധിക്കുന്നതനുസ്സരിച്ച് ഇതും (മാരണം ചെയ്തതിനുള്ള പാപവും) വർദ്ധിക്കുന്നതാണ്.**"** [2]

അബൂഹുറയ്റ ﷺ വിൽനിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

« مَنْ عَقَدَ عُقْدَةً ثُمّ نَفَثَ فِيهَا فَقَدْ سَحَرَ، وَمَنْ سَحَرَ فَقَدْ أَشْرَكَ، وَمَنْ تَعَلّقَ شَيْئاً وُكلَ إِلَيْهِ»

---

[1] അൽബാനി ഹദീഥിനെ 'ദ്വഈഫ് ' ആക്കിയിട്ടുണ്ട്. 'ഗായത്തുൽമറാം' 301 നോക്കുക.

[2] സുനനു അബീദാവൂദ്. ഇമാം നവവിയും ഇമാം ദഹബിയും അൽബാനിയും ഈ ഹദീഥിനെ 'സ്വഹീഹാ'ക്കിയിട്ടുണ്ട്.

"വല്ലവനും കെട്ടുണ്ടാക്കി അതിൽ ഊതിയാൽ അവൻ സിഹ്റ് ചെയ്തു. ആര് സിഹ്ർ ചെയ്തുവോ, അവൻ ശിർക്ക് ചെയ്തു. ആരെങ്കിലും വല്ലതും കെട്ടിയാൽ അതിലേക്ക് അവൻ ഏല്പ്പിക്കപ്പെടും." [1]

ഇബ്നു മസ്ഊദ് ﷺ വിൽനിന്നു നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«أَلاَ هَلْ أُنَبِّئُكُمْ مَا الْعَضْهُ؟ هِيَ النَّمِيمَةُ الْقَالَةُ بَيْنَ النَّاسِ»

" 'അദ്വ്ഹു' എന്തെന്ന് ഞാൻ നിങ്ങൾക്ക് ഉണർത്തിതരട്ടെ. അത്രെ ഏഷണി. അഥവാ ജനങ്ങൾക്കിടയിൽ (തർക്കമുണ്ടാക്കുവാൻ) പറഞ്ഞ് നടക്കുന്ന വർത്തമാനം."(മുസ്ലിം)

ഇബ്നു ഉമർ ﷺ വിൽനിന്നു നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«إِنّ من الْبَيَانِ لسِحْراً».

"നിശ്ചയം സാഹിത്യത്തിൽ സിഹ്റുണ്ട്. തീർച്ച."(ബുഖാരി)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- 'ഇയാഫത്ത്', 'ത്വർക്വ്', 'ത്വീറത്ത്' എന്നിവ 'ജിബ്ത്തി'ൽപ്പെട്ടതാണ്.
- 'ഇയാഫത്ത്', 'ത്വർക്വ്', 'ത്വീറത്ത്' എന്നിവയുടെ വിവരണം.
- ജ്യോതിഷം 'സിഹ്റി'ന്റെ ഇനങ്ങളിൽപ്പെട്ടതാണ്.
- കെട്ടുകളിൽ ഊതി മന്ത്രിക്കൽ 'സിഹ്റി'ൽപ്പെട്ടതാണ്.
- ഏഷണിയും 'സിഹ്റി'ൽപ്പെട്ടതാണ്.
- ചില സാഹിത്യ പ്രയോഗങ്ങൾ 'സിഹ്റി'ൽ പെട്ടതാണ്.

---

[1] സുനനുനസാഇ. ഈ ഹദീഥിന്റെ സനദ് 'ദ്വഈഫ് ' ആകുന്നു. അൽബാനിയുടെ 'ഗായത്തുൽമറാം' 175 നോക്കുക.

# ഇരുപത്തി അഞ്ച്

## ജ്യോത്സ്യന്മാർ, സിദ്ധന്മാർ

നബി ﷺ യുടെ ഒരു ഭാര്യയിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞിരിക്കുന്നു:

«مَنْ أَتَى عَرّافاً فَسَأَلَهُ عَنْ شَيْءٍ فَصَدّقَهُ بِمَا يَقُولُ، لَمْ تُقْبَلْ لَهُ صَلاَةُ أَرْبَعِينَ يوماً»

**"**ആരെങ്കിലും ഭാവി പ്രവചിക്കുന്നവരെ സമീപിക്കുകയും വല്ലതും ചോദിക്കുകയും ചെയ്താൽ അയാളുടെ നാൽപ്പതു ദിവസത്തെ നമസ്കാരം സ്വീകരിക്കപ്പെടുകയില്ല.**"** (മുസ്ലിം)

അബൂഹുറയ്റ ﷺ വിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞു:

«مَنْ أَتَىَ كَاهِناً، فَصَدّقَهُ بِمَا يَقُولُ، فَقَدْ كفَرَ بِمَا أُنْزِلَ عَلَى مُحَمّدٍ ﷺ».

**"**ആരെങ്കിലും, ഒരു ജ്യോത്സ്യനെ സമീപിക്കുകയും അയാൾ പറയുന്നത് സത്യപ്പെടുത്തുകയുംചെയ്താൽ നിശ്ചയം, അയാൾ മുഹമ്മദ് നബി ﷺ ക്ക് അവതരിപ്പിക്കപ്പെട്ടതിൽ അവിശ്വസിച്ചിരിക്കുന്നു.**"** [1]

അബൂഹുറയ്റ ﷺ വിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞു:

«مَنْ أَتَى عَرّافاً أو كَاهِناً، فَصَدّقَهُ بِمَا يَقُولُ، فَقَدْ كَفَرَ بِمَا أُنْزِلَ عَلَى مُحَمّدٍ ﷺ»

**"**ആരെങ്കിലും വല്ല ഭാവി പ്രവചിക്കുന്നവനേയോ അല്ലെങ്കിൽ ജ്യോത്സ്യനേയോ സമീപിക്കുകയും അയാൾ പറയുന്നത് സത്യപ്പെടുത്തുകയും ചെയ്താൽ അവൻ മുഹമ്മദ് നബി ﷺ ക്ക് അവതരിപ്പിക്കപ്പെട്ടതിൽ അവിശ്വസിച്ചിരിക്കുന്നു.**"** (അബൂദാവൂദ്, തിർമുദി നസാഇ, ഇബ്നുമാജഃ, ഹാകിം) ഇബ്നു മസ്ഊദ് ﷺ പറഞ്ഞതായി ഇമാം അബൂയഅ്ലാ ഇതുപോലുള്ളത് 'ജയ്യിദാ'യ സനദോടുകൂടി റിപ്പോർട്ട് ചെയ്തിട്ടുണ്ട്. [2]

ഇംറാൻ ഇബ്നു ഹുസൈ്വൻ ﷺ വിൽ നിന്ന് (റസൂൽ ﷺ പറഞ്ഞതായി) നിവേദനം::

---

[1] സുനനു അബീദാവൂദ്. അൽബാനി ഈ ഹദീഥിനെ 'സ്വഹീഹാ'ക്കിയിട്ടുണ്ട്.

[2] അൽബാനി ഈ ഹദീഥിനെ 'സ്വഹീഹാ'ക്കിയിട്ടുണ്ട്.

« لَيْسَ مِنَّا مَنْ تَطَيَّرَ أَوْ تُطُيِّرَ لَهُ ، أَوْ تَكَهَّنَ أَوْ تُكُهِّنَ لَهُ أَوْ سَحَرَ أَوْ سُحِرَ لَهُ، وَمَنْ أَتَى كَاهِناً، فَصَدَّقَهُ بِمَا يَقُولُ، فَقَدْ كَفَرَ بِمَا أُنْزِلَ عَلَى مُحَمَّدٍ ﷺ.»

**“**ശകുനപ്പിഴ നോക്കുന്നവനും ശകുനം ആർക്കുവേണ്ടി നോക്കുന്നുവോ അവനും ജ്യോത്സ്യപ്പണി ചെയ്യുന്നവനും ജ്യോത്സ്യം ആർക്കുവേണ്ടി ചെയ്യുന്നുവോ മാരണം ചെയ്യുന്നവനും ആർക്കുവേണ്ടി മാരണം ചെയ്യുന്നുവോ അവരാരും നമ്മിൽ പെട്ടവനല്ല. ആരെങ്കിലും, ഒരു ജ്യോത്സ്യനെ സമീപിക്കുകയും അയാൾ പറയുന്നത് സത്യപ്പെടുത്തുകയുംചെയ്താൽ നിശ്ചയം, അയാൾ മുഹമ്മദ് നബി ﷺ ക്ക് അവതരിപ്പിക്കപ്പെട്ടതിൽ അവിശ്വസിച്ചിരിക്കുന്നു.**”** (ബസ്സാർ 'ജയ്യിദ്' ആയ സനദോടുകൂടിയും, ത്വബറാനി 'ഹസന'ായ സനദോടുകൂടിയും നിവേദനം ചെയ്തത്)[1]

ഇമാം ബഗവി ﵀ പറഞ്ഞു: “ 'അൽ അർറാഫ് ' എന്നാൽ പ്രശ്നം വെച്ച്, അതുകൊണ്ട് തെളിവുപിടിച്ച് കളവുപോയ സാധനങ്ങളും വഴിതെറ്റിപ്പോയ മൃഗത്തേയും മറ്റും അറിയുമെന്ന് ജൽപ്പിക്കുന്നവനാണ്.”

'അൽ അർറാഫി'ന്, 'അൽകാഹിൻ' എന്നും പറയപ്പെട്ടിട്ടുണ്ട്.

'അൽകാഹിൻ' എന്നാൽ ഭാവി പ്രവചനങ്ങൾ നടത്തുന്നവനാണ്. ഹൃദയങ്ങളിൽ മറഞ്ഞ കാര്യങ്ങളെ പ്രവചിക്കുന്നവനാണെന്നും പറയപ്പെട്ടിട്ടുണ്ട്.

ഇബ്നു തൈമിയ്യ﵀ പറഞ്ഞു: “അൽ അർറാഫ് എന്നാൽ കാഹിനും(ജ്യോത്സ്യൻ), മുനജ്ജിമിനും(ജ്യോതിഷി), റമ്മാലും (നിഗൂഢജ്ഞാനവാദി), അവരെപ്പോലുള്ളവരുമാണ്. അഥവാ ഈ രീതിയിലെല്ലാം കാര്യങ്ങൾ അറിയുമെന്ന് പറയുന്നവനാണ്” 'അബാജീദ്' എഴുതുകയും ജ്യോതിഷം നോക്കുകയും ചെയ്യുന്ന ഒരു വിഭാഗത്തെക്കുറിച്ച് ഇബ്നു അബ്ബാസ് ﵄ പറഞ്ഞു: “അപ്രകാരം പ്രവർത്തിക്കുന്നവർക്ക് അല്ലാഹുവിങ്കൽ യാതൊരു (കാരുണ്യത്തിന്റെ) വിഹിതവും ഞാൻ കാണുന്നില്ല.”[2]

---

[1] ഇമാം ഹൈഥമി പറഞ്ഞു: ഹദീഥിന്റെ സനദിലെ സംഅ ഇബ്നു സ്വാലിഹ് എന്ന വ്യക്തി 'ദ്വഈഫ് ' ആകുന്നു.

[2] അൽമുഅ്ജമുൽ കബീർ, ത്വബറാനി. ഈ അഥറിന്റെ സനദ് 'ദ്വഈഫ് ആകുന്നു.

# കിതാബുത്തൗഹീദ് ٩٠

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- ക്വുർആനിൽ വിശ്വസിക്കുകയും ജ്യോത്സ്യനെ സത്യപ്പെടുത്തലും ഒന്നിച്ചുണ്ടാവുകയില്ല.
- ജ്യോത്സ്യനെ സത്യപ്പെടുത്തൽ കുഫ്റാണ്.
- ആർക്കാണോ ജ്യോത്സ്യപ്പണി ചെയ്യപ്പെടുന്നത് അയാളെ കുറിച്ചുള്ള പരാമർശം.
- ആർക്കാണോ ശകുനം നോക്കുന്നത് അയാളെ കുറിച്ചുള്ള പരാമർശം.
- ആർക്കുവേണ്ടിയാണോ സിഹ്ർ ചെയ്തുകൊടുക്കുന്നത് അയാളെ കുറിച്ചുള്ള പരാമർശം.
- 'അബാജാദ് ' പഠിക്കുന്നവനെക്കുറിച്ചുള്ള പരാമർശം.
- 'കാഹിൻ'(ജ്യോത്സ്യൻ) 'അർറാഫ്'(ഭാവി പ്രവാചകൻ) എന്നിവർക്കിടയിലെ വ്യത്യാസം പറയൽ.

# ഇരുപത്തി ആറ്

## നുശ്റഃ (സിഹ്ർ ചെയ്തുള്ള ചികിത്സ)

ജാബിർ ﷺ വിൽ നിന്നും നിവേദനം:

أن رسول الله ﷺ سئل عن النشرة؟ فقال: «هي من عمل الشيطان».

"അല്ലാഹുവിന്റെ റസൂൽ ﷺ "നുശ്റഃ"യെക്കുറിച്ച് ചോദിക്കപ്പെട്ടു. അപ്പോൾ അദ്ദേഹം പറഞ്ഞു: **"**അത് പിശാചിന്റെ പ്രവൃത്തികളിൽപ്പെട്ടതാണ്.**"**(ഇമാം അഹ്മദ്, ഇതിന്റെ സനദിനെ ജയ്യിദാക്കിയിരിക്കുന്നു) 'നുശ്റഃ' യെക്കുറിച്ച് അദ്ദേഹം ചോദിക്കപ്പെട്ടു. അദ്ദേഹം പറഞ്ഞു: ഇബ്നു മസ്ഊദ് ﷺ ഇതെല്ലാം വെറുത്തിരുന്നു.

ഇമാം ക്വതാദ ﷺ വിൽ നിന്നും നിവേദനം: അദ്ദേഹം പറയുന്നു: ഞാൻ ഇബ്നുൽ മുസയ്യിബിനോട് ചോദിച്ചു: ഒരാൾക്ക് സിഹ്ർ ബാധിച്ചിട്ടുണ്ട്, അല്ലെങ്കിൽ അയാൾ തന്റെ ഭാര്യയിൽ നിന്ന് (സംയോഗം ചെയ്യുവാൻ കഴിയാത്തവിധം) തടയപ്പെടുന്നു. എങ്കിൽ പ്രസ്തുത (ബാധ) അയാളിൽ നിന്ന് ഒഴിപ്പിക്കപ്പെടാമോ? അല്ലെങ്കിൽ 'നുശ്റഃ' പ്രയോഗിക്കാമോ? അദ്ദേഹം പറഞ്ഞു: "അതിൽ കുഴപ്പമില്ല. അവർ അതുകൊണ്ട് ഉദ്ദേശിക്കുന്നത് ഇസ്വ്ലാഹ് മാത്രമാണ്; ഉപകാരപ്രദമായത് വിരോധിക്കപ്പെട്ടിട്ടില്ല." (ബുഖാരി)

ഹസൻﷺവിൽ നിന്നും രിവായത്ത് ചെയ്യപ്പെട്ടിരിക്കുന്നു. അദ്ദേഹം പറഞ്ഞു: സാഹിർ അല്ലാതെ മാരണത്തെ ഒഴിപ്പിക്കില്ല.

ഇബ്നുൽക്വയ്യിംﷺ പറഞ്ഞു: 'നുശ്റഃ' എന്നാൽ സിഹ്ർ ഏറ്റവനിൽനിന്ന് സിഹ്ർ ഒഴിപ്പിക്കലാണ്. അത് രണ്ട് രീതിയിലാണ്:

1. സിഹ്റിനെ സിഹ്റുകൊണ്ട് ഒഴിപ്പിക്കൽ. അതത്രെ പൈശാചിക പ്രവൃത്തികളിൽപ്പെട്ടത്. ഇമാം ഹസൻ ﷺ വിന്റെ വാക്ക് അതിനെക്കുറിച്ചാണ്. സിഹ്റുകൊണ്ട് ബാധഅകറ്റുന്നവനും, ആരുടെ ബാധഅകറ്റുന്നുവോ അവനും പിശാചിലേക്ക് അവനിഷ്ടപ്പെടുന്നതുകൊണ്ട് സാമീപ്യംതേടും. അപ്പോൾ പിശാച് സിഹ്ർ ഏറ്റവനിൽ നിന്ന് തന്റെ പ്രവൃത്തി ഇല്ലാതെയാക്കും.
2. റുക്വ്യ, മുഅവ്വിദാത്തുകൾ, മരുന്നുകൾ, മുബാഹായദുആകൾ' എന്നിവകൊണ്ടുള്ള നുശ്റഃ. അത് അനുവദനീയമാണ്.

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- 'നുശ്റഃ' ക്കുള്ള നിരോധനം
- ആശയക്കുഴപ്പം നീങ്ങുംവിധം നിരോധിക്കപ്പെട്ടതിനും ഇളവുനൽകപ്പെട്ടതിനും ഇടയിലെ വ്യത്യാസം വിവരിക്കൽ.

# ഇരുപത്തി ഏഴ്
# ശകുനം നോക്കൽ

അല്ലാഹു ﷻ പറഞ്ഞു:

﴿ أَلَآ إِنَّمَا طَٰٓئِرُهُمۡ عِندَ ٱللَّهِ وَلَٰكِنَّ أَكۡثَرَهُمۡ لَا يَعۡلَمُونَ ﴾

**(..........അല്ല, അവരുടെ ശകുനപ്പിഴ അല്ലാഹുവിന്റെ പക്കൽ തന്നെയാകുന്നു. പക്ഷെ അവരിൽ അധികപേരും മനസ്സിലാക്കുന്നില്ല! )**
(വി.ക്വു. 7:131)

അല്ലാഹു ﷻ പറഞ്ഞു:

﴿ قَالُواْ طَٰٓئِرُكُم مَّعَكُمۡۚ أَئِن ذُكِّرۡتُمۚ بَلۡ أَنتُمۡ قَوۡمٞ مُّسۡرِفُونَ ﴾

**(**അവർ ((പ്രവാചകന്മാർ) പറഞ്ഞു: നിങ്ങളുടെ ശകുനപ്പിഴ നിങ്ങളുടെ കൂടെയുള്ളത് തന്നെയാകുന്നു. നിങ്ങൾക്ക് ഉൽബോധനം നൽകപ്പെട്ടാൽ ഇതാണോ (നിങ്ങളുടെ നിലപാട്?) എന്നാൽ നിങ്ങൾ ഒരു അതിരുകവിഞ്ഞ ജനത തന്നെയാകുന്നു!**)**
(വി.ക്വു. 36:19)

അബൂഹുറയ്റ ﵁ വിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞു:

«لاَ عَدْوَى، وَلاَ طِيَرَةَ، وَلاَ هَامَةَ، وَلاَ صَفَرَ». وزاد مسلم: «وَلاَ نَوْءَ، وَلاَ غُولَ»

**"**രോഗപ്പകർച്ചയും, ശകുനവും (ദു:ഖവാർത്ത കൊണ്ടുവരുമെന്ന് വിശ്വസിക്കപ്പെടുന്ന)കൂമനും (ശകുനമുള്ള)സഫർ മാസവും ഇല്ലതന്നെ.**"** (ബുഖാരി,മുസ്‌ലിം) ഇമാം മുസ്‌ലിമിന്റെ രിവായത്തിൽ **"**ഞാറ്റുവേലയോ പൊട്ടിയോ(പൊട്ടിച്ചൂട്ട്) ഇല്ല.**"** എന്നുകൂടിയുണ്ട്.

അനസ് ﵁ വിൽ നിന്ന് നിവേദനം:

«لاَ عَدْوَى، وَلاَ طِيَرَةَ، وَيُعْجِبُنِي الْفَأْلُ ». قالوا: وما الفأل؟ قال: « الْكَلِمَةُ الطَّيِّبَةُ»

**"**രോഗപ്പകർച്ചയോ, ശകുനം നോക്കലോ ഇല്ല, എന്നാൽ 'ഫഅ്ല്' (ശുഭലക്ഷണം നോക്കി നല്ലത് പറയൽ) എനിക്ക് അഭീഷ്ടമാണ്. അവർ ചോദിച്ചു: എന്താണ് 'ഫഅ്ല് '? പ്രവാചകൻ ﷺ പറഞ്ഞു: 'നല്ല വചനം'(പറയൽ)**"**

ഉക്വ്ബത് ഇബ്നു ആമിർ ﵁ വിൽനിന്നും നിവേദനം:

ذُكِرَتِ الطِّيَرَةُ عِنْدَ رسول الله ﷺ فقال: «أَحْسَنُهَا الْفَأْلُ وَلاَ تَرُدُّ مُسْلِماً، فَــإذا رَأَى أَحَدُكُمْ مَا يَكْرَهُ فَلْيَقُلْ اللّهُمّ لاَ يَأْتِي بِالْحَسَنَاتِ إلاّ أَنْتَ وَلاَ يَدْفَعُ السّيِّئَاتِ إلاّ أَنْتَ وَلاَ حَوْلَ وَلاَ قُوّةَ إلاّ بِكَ».

"അല്ലാഹുവിന്റെ റസൂൽ ﷺ യുടെ അടുത്ത് 'ശകുനം' പറയപ്പെട്ടു. അപ്പോൾ അദ്ദേഹം പറഞ്ഞു: **"ഏറ്റവും ഉത്തമമായത് 'ഫഅ്ല്' ആകുന്നു. അത് ആരേയും മടക്കുകയില്ല. നിങ്ങളിൽ ആരെ ങ്കിലും താൻ വെറുക്കുന്നതുകണ്ടാൽ അവൻ ഇപ്രകാരം പറയ ട്ടെ...."അല്ലാഹുവേ നന്മകൾ നീ അല്ലാതെ മറ്റാരും കൊണ്ടുവരി ല്ല, തിന്മകൾ നീ അല്ലാതെ മറ്റാരും തടുക്കില്ല. യാതൊരു കഴിവും ചലനശേഷിയും നിന്നെകൊണ്ടല്ലാതെ ഇല്ല."** [1]

ഇബ്നു മസ്ഊദ് رضي الله عنه വിൽനിന്നും നിവേദനം:

« الطِّيَرَة شِرْكٌ، الطِّيَرَةُ شِرْكٌ، الطِّيَرَةُ شِرْكٌ، وَمَا مِنّا إلاّ وَلَكِنّ الله يُذْهِبُهُ بِالتّوَكّلِ»

**"ശകുനംനോക്കൽ ശിർക്കാകുന്നു, ശകുനംനോക്കൽ ശിർക്കാ കുന്നു. ശകുനംനോക്കൽ ശിർക്കാകുന്നു. നമ്മിൽ ആരും ത ന്നെ ഇല്ല, (അവന്റെ ക്വൽബിൽ അതിൽനിന്ന് വല്ലതും സംഭവി ക്കാതെ.) പക്ഷേ, അല്ലാഹുവിൽ ഭരമേൽപ്പിച്ചാൽ അത് അല്ലാഹു നീക്കികളയും"** [2]

"നമ്മിൽ ആരും തന്നെ ഇല്ല,..." എന്നതുമുതൽ അവ സാനം വരെ ഇബ്നു മസ്ഊദ് رضي الله عنه വിന്റെ വാക്കുകൾ ആണെന്ന് ഇമാം തിർമുദി رحمه الله പറഞ്ഞിട്ടുണ്ട്

അബ്ദുല്ലഹിബ്നു അംറ് رضي الله عنه വിൽ നിന്ന് നിവേദനം:

«من ردته الطيرة عن حاجته فقد أشرك». قالوا: فما كفارة ذلك؟ قــال: «أن تقول: اللهم لا خير إلا خيرك ولا طير إلا طيرك ولا إله غيرك».

**"ഒരാളെ ഒരാവശ്യനിർവ്വഹണത്തിൽ നിന്ന് ശകുനപ്പിഴ തിരിച്ചു കളഞ്ഞാൽ അവൻ ശിർക്ക് ചെയ്തവനായി." അവർ പറഞ്ഞു: 'എന്താണ് അതിനുള്ള പ്രായശ്ചിത്തം? അദ്ദേഹം പറഞ്ഞു:**

---

[1] സുനനു അബീ ദാവൂദ്. അൽബാനി ഹദീഥിനെ 'ദ്വഈഫ് 'ആക്കിയിരി ക്കുന്നു.

[2] സുനനു അബീ ദാവൂദ്, സുനനുത്തിർമുദി. അൽബാനി ഹദീഥിനെ 'ദ്വഈഫ് ' ആക്കിയിരിക്കുന്നു.

"അല്ലാഹുവേ, നന്മ നീ വിധിച്ച നന്മമാത്രം. എനിക്കുള്ള ഭാഗധേയം നിന്നിൽ നിന്നുള്ള ഭാഗധേയം മാത്രം. നീയല്ലാതെ ആരാധനക്കർഹനില്ല" എന്ന് പറയലാണ്. "[1]

ഫദ്ല് ഇബ്നു അബ്ബാസ് ﷺ വിൽനിന്ന് നിവേദനം:

«إِنَّمَا الطِّيرَةُ مَا أَمْضَاكَ أَوْ رَدَّكَ»

**"**ശകുനംനോക്കൽ എന്നാൽ താങ്കളെ പോകുവാൻ പ്രേരിപ്പിക്കുന്നതും പോകുന്നത് തടയുന്നതുമാണ്**"**

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- **(**.............അവരുടെ ശകുനപ്പിഴ അല്ലാഹുവിന്റെ പക്കൽ തന്നെയാകുന്നു....**)** എന്ന വാക്കിനൊപ്പം **(**നിങ്ങളുടെ ശകുനപ്പിഴ നിങ്ങളുടെ കൂടെയുള്ളത് തന്നെയാകുന്നു.........**)** എന്നതിനെക്കുറിച്ച് ഉണർത്തൽ.
- "അദ്‌വാ" നിഷേധിക്കൽ.
- 'പക്ഷിശാസ്ത്ര'ത്തെ നിരാകരിക്കൽ.
- "ഹാമ്മത്തിനെ" നിരാകരിക്കൽ.
- സ്വഫർ മാസത്തിൽ ശകുനം ദർശിക്കുന്നതിനെ നിരാകരിക്കൽ.
- 'നല്ല ലക്ഷണം' നോക്കൽ ശകുനം നോക്കുന്നതിൽപെട്ടതല്ല. പ്രത്യുത അത് മുസ്തഹബ്ബാണ്.
- 'ഫഅ്ലി' ന്റെ വിവരണം.
- ഇത്തരം കാര്യങ്ങളോട് വെറുപ്പുള്ളതോടൊപ്പം ഹൃദയത്തിൽ വന്നുകൊണ്ടിരിക്കുന്നത് ഉപദ്രവകരമല്ല. 'തവക്കുൽ' കൊണ്ട് അല്ലാഹു ﷻ അത് നീക്കികളയും.
- 'ശകുനമായി തോന്നുന്നത് കണ്ടാൽ പറയേണ്ടത്.
- ശകുനം നോക്കൽ ശിർക്കാണെന്ന തുറന്ന പ്രഖ്യാപനം.
- ആക്ഷേപാർഹമായ ശകുനം നോക്കലിന്റെ വിശദീകരണം.

---

[1] മുസ്നദു അഹ്മദ്. അൽബാനിയുടെ 'അസ്സ്വഹീഹഃ' 1065 നോക്കുക.

# ഇരുപത്തി എട്ട്
## ജ്യോത്സ്യം - നിഷിദ്ധം

ഇമാം ക്വതാദ ﷺ പറഞ്ഞു: "അല്ലാഹു ഈ നക്ഷത്രങ്ങളെ സൃഷ്ടിച്ചത് മുന്ന് കാര്യങ്ങൾക്ക് വേണ്ടിയാണ്. ആകാശത്തിന് അലങ്കാരം, ശൈത്വാന്മാരെ ആട്ടിയോടിക്കുവാൻ, ദിക്കുകൾ മനസ്സിലാക്കുവാനുള്ള അടയാളങ്ങൾ എന്നിവയാണവ. അവകളിൽ ഇതല്ലാത്ത വല്ലതിനേയും ആരെങ്കിലും വ്യാഖ്യാനിച്ചാൽ അവനു തെറ്റുപറ്റുകയും, തന്റെ പ്രതിഫലവിഹിതം നഷ്ടപ്പെടുത്തുകയും, തനിക്ക് അറിവില്ലാത്ത കാര്യത്തിൽ അതിരുവിടുകയുമാണ് ചെയ്തത്." (ബുഖാരി)

ഇമാം ക്വതാദ ﷺ ചന്ദ്രന്റെ ക്ഷയവൃദ്ധികളെക്കുറിച്ച് പഠിക്കുന്നത് വെറുത്തിരുന്നു. ഇമാം ഇബ്നു ഉയയ്ന ﷺ വും അതിൽ ഇളവ് അനുവദിച്ചിട്ടില്ല. രാശിമണ്ഡലങ്ങളെ കുറിച്ച് പഠിക്കുന്നതിൽ ഇമാം അഹ്മദ് ﷺ വും ഇമാം ഇസ്ഹാക്വ് ﷺ വും ഇളവ് അനുവദിച്ചിട്ടുണ്ട്.

അബൂമൂസാ ﷺ വിൽ നിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«ثلاثة لا يدخلون الجنة: مدمن الخمر، وقاطع الرحم، ومصدق بالسحر»

**"**മൂന്നുകൂട്ടർ അവർ സ്വർഗ്ഗത്തിൽ പ്രവേശിക്കുകയില്ല. മുഴുകുടിയൻ, കുടുംബബന്ധം മുറിക്കുന്നവൻ, സിഹ്റിനെ സത്യപ്പെടുത്തുന്നവൻ.**"**[1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- നക്ഷത്രങ്ങൾ സൃഷ്ടിക്കപ്പെട്ടതിന്റെ ഹിക്മത്ത്.
- ഇസ്ലാം വിവരിച്ചതിനുമപ്പുറം കാര്യങ്ങൾ ജൽപിക്കുന്നവർക്കുള്ള മറുപടി.
- 'മനാസിൽ' (ചന്ദ്രന്റെ ക്ഷയവൃദ്ധികളെക്കുറിച്ചും രാശിമണ്ഡലങ്ങളെക്കുറിച്ചും) പഠിക്കുന്നതിലുള്ള അഭിപ്രായവ്യത്യാസങ്ങൾ ഉണർത്തൽ.

[1] മുസ്നദു അഹ്മദ്. സ്വഹീഹു ഇബ്നി ഹിബ്ബാൻ.അൽബാനി ഹദീഥിനെ 'സ്വഹീഹാ'ക്കിയിരിക്കുന്നു.

- 'സിഹ്റി'ൽനിന്ന് വല്ലതും സത്യപ്പെടുത്തുന്നവർക്കുള്ള താക്കീത്; അവ നിരർത്ഥകമാണെന്ന് അറിഞ്ഞിട്ടാണെങ്കിലും.

# ഇരുപത്തി ഒമ്പത്
# ഞാറ്റുവേലകളിൽ വിശ്വസിക്കൽ

അല്ലാഹു ﷻ പറഞ്ഞു:

﴿ وَتَجۡعَلُونَ رِزۡقَكُمۡ أَنَّكُمۡ تُكَذِّبُونَ ﴾

(സത്യത്തെ നിഷേധിക്കുക എന്നത് നിങ്ങൾ നിങ്ങളുടെ വിഹിതമാക്കുകയാണോ? ) (വി.ഖു. 56:82)

അബൂമാലിക് അൽ അശ്അരി ﵁ വിൽ നിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

«أَرْبَعٌ فِي أُمَّتِي مِنْ أَمْرِ الْجَاهِلِيَّةِ لا يَتْرُكُونَهُنَّ: الْفَخْرُ فِي الأَحْسَابِ، وَالطَّعْنُ فِي الأَنْسَابِ، وَالاسْتِسْقَاءُ بِالنُّجُومِ، وَالنِّيَاحَةُ»، وَقَالَ: «النَّائِحَةُ إِذَا لَمْ تَتُبْ قَبْلَ مَوْتِهَا، تُقَامُ يَوْمَ الْقِيَامَةِ وَعَلَيْهَا سِرْبَالٌ مِنْ قَطِرَانٍ، وَدِرْعٌ مِنْ جَرَبٍ».

"എന്റെ ഉമ്മത്തികളിൽ ജാഹിലിയ്യാകാര്യങ്ങളിൽനിന്നും നാല് കാര്യങ്ങളുണ്ട്. അതവർ ഒഴിവാക്കുകയില്ല. കുലമഹിമയിൽ അഹങ്കരിക്കൽ, തറവാടിനെ കുത്തിപ്പറയൽ, നക്ഷത്രങ്ങൾ കാരണത്താലാണ് മഴ വർഷിച്ചത് എന്ന് വാദിക്കൽ, മരണപ്പെട്ടവർക്കു വേണ്ടി വിലപിച്ചട്ടഹസിക്കൽ" എന്നിട്ട് റസൂൽ ﷺ പറഞ്ഞു: "മയ്യിത്തിന്റെ പേരിൽ ആർത്തട്ടഹസിച്ചവൾ മരിക്കുന്നതിന് മുമ്പായി തൗബ ചെയ്തില്ലെങ്കിൽ അന്ത്യനാളിൽ ഉരുക്കിയ ടാറിന്റെ ആവരണവും ശരീരം മുഴുവൻ ചൊറിയുന്ന ഒരു അങ്കിയുമായിട്ടായിരിക്കും അവൾ ഉയിർത്തെഴുന്നേൽക്കുക." (മുസ്‌ലിം)

സെയ്ദ് ഇബ്നു ഖാലിദ് ﵁ വിൽ നിന്ന് നിവേദനം:

صَلَّى لنَا رَسُولُ اللهِ ﷺ صَلاَةَ الصُّبْحِ بِالْحُدَيْبِيَةِ على إِثْرِ سَمَاءٍ كَانَتْ مِنَ اللَّيْلِ. فَلَمَّا انْصَرَفَ أَقْبَلَ عَلَى النَّاسِ فَقَالَ: «هَلْ تَدْرُونَ مَاذَا قَالَ رَبُّكُمْ؟» قَالُوا: اللهُ وَرَسُولُهُ أَعْلَمُ. قَالَ: «قَالَ: أَصْبَحَ مِنْ عِبَادِي مُؤْمِنٌ بِي وَكَافِرٌ. فَأَمَّا مَنْ قَالَ:

مُطِرْنَا بِفَضْلِ اللهِ وَرَحْمَتِهِ، فَذَلِكَ مُؤْمِنٌ بِي كَافِرٌ بِالْكَوْكَبِ. وَأَمَّا مَنْ قَالَ: مُطِرْنَا بِنَوْءِ كَذَا وَكَذَا، فَذَلِكَ كَافِرٌ بِي مُؤْمِنٌ بِالْكَوْكَبِ».

"ഹുദൈബിയയിൽ വെച്ച് നബി ﷺ യോടൊപ്പം ഞങ്ങൾ സുബ്ഹി നമസ്കാരം നിർവ്വഹിച്ചു. തലേദിവസം രാത്രി മഴ പെയ്തിരുന്നു. നമസ്കാരത്തിൽനിന്ന് വിരമിച്ചപ്പോൾ ജനങ്ങളെ അഭിമുഖീകരിച്ചു കൊണ്ട് (റസൂൽ ﷺ) ഇങ്ങനെ ചോദിച്ചു. "നിങ്ങൾക്കറിയാമോ, നിങ്ങളുടെ രക്ഷിതാവ് എന്താണ് പറഞ്ഞതെന്ന്?" അവർ പറഞ്ഞു: 'അല്ലാഹുവും അല്ലാഹുവിന്റെ റസൂലുമാണ് ഏറ്റവും നന്നായറിയുന്നവർ'. (റസൂൽ ﷺ) പറഞ്ഞു: "അല്ലാഹു പറഞ്ഞിരിക്കുന്നു: ഈ പുലരിയിൽ എന്റെ അടിമകളിൽ എന്നിൽ വിശ്വസിക്കുന്നവനും എന്നിൽ അവിശ്വസിക്കുന്നവനും ഉണ്ടായിരിക്കുന്നു. അല്ലാഹുവിന്റെ അനുഗ്രഹത്താലും, ഔദാര്യത്താലും ഞങ്ങൾക്ക് മഴ ലഭിച്ചിരിക്കുന്നു എന്ന് പറയുന്നവൻ എന്നിൽ വിശ്വസിക്കുകയും നക്ഷത്രങ്ങളിൽ അവിശ്വസിക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ നിർണിത ഞാറ്റുവേലകളാൽ(വാവുകൾ കാരണത്താൽ) ഞങ്ങൾക്ക് മഴ ലഭിച്ചിരിക്കുന്നു എന്നു പറഞ്ഞവൻ എന്നിൽ അവിശ്വസിക്കുകയും നക്ഷത്രങ്ങളിൽ വിശ്വസിക്കുകയും ചെയ്തിരിക്കുന്നു." (ബുഖാരി, മുസ്ലിം)

ഇബ്നു അബ്ബാസ് رضي الله عنه വിൽനിന്നും ഇമാം മുസ്ലിം ഇതേ ആശയത്തിൽ ഹദീഥ് നിവേദനം ചെയ്തിരിക്കുന്നു. അതിൽ ഇ പ്രകാരം കൂടിയുണ്ട്: അവരിൽ ചിലർ പറഞ്ഞു: ഞാറ്റുവേലകൾ (വാവുകൾ) സത്യമായി പുലർന്നിരിക്കുന്നു. അപ്പോൾ അല്ലാഹു سبحانه وتعالى അവതീർണ്ണമാക്കിയിരിക്കുന്നു:

﴿ ۞ فَلَآ أُقۡسِمُ بِمَوَٰقِعِ ٱلنُّجُومِ ﴿٧٥﴾ وَإِنَّهُۥ لَقَسَمٞ لَّوۡ تَعۡلَمُونَ عَظِيمٌ ﴿٧٦﴾ إِنَّهُۥ لَقُرۡءَانٞ كَرِيمٞ ﴿٧٧﴾ فِي كِتَٰبٖ مَّكۡنُونٖ ﴿٧٨﴾ لَّا يَمَسُّهُۥٓ إِلَّا ٱلۡمُطَهَّرُونَ ﴿٧٩﴾ تَنزِيلٞ مِّن رَّبِّ ٱلۡعَٰلَمِينَ ﴿٨٠﴾ أَفَبِهَٰذَا ٱلۡحَدِيثِ أَنتُم مُّدۡهِنُونَ ﴿٨١﴾ وَتَجۡعَلُونَ رِزۡقَكُمۡ أَنَّكُمۡ تُكَذِّبُونَ ﴾

(അല്ല, നക്ഷത്രങ്ങളുടെ അസ്തമയ സ്ഥാനങ്ങളെകൊണ്ട് ഞാൻ സത്യംചെയ്തു പറയുന്നു. തീർച്ചയായും, നിങ്ങൾക്കറിയാമെങ്കിൽ, അതൊരുവമ്പിച്ച സത്യം തന്നെയാണ്. തീർച്ചയായും, ഇത്

ആദരണീയമായ ഒരു ക്വുർആൻ തന്നെയാകുന്നു. ഭദ്രമായി സൂക്ഷിക്കപ്പെട്ട ഒരു രേഖയിലാകുന്നു അത്. പരിശുദ്ധിനൽക പ്പെട്ടവരല്ലാതെ അത് സ്പർശിക്കുകയില്ല. ലോകരക്ഷിതാവിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടതത്രെ അത്. അപ്പോൾ ഈ വർത്ത മാനത്തിന്റെ കാര്യത്തിലാണോ നിങ്ങൾ പുറംപൂച്ച് കാണിക്കു ന്നത്. സത്യത്തെ നിഷേധിക്കുക എന്നത് നിങ്ങൾ നിങ്ങളുടെ വിഹിതമാക്കുകയാണോ?**)** (വി. ക്വു. 56: 75—82)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്ത് 'വാക്വിഅ'യിലെ ആയത്തിന്റെ തഫ്സീർ.
- ജാഹിലിയ്യത്തിലെ നാലു കാര്യങ്ങളെക്കുറിച്ചുള്ള പരാമർശം.
- അവയിൽ ചിലതിൽ കുഫ്റിനെ കുറിച്ചുള്ള പരാമർശം.
- ചില കുഫ്റുകൾ മില്ലത്തിൽനിന്ന് പുറത്താക്കാത്തവയാ കുന്നു.
- "എന്റെ അടിമകളിൽ എന്നിൽ വിശ്വസിച്ചവരായും അവിശ്വസി ച്ചവരായും പ്രഭാതത്തിൽ പ്രവേശിച്ചിരിക്കുന്നു." ഇത് ഒരു അനുഗ്രഹം വർഷിച്ചത് കാരണത്താലാകുന്നു.
- ഇത്തരം സന്ദർഭങ്ങളിൽ 'ഈമാൻ' നന്നായി ഗ്രഹിക്കൽ.
- ഇത്തരം സന്ദർഭങ്ങളിൽ 'കുഫ്റ്' എന്തെന്ന് അളന്ന് മനസ്സി ലാക്കൽ.
- "നിർണിത ഞാറ്റുവേലകൾ സത്യമായി പുലർന്നിരിക്കുന്നു" എന്ന വചനത്തെ ഗ്രഹിക്കൽ.
- ചോദ്യത്തിലൂടെ വിഷയം മുതഅല്ലിമിന് അദ്ധ്യാപകൻ നൽ കൽ. **"**നിങ്ങൾക്കറിയാമോ, നിങ്ങളുടെ രക്ഷിതാവ് എന്താ ണ് പറഞ്ഞതെന്ന്?**"** എന്ന് പ്രവാചകൻ ﷺ പറഞ്ഞതിൽനി ന്ന് അത് ഗ്രഹിക്കാം.
- ആർത്തു നിലവിളിക്കുന്നവർക്കുള്ള താക്കീത്.

# മുപ്പത്
# പരമമായ സ്നേഹം അല്ലാഹുവിനോട് മാത്രം

അല്ലാഹു ﷻ പറഞ്ഞു:

﴿ وَمِنَ ٱلنَّاسِ مَن يَتَّخِذُ مِن دُونِ ٱللَّهِ أَندَادًا يُحِبُّونَهُمْ كَحُبِّ ٱللَّهِ ۖ ﴾

**(**അല്ലാഹുവിനു പുറമെയുള്ളവരെ അവന് സമന്മാരാക്കുന്ന ചില ആളുകളുണ്ട്. അല്ലാഹുവെ സ്നേഹിക്കുന്നതുപോലെ ഈ ആളുകൾഅവരേയും സ്നേഹിക്കുന്നു.........**)** (വി.ഖു. 2: 165)

അല്ലാഹു ﷻ പറഞ്ഞു:

﴿ قُلْ إِن كَانَ ءَابَآؤُكُمْ وَأَبْنَآؤُكُمْ وَإِخْوَٰنُكُمْ وَأَزْوَٰجُكُمْ وَعَشِيرَتُكُمْ وَأَمْوَٰلٌ ٱقْتَرَفْتُمُوهَا وَتِجَٰرَةٌ تَخْشَوْنَ كَسَادَهَا وَمَسَٰكِنُ تَرْضَوْنَهَآ أَحَبَّ إِلَيْكُم مِّنَ ٱللَّهِ وَرَسُولِهِۦ وَجِهَادٍ فِى سَبِيلِهِۦ فَتَرَبَّصُوا۟ حَتَّىٰ يَأْتِىَ ٱللَّهُ بِأَمْرِهِۦ ۗ وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلْفَٰسِقِينَ ﴾

**(**(നബിയേ) പറയുക: നിങ്ങളുടെ പിതാക്കളും, നിങ്ങളുടെ മക്കളും, നിങ്ങളുടെ സഹോദരങ്ങളും, നിങ്ങളുടെ ഇണകളും, നിങ്ങളുടെ ബന്ധുക്കളും, നിങ്ങൾ സമ്പാദിച്ചുണ്ടാക്കിയ സ്വത്തുക്കളും, മാന്ദ്യം നേരിടുമെന്ന് നിങ്ങൾ ഭയപ്പെടുന്ന കച്ചവടവും, നിങ്ങൾ തൃപ്തിപ്പെടുന്ന പാർപ്പിടങ്ങളും നിങ്ങൾക്ക് അല്ലാഹുവേക്കാളും അവന്റെ ദൂതനേക്കാളും അവന്റെ മാർഗ്ഗത്തിലുള്ള സമരത്തേക്കാളും പ്രിയപ്പെട്ടതായിരുന്നാൽ അല്ലാഹു അവന്റെ കൽപന കൊണ്ടുവരുന്നതുവരെ നിങ്ങൾ കാത്തിരിക്കുക. അല്ലാഹു ധിക്കാരികളായ ജനങ്ങളെ നേർവഴിയിലാക്കുന്നതല്ല**)**(വി.ഖു. 9: 24)

അനസ് ഇബ്നു മാലിക് ﷺവിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

«لاَ يُؤْمِنُ أَحَدُكُمْ حَتَّى أَكُونَ أَحَبَّ إِلَيْهِ مِنْ وَلَدِهِ وَوَالِدِهِ وَالنَّاسِ أَجْمَعِينَ».

“തന്റെ സന്താനങ്ങളേക്കാളും പിതാക്കളേക്കാളും മുഴുജനങ്ങ ളെക്കാളും നിങ്ങൾക്ക് ഞാൻ ഏറ്റവും പ്രിയപ്പെട്ടവൻ ആകുന്ന തുവരെ നിങ്ങളിൽ ആരും വിശ്വാസികളാവുകയില്ല” (ബുഖാരി)

അനസ് ഇബ്നു മാലിക്ക് ﵁ വിൽ നിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

«ثَلاثٌ مَنْ كُنّ فيهِ وَجَدَ بهن حَلاوَةَ الإيْمان: أَنْ يَكونَ اللّهُ ورسولُه أحبَّ إليـــهِ مِمّا سِواهُما، وأنْ يُحِبّ المَرْءَ لا يُحِبّهُ إلاّ لله، وأنْ يَكرَهَ أنْ يَعودَ في الكُفرِ بعد إذْ أنقَذُه الله منه كما يكرَهُ أنْ يُقذَفَ في النّار» وفى رواية «لا يجدُ أحـــدٌ حَـــلاوَةَ الإيمانِ حَتّى....». إلى آخره

“മൂന്ന് കാര്യങ്ങൾ ഒരാളിൽ ഉണ്ടായിരുന്നാൽ അയാൾ സത്യവി ശ്വാസത്തിന്റെ മാധുര്യം അനുഭവിക്കുന്നതാണ്. അല്ലാഹുവും അവന്റെ ദൂതനും മറ്റെല്ലാറ്റിനേക്കാളും അവന് പ്രിയങ്കരമാ യിരിക്കുക, അല്ലാഹുവിന് വേണ്ടി ഒരാൾ ഒരാളെ ഇഷ്ടപ്പെടുക, അല്ലാഹു കുഫ്റിൽനിന്ന് തന്നെ രക്ഷപ്പെടുത്തിയതിനുശേഷം അതിലേക്ക് തിരിച്ചുചെല്ലുന്നതിനെ തീയിലേക്ക് താൻ എടുത്തെ റിയപ്പെടുന്നതുപോലെ വെറുക്കുക.”(ബുഖാരി, മുസ്ലിം) മറ്റൊ രു രിവായത്തിൽ “ഒരാളും സത്യവിശ്വാസത്തിന്റെ മാധുര്യം അ നുഭവിക്കുകയില്ല......” എന്നാണുള്ളത്.

ഇബ്നു അബ്ബാസ് ﵁ വിൽനിന്നും നിവേദനം: അദ്ദേഹം പറഞ്ഞു: “ഒരാൾ അല്ലാഹുവിനുവേണ്ടി സ്നേഹിച്ചു, അല്ലാഹുവി നുവേണ്ടി വെറുത്തു, അല്ലാഹുവിനുവേണ്ടി മൈത്രി വെച്ചുപുലർ ത്തി, അല്ലാഹുവിനുവേണ്ടി വിരോധം വെച്ചുപുലർത്തി. അപ്പോൾ അതിലൂടെയാണ് അല്ലാഹുവിന്റെ വിലായത്ത് നേടിയെടുക്കപ്പെ ടുന്നത്. ഒരു അടിമയും സത്യവിശ്വാസത്തിന്റെ മാധുര്യം അനു ഭവിക്കുകയില്ല, അയാൾ അപ്രകാരം ആകുന്നതുവരെ; അയാളു ടെ നമസ്കാരവും നോമ്പും എത്ര വർദ്ധിച്ചാലും ശരി. മുഴുജന ങ്ങളുടേയും സഹോദരബന്ധം ഇന്ന് ദുൻയവിയായ കാര്യങ്ങൾ ക്കായിരിക്കുന്നു. അതാകട്ടെ അതിന്റെ വക്താക്കൾക്ക് യാ തൊരു ഉപകാരവും ചെയ്യില്ല”[1]

[1] തഫ്സീറു ഇബ്നു ജരീർ. ഈ അഥറിന്റെ സനദിൽ ലൈഥ് ഇബ്നു അബീ സുലൈം എന്ന വ്യക്തിയുണ്ട്. അദ്ദേഹം ‘ദ്വഈഫ് ’ആണ്.

وقال ابن عباس في قوله تعالى:﴿وَتَقَطَّعَتْ بِهِمُ الأَسْبَابُ﴾ قال: المودة.

**(**അവർ (ഇരു വിഭാഗവും) തമ്മിലുള്ള ബന്ധങ്ങൾ അറ്റുപോകുകയും ചെയ്യുന്ന സന്ദർഭമത്രെ (അത്).**)** (വി.ക്വു. 2:166) ഈ വചനത്തിന്റെ വിശദീകരണത്തിൽ ഇബ്നു അബ്ബാസ് ﷺ പറഞ്ഞു: ബന്ധങ്ങൾ എന്നാൽ സ്നേഹം ആകുന്നു.

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്തുൽ ബക്വറയിലെ ആയത്തിന്റെ തഫ്സീർ.
- സൂറത്തുൽ ബറാഅയിലെ ആയത്തിന്റെ തഫ്സീർ.
- സ്വന്തത്തേക്കാളും കുടുംബത്തിനേക്കാളും സമ്പത്തിനേക്കാളും നബി ﷺ യോടുള്ള സ്നേഹത്തിന് പ്രാമുഖ്യം കൽപ്പിക്കൽ നിർബന്ധമാണ്.
- ഒരാളിൽ ഈമാനിനെ നിരാകരിക്കൽ അയാൾ ഇസ്ലാമിൽ നിന്ന് പുറത്താണെന്ന് അറിയിക്കുന്നില്ല.
- തീർച്ചയായും ഈമാനിന് മാധുര്യമുണ്ട്. ചിലപ്പോൾ മനുഷ്യൻ അത് കണ്ടെത്തിയെന്ന് വരും, ചിലപ്പോൾ കണ്ടെത്തിയില്ലെന്ന് വരും.
- ഹൃദയത്തിന്റെ നാലു അമലുകൾ; അവകൊണ്ടല്ലാതെ അല്ലാഹു ﷻ യുടെ 'വിലായത്ത്' നേടി എടുക്കപ്പെടുകയില്ല, ആരും ഈമാനിന്റെ മാധുര്യം കണ്ടെത്തുകയുമില്ല.
- നിലവിലുള്ള സാഹചര്യത്തെക്കുറിച്ച് സ്വഹാബിക്കുള്ള ബോധം, കാരണം അദ്ദേഹം "മുഴുജനങ്ങളുടേയും സഹോദര ബന്ധം ഇന്ന് ദുൻയവിയായ കാര്യങ്ങൾക്കായിരിക്കുന്നു." എന്നു പറഞ്ഞല്ലോ.
- (അവർ (ഇരു വിഭാഗവും) തമ്മിലുള്ള ബന്ധങ്ങൾ അറ്റുപോകുകയും ചെയ്യുന്ന സന്ദർഭമത്രെ (അത്).) വി.ക്വു. 2:166) എന്നതിന്റെ തഫ്സീർ.
- മുശ്രിക്കുകളിൽ അല്ലാഹു ﷻ യെ കഠിനമായി സ്നേഹിക്കുന്നവരുണ്ട് എന്ന കാര്യം.
- അല്ലാഹു ﷻ യുടെ ദീനിനെക്കാൾ (സൂറത്തു ത്വൗബയിലെ 24 ാം ആയത്തിൽ അല്ലാഹു ﷻ പറഞ്ഞ) എട്ട് കാര്യങ്ങളെ സ്നേഹിക്കുന്നവർക്കുള്ള താക്കീത്.

- ആരെങ്കിലും അല്ലാഹു ﷻ ക്കൊപ്പം തുല്യനെ സ്വീകരിക്കുകയും അല്ലാഹു ﷻയെ സ്നേഹിക്കുന്നതുപോലെ ആ തുല്യനെ സ്നേഹിക്കുകയും ചെയ്താൽ അതത്രെ വലിയശിർക്ക്.

## മുപ്പത്തി ഒന്ന്

## ഭയക്കേണ്ടത് അല്ലാഹുവിനെ മാത്രം

അല്ലാഹു ﷻ പറഞ്ഞു:

﴿ إِنَّمَا ذَٰلِكُمُ ٱلشَّيْطَٰنُ يُخَوِّفُ أَوْلِيَآءَهُۥ فَلَا تَخَافُوهُمْ وَخَافُونِ إِن كُنتُم مُّؤْمِنِينَ ﴾

**(**അത് (നിങ്ങളെ പേടിപ്പിക്കുവാൻ ശ്രമിച്ചത്) പിശാച് മാത്രമാകുന്നു. അവൻ തന്റെ മിത്രങ്ങളെപ്പറ്റി (നിങ്ങളെ) പേടിപ്പെടുത്തുകയാണ്. അതിനാൽ നിങ്ങൾ അവരെ ഭയപ്പെടാതെ എന്നെ ഭയപ്പെടുക; നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ**)** (വി.ക്വു. 3: 175)

അല്ലാഹു ﷻ പറഞ്ഞു:

﴿ إِنَّمَا يَعْمُرُ مَسَٰجِدَ ٱللَّهِ مَنْ ءَامَنَ بِٱللَّهِ وَٱلْيَوْمِ ٱلْءَاخِرِ وَأَقَامَ ٱلصَّلَوٰةَ وَءَاتَى ٱلزَّكَوٰةَ وَلَمْ يَخْشَ إِلَّا ٱللَّهَ ۖ فَعَسَىٰٓ أُو۟لَٰٓئِكَ أَن يَكُونُوا۟ مِنَ ٱلْمُهْتَدِينَ ﴾

**(**അല്ലാഹുവിന്റെ പള്ളി പരിപാലിക്കേണ്ടത് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും. നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സക്കാത്ത് നൽകുകയും, അല്ലാഹുവെയല്ലാതെ ഭയപ്പെടാതിരിക്കുകയും ചെയ്തവർ മാത്രമാണ്. എന്നാൽ അത്തരക്കാർ സന്മാർഗ്ഗം പ്രാപിക്കുന്നവരുടെ കൂട്ടത്തിലായേക്കാം.**)** (വി.ക്വു. 9:18)

അല്ലാഹു ﷻ പറഞ്ഞു:

﴿ وَمِنَ ٱلنَّاسِ مَن يَقُولُ ءَامَنَّا بِٱللَّهِ فَإِذَآ أُوذِىَ فِى ٱللَّهِ جَعَلَ فِتْنَةَ ٱلنَّاسِ كَعَذَابِ ٱللَّهِ ﴾

**(** 'ഞങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു.'എന്ന് പറയുന്ന ചിലർ മനുഷ്യരുടെ കൂട്ടത്തിലുണ്ട്. എന്നാൽ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ അവർ പീഡിപ്പിക്കപ്പെട്ടാൽ ജനങ്ങളുടെമർദ്ദനത്തെ അല്ലാഹുവിന്റെ ശിക്ഷയെപ്പോലെ അവർ ഗണിക്കുന്നു..........**)** (വി.ക്വു.29: 10)

അബൂ സഈദ് അൽഖുദ്രി ﷺ വിൽനിന്നും (റസൂൽ ﷺ പറഞ്ഞതായി) നിവേദനം:

«إن من ضعْف اليقين أن ترضي الناس بسخط الله، وأن تحَمَدهم على رزق الله، وأن تذمهم على ما لم يؤتك الله، إن رزق الله لا يجره حرص حريص، ولا يردُّه كراهية كاره».

"നിശ്ചയം, വിശ്വാസദാർഢ്യത്തെ ദുർബലപ്പെടുത്തുന്ന കാര്യങ്ങളിൽപ്പെട്ടതാണ്: അല്ലാഹുവിന്റെ കോപം സമ്പാദിച്ച് ജനങ്ങളെ തൃപ്തിപ്പെടുത്തലും, അല്ലാഹു നൽകിയ ഉപജീവനത്തിന് മറ്റുള്ളവരെ സ്തുതിക്കലും, അല്ലാഹു നിനക്ക് നൽകാത്തതിൽ നീ അവരെ ആക്ഷേപിക്കലും. നിശ്ചയം, അല്ലാഹുവിന്റെ ഉപജീവനത്തെ ഒരു അത്യാർത്തികാരന്റെ ആർത്തി കൊണ്ടുവരികയില്ല. നീരസമുള്ളവന്റെ നീരസം അതിനെ തടുക്കുകയുമില്ല."[1]

ആയിശ ﷺ യിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«من التمس رضى الله بسخط الناس؛ رضي الله عنه وأرضى عنه الناس، ومن التمس رضى الناس بسخط الله، سخط الله عليه وأسخط عليه الناس»

"ഒരാൾ അല്ലാഹുവിന്റെ തൃപ്തി തേടി; ജനങ്ങളുടെ അതൃപ്തി വകവെക്കാതെ എങ്കിൽ അല്ലാഹു അയാളെ തൃപ്തിപ്പെടുകയും ജനങ്ങളുടെ തൃപ്തി അയാൾക്ക് നേടികൊടുക്കുകയും ചെയ്യും, ഒരാൾ ജനങ്ങളുടെ തൃപ്തി തേടി; അല്ലാഹുവിന്റെ കോപം വകവക്കാതെ, എങ്കിൽ അല്ലാഹു അയാളോട് കോപിക്കുകയും ജനങ്ങളുടെ കോപം അയാൾക്ക് നേടികൊടുക്കുകയും ചെയ്യും."[2]

---

[1] അബൂ നുഐം ഹിൽയയിലും, ബൈഹകി ശുഅബുൽ ഈമാനിലും റിപ്പോർട്ട് ചെയ്തത്. ഹദീഥ് 'ദ്വഈഫ്' ആകുന്നു.

[2] സ്വഹീഹു ഇബ്നി ഹിബ്ബാൻ.

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്ത് ആലുഇംറാനിലെ ആയത്തിന്റെ തഫ്സീർ.
- സൂറത്ത് ബറാഅഃ യിലെ ആയത്തിന്റെ തഫ്സീർ.
- സൂറത്ത് അൻകബൂത്തിലെ ആയത്തിന്റെ തഫ്സീർ.
- 'യക്വീൻ' (വിശ്വാസ ദൃഢത) ശക്തിപ്പെടുകയും ദുർബലപ്പെടുകയും ചെയ്യും.
- അത് ദുർബലപ്പെടുമെന്നതിന്റെ അടയാളങ്ങളിൽപെട്ടതാണ് അബൂസഈദ് ﵁ വിന്റെ ഹദീഥിൽ പറഞ്ഞ മുന്ന് കാര്യങ്ങൾ.
- അല്ലാഹു ﷻ യെ മാത്രം ഭയക്കുകയെന്നത് നിർബന്ധകാര്യങ്ങളിൽപ്പെട്ടതാണ്.
- അപ്രകാരം പ്രവർത്തിക്കുന്നവർക്കുള്ള പ്രതിഫലം.
- അത് ഉപേക്ഷിക്കുന്നവർക്കുള്ള ശിക്ഷ.

# മുപ്പത്തി രണ്ട്
## തവക്കുൽ അല്ലാഹുവിൽ മാത്രം

അല്ലാഹു ﷻ പറഞ്ഞു:

﴿ وَعَلَى ٱللَّهِ فَتَوَكَّلُوٓاْ إِن كُنتُم مُّؤْمِنِينَ ﴾

(.........നിങ്ങൾ വിശ്വാസികളാണെങ്കിൽ അല്ലാഹുവിൽ നിങ്ങൾ ഭരമേൽപ്പിക്കുക. ) (വി.ക്വു. 5:23)

അല്ലാഹു ﷻ പറഞ്ഞു:

﴿ إِنَّمَا ٱلْمُؤْمِنُونَ ٱلَّذِينَ إِذَا ذُكِرَ ٱللَّهُ وَجِلَتْ قُلُوبُهُمْ وَإِذَا تُلِيَتْ عَلَيْهِمْ ءَايَٰتُهُۥ زَادَتْهُمْ إِيمَٰنًا ﴾

(അല്ലാഹുവെപ്പറ്റി പറയപ്പെട്ടാൽ ഹൃദയങ്ങൾ പേടിച്ച് നടുങ്ങുകയും അവന്റെ ദൃഷ്ടാന്തങ്ങൾ വായിച്ച് കേൾപ്പിക്കപ്പെട്ടാൽ വിശ്വാസം വർദ്ധിക്കുകയും, തങ്ങളുടെ രക്ഷിതാവിന്റെമേൽ ഭരമേൽപ്പിക്കുകയും ചെയ്യുന്നവർ മാത്രമാണ് സത്യവിശ്വാസികൾ. )
(വി. ക്വു. 8:2)

അല്ലാഹു ﷻ പറഞ്ഞു:

﴿ يَٰٓأَيُّهَا ٱلنَّبِيُّ حَسْبُكَ ٱللَّهُ وَمَنِ ٱتَّبَعَكَ مِنَ ٱلْمُؤْمِنِينَ ﴾

(നബിയേ, നിനക്കും നിന്നെ പിൻപറ്റിയ സത്യവിശ്വാസികൾക്കും അല്ലാഹുതന്നെമതി. ) (വി.ക്വു 8:64)

അല്ലാഹു പറഞ്ഞു:

﴿ وَمَن يَتَوَكَّلْ عَلَى ٱللَّهِ فَهُوَ حَسْبُهُۥٓ ﴾

(........വല്ലവനും അല്ലാഹുവിന്റെമേൽ ഭരമേൽപ്പിക്കുന്ന പക്ഷം അവന് അല്ലാഹുതന്നെ മതിയാകുന്നതാണ്.............) (വി.ക്വു. 65:3)

ഇബ്നു അബ്ബാസ് ﷺ പറഞ്ഞു:

﴿حَسْبُنَا ٱللَّهُ وَنِعْمَ ٱلْوَكِيلُ﴾ قالها إبراهيم ﷺ حين ألقي في النار، وقالها محمد ﷺ حين قالوا له: ﴿ٱلَّذِينَ قَالَ لَهُمُ ٱلنَّاسُ إِنَّ ٱلنَّاسَ قَدْ جَمَعُوا۟ لَكُمْ فَٱخْشَوْهُمْ فَزَادَهُمْ إِيمَـٰنًا وَقَالُوا۟ حَسْبُنَا ٱللَّهُ وَنِعْمَ ٱلْوَكِيلُ﴾ رواه البخاري والنسائي.

“ഞങ്ങൾക്ക് അല്ലാഹു മതി അവൻ ഭരമേൽപ്പിക്കുവാൻ ഏറ്റവും ഉത്തമനാണ്, എന്നവാക്യം ഇബ്രാഹീം നബി عليه السلام പറഞ്ഞത് അഗ്നികുണ്ഡത്തിലെറിയപ്പെട്ടപ്പോഴാണ്.” എന്നാൽ നബി ﷺ അത് പറഞ്ഞത് **(“..........**നിങ്ങളെ നേരിടുവാൻ (സൈന്യത്തെ) ഒരുമിച്ചു കൂട്ടിയിരിക്കുന്നു; അവരെ ഭയപ്പെടണമെന്ന് ആളുകൾ അവരോട് പറഞ്ഞപ്പോൾ അതവരുടെ വിശ്വാസം വർദ്ധിപ്പിക്കുകയാണ് ചെയ്തത്. അവർ പറഞ്ഞു: ഞങ്ങൾക്ക് അല്ലാഹു മതി. ഭരമേൽപ്പിക്കുവാൻ ഏറ്റവും നല്ലത് അവനത്രെ.**)** (വി.ക്വു 3:173) ഈ സാഹചര്യത്തിലാണ്.” (ബുഖാരി, നസാഇ)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- തവക്കുൽ നിർബന്ധ കാര്യങ്ങളിൽപ്പെട്ടതാണ്.
- അത് ഈമാനിന്റെ ശർത്ത്വുകളിൽപ്പെട്ടതാണ്.
- സൂറത്ത് അൻഫാലിലെ 2 ാം ആയത്തിന്റെ തഫ്സീർ.
- സൂറത്ത് അൻഫാലിലെ 64 ാം ആയത്തിന്റെ തഫ്സീർ.
- സൂറത്ത് ത്വലാക്വിലെ 3 ാം ആയത്തിന്റെ തഫ്സീർ.
- (ഞങ്ങൾക്ക് അല്ലാഹു മതി. ഭരമേൽപ്പിക്കുവാൻ ഏറ്റവും നല്ലത് അവനത്രെ.) എന്ന കലിമത്തിന്റെ മഹത്വം. അത് വിഷമഘട്ടങ്ങളിൽ ഇബ്രാഹീം عليه السلام യും മുഹമ്മദ് ﷺ യും പ്രാർത്ഥിച്ച വചനമാണ്.

# മുപ്പത്തി മൂന്ന്
# അല്ലാഹുവിന്റെ തന്ത്രം അവന്റെ ശിക്ഷയാണ്

അല്ലാഹു ﷻ പറഞ്ഞു:

﴿ أَفَأَمِنُواْ مَكۡرَ ٱللَّهِۚ فَلَا يَأۡمَنُ مَكۡرَ ٱللَّهِ إِلَّا ٱلۡقَوۡمُ ٱلۡخَٰسِرُونَ ﴾

**(അപ്പോൾ അല്ലാഹുവിന്റെ തന്ത്രത്തെപ്പറ്റിതന്നെ അവർ നിർഭയരായിരിക്കുകയാണോ? എന്നാൽ നഷ്ടം പറ്റിയ ഒരു ജനവിഭാഗമല്ലാതെ അല്ലാഹുവിന്റെ തന്ത്രത്തെപ്പറ്റി നിർഭയരായിരിക്കുകയില്ല.)** (വി.ക്വു. 7: 99)

അല്ലാഹു ﷻ പറഞ്ഞു:

﴿ قَالَ وَمَن يَقۡنَطُ مِن رَّحۡمَةِ رَبِّهِۦٓ إِلَّا ٱلضَّآلُّونَ ﴾

**(...........തന്റെ രക്ഷിതാവിന്റെ കാരുണ്യത്തെപ്പറ്റി ആരാണ് നിരാശപ്പെടുക ? വഴിപിഴച്ചവരല്ലാതെ.)** (വി. ക്വു. 15: 56)

ഇബ്നു അബ്ബാസ് رضي الله عنه വിൽനിന്ന് നിവേദനം:

أن رسول الله ﷺ سئل عن الكبائر ؟ فقال: «الشّرك بالله، واليأس من روح الله، والأمن من مكر الله»

**“**വൻപാപങ്ങളെക്കുറിച്ച് നബി ﷺ യോട് ചോദിക്കപ്പെട്ടു. **അപ്പോൾ** അവിടുന്ന് പറഞ്ഞു: ‘അല്ലാഹുവിൽ പങ്കുചേർക്കൽ, അല്ലാഹുവിന്റെ കാരുണ്യത്തിൽ നിരാശനാകൽ, അല്ലാഹുവിന്റെ ശിക്ഷയിൽനിന്ന് നിർഭയനാകൽ.**”** [1]

---

[1] ബസ്സാർ, ത്വബറാനി. ഈ ഹദീഥ് ഇബ്നു അബ്ബാസിൽ ‘മൗക്വൂഫ് ’ ആകുന്നു.

ഇബ്ന് മസ്ഊദ് ﷺ വിൽ നിന്നും നിവേദനം: അദ്ദേഹം പറഞ്ഞു:

«أكبر الكبائر: الإشراك بالله والأمن من مكر الله، والقنوط من رحمـــة الله، واليأس من روح الله»

"അല്ലാഹുവിൽ പങ്കുചേർക്കലും അവന്റെ ശിക്ഷയിൽ നിർഭയനാകലും അവന്റെ കാരുണ്യത്തിൽ നിരാശനാകലും വൻ പാപങ്ങളിൽ പെട്ടതത്രെ."[1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്ത് അഅ്റാഫിലെ 99 ാം ആയത്തിന്റെ തഫ്സീർ.
- സൂറത്ത് ഹിജ്റിലെ 56 ാം ആയത്തിന്റെ തഫ്സീർ.
- അല്ലാഹു ﷻ യുടെ തന്ത്രത്തിൽനിന്ന് (ശിക്ഷയിൽ നിന്ന്) നിർഭയനാകുന്നവർക്കുള്ള കഠിനമായ താക്കീത്.
- അല്ലാഹു ﷻ യുടെ കാരുണ്യത്തിൽ നിരാശയിലാകുന്നതിലുള്ള ശക്തമായ താക്കീത്.

---

[1] മുസ്വന്നഫ്, അബ്ദുർറസ്സാക്വ്. ഇബ്നു കഥീർ ഈ രിവായത്തിനെ 'സ്വഹീഹാ'ക്കിയിരിക്കുന്നു.

# മുപ്പത്തി നാല്
# ക്ഷമ - ഈമാന്റെ ഭാഗം

അല്ലാഹു ﷻ പറഞ്ഞു:

﴿ وَمَن يُؤْمِنۢ بِٱللَّهِ يَهْدِ قَلْبَهُۥ ۚ ﴾

**(..........വല്ലവനും അല്ലാഹുവിൽ വിശ്വസിക്കുന്നപക്ഷം അവന്റെ ഹൃദയത്തെ അവൻ നേർവഴിയിലാക്കുന്നതാണ്...)** (വി.ക്വു. 64:11)

ഇമാം അൽക്വമ رضي الله عنه പറഞ്ഞു:"ആയത്തിൽ പറഞ്ഞ വ്യക്തി, ഒരു മുസ്വീബത്ത് ഏൽക്കുകയും അത് അല്ലാഹു ﷻ യിൽ നിന്നാണെന്ന് അറിയുകയും ചെയ്യുന്നവനാണ്. അയാൾ അതിൽ തൃപ്തിപ്പെടുകയും, സമർപ്പിക്കുകയും ചെയ്യും."[1]

അബൂഹുറയ്റ رضي الله عنهവിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

«اثْنَتَانِ فِي النَّاسِ هُمَا بِهِمْ كُفْرٌ: الطَّعْنُ فِي النَّسَبِ وَالنِّيَاحَةُ عَلَى الْمَيِّتِ».

**"**രണ്ട് കാര്യങ്ങൾ ജനങ്ങളിലുണ്ട്. അവ രണ്ടും അവരെ കുഫ്റിലാക്കി. തറവാടിനെ കുത്തിപ്പറയുക, മരിച്ചവരുടെ പേരിൽ ആർത്തട്ടഹസിക്കുക**"** (മുസ്‌ലിം)

ഇബ്നു മസ്ഊദ് رضي الله عنه വിൽനിന്ന് റസൂൽ ﷺ പറഞ്ഞതായി നിവേദനം:

«لَيْسَ مِنَّا مَنْ ضَرَبَ الْخُدُودَ، وَشَقّ الْجُيُوبَ. وَدَعَا بِدَعْوَى الْجَاهِلِيّةِ»

**"**കവിളത്തടിക്കുന്നവനും കുപ്പായം വലിച്ചുകീറുന്നവനും ജാഹിലിയ്യത്തിലെ ആർത്തവിലാപം നടത്തുന്നവനും നമ്മിൽപെട്ടവനല്ല.**"** (മുസ്‌ലിം)

അനസ് رضي الله عنهവിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

---

[1] തഫ്സീറു ഇബ്നി ജരീർ, തഫ്സീറു ഇബ്നി അബീ ഹാതിം.

«إِذَا أَرَادَ اللهُ بِعَبْدِهِ الْخَيْرَ عَجَّلَ لَهُ الْعُقُوبَةَ فِي الدُّنْيَا، وَإِذَا أَرَادَ بِعَبْدِهِ الشَّرَّ أَمْسَكَ عَنْهُ بِذَنْبِهِ حَتَّى يُوَافَى بِهِ يَوْمَ القِيَامَةِ».

"അല്ലാഹു തന്റെ ദാസന് നന്മ ഉദ്ദേശിച്ചാൽ അയാൾക്കുള്ള ശിക്ഷ ദുനിയാവിൽ പെട്ടെന്നുനൽകും. അവൻ തന്റെ ദാസന് തിന്മ ഉദ്ദേശിച്ചാൽ, അയാളുടെ പാപത്തിന്റെ ശിക്ഷയെ (ദുനിയാവിൽ വെച്ച്) തടയുകയും അന്ത്യനാളിൽ പുർണ്ണമായി നൽകുകയും ചെയ്യും." [1]

അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

«إِنَّ عِظَمَ الْجَزَاءِ مَعَ عظمِ الْبَلاَءِ، وَإِنَّ اللهَ إِذَا أَحَبَّ قَوْماً ابْتَلاَهُمْ، فَمَنْ رَضِيَ فَلَهُ الرِّضَى، وَمَنْ سَخِطَ فَلَهُ السَّخَطُ» حسنه الترمذي.

"കടുത്ത പരീക്ഷണത്തോടൊപ്പമാണ് മഹത്തായ പ്രതിഫലം. അല്ലാഹു ഒരു വിഭാഗത്തെ ഇഷ്ടപ്പെട്ടാൽ അവരെ പരീക്ഷിക്കുന്നതാണ്. ആരെങ്കിലും അതിൽ തൃപ്തിയടഞ്ഞാൽ അവന് അല്ലാഹുവിന്റെ തൃപ്തിയുണ്ട്. വല്ലവനും അതിൽ കോപാകുലനായാൽ അവന് അല്ലാഹുവിന്റെ കോപമുണ്ടാകുന്നതാണ്." [2]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്ത് തഗാബുനിലെ ആയത്തിന്റെ തഫ്സീർ
- വിധിയിൽ ക്ഷമിക്കുകയെന്നത് അല്ലാഹുവിലുള്ള വിശ്വാസത്തിൽ പെട്ടതാണ്.
- തറവാടിനെ അധിക്ഷേപിക്കൽ(കുഫ്റാണ്)
- കവിളത്തടിക്കുകയും, മാറിടംകീറുകയും ജാഹിലിയ്യത്തിലെ ആർത്തവിലാപം നടത്തുകയും ചെയ്യുന്നവർക്കുള്ള ശക്തമായ താക്കീത്.
- അല്ലാഹു ﷻ തന്റെ ദാസന് നന്മ ഉദ്ദേശിക്കുന്നു എന്നതിന്റെ അടയാളം
- അല്ലാഹു ﷻ തന്റെ ദാസന് തിന്മ ഉദ്ദേശിക്കുന്നു എന്നതിന്റെ അടയാളം
- അല്ലാഹുﷻ, ദാസനെ സ്നേഹിക്കുന്നു എന്നതിന്റെ തെളിവ്.

---

[1] സുനനുത്തിർമുദി, ഹാകിം. അൽബാനി ഹദീഥിനെ 'സ്വഹീഹാ'ക്കിയിരിക്കുന്നു.

[2] സുനനുത്തിർമുദി. അൽബാനി ഹദീഥിനെ 'ഹസനാ'ക്കിയിരിക്കുന്നു.

- അല്ലാഹു ﷻ യുടെ പരീക്ഷണത്തിൽ കോപിക്കുന്നത് നിഷിദ്ധമാക്കൽ.
- അല്ലാഹു ﷻ യുടെ പരീക്ഷണത്തിൽ തൃപ്തിപെടുന്നതിലുള്ള പ്രതിഫലം.

## മുപ്പത്തി അഞ്ച്

## ലോകമാന്യം

അല്ലാഹു ﷻ പറഞ്ഞു:

﴿ قُلْ إِنَّمَآ أَنَا۠ بَشَرٌ مِّثْلُكُمْ يُوحَىٰٓ إِلَىَّ أَنَّمَآ إِلَـٰهُكُمْ إِلَـٰهٌ وَٰحِدٌ ۖ فَمَن كَانَ يَرْجُوا۟ لِقَآءَ رَبِّهِۦ فَلْيَعْمَلْ عَمَلًا صَـٰلِحًا وَلَا يُشْرِكْ بِعِبَادَةِ رَبِّهِۦٓ أَحَدًۢا ﴾

**(**നബിയേ, പറയുക: ഞാൻ നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാകുന്നു. നിങ്ങളുടെ ദൈവം, ഏകദൈവം മാത്രമാണെന്ന് എനിക്ക് ബോധനം നൽകപ്പെടുന്നു. അതിനാൽ വല്ലവനും തന്റെ രക്ഷിതാവുമായി കണ്ടുമുട്ടണമെന്ന് ആഗ്രഹിക്കുന്നുവെങ്കിൽ അവൻ സൽകർമ്മം പ്രവർത്തിക്കുകയും, തന്റെ രക്ഷിതാവിനുള്ള ആരാധനയിൽ യാതൊന്നിനേയും പങ്കുചേർക്കാതിരിക്കുകയും ചെയ്തുകൊള്ളട്ടെ.**)** (വി. ക്വു. 18: 110)

അബൂഹുറയ്റ رضي الله عنه വിൽ നിന്നും റസൂൽ ﷺ പറഞ്ഞതായി നിവേദനം:

«قَالَ اللّٰهُ تَبَارَكَ وَتَعَالَى: أَنَا أَغْنَى الشُّرَكَاءِ عَنِ الشِّرْكِ، مَنْ عَمِلَ عَمَلاً أَشْرَكَ فِيهِ مَعِي غَيْرِي، تَرَكْتُهُ وَشِرْكَهُ». رواه مسلم

അല്ലാഹു ﷻ പറഞ്ഞിരിക്കുന്നു: «ശിർക്ക് ചെയ്യുന്നവരുടെ ശിർക്കിനെതൊട്ട് ഞാൻ ധന്യനാണ്. ആരെങ്കിലും ഒരു കാര്യം പ്രവർത്തിക്കുകയും എന്നിട്ടതിൽ ഞാനല്ലാത്തവരെ പങ്കാളികളാക്കുകയും ചെയ്യുന്നുവെങ്കിൽ അവനേയും അവന്റെ ശിർക്കിനേയും ഞാൻ വിട്ടുകളഞ്ഞിരിക്കുന്നു.» (മുസ്‌ലിം)

അബൂ സഈദിൽ ഖുദ്‌രി رضي الله عنه വിൽ നിന്നും റസൂൽ ﷺ പറഞ്ഞതായി നിവേദനം:

«أَلاَ أُخْبِرُكُمْ بِمَا هُوَ أَخْوَفُ عَلَيْكُمْ عِنْدِي مِنَ الْمَسِيحِ الدَّجَّالِ؟» قَالوا: بَلَى. فَقَالَ: «الشِّرْكُ الْخَفِيّ: يَقُومُ الرَّجُلُ يُصَلِّي فَيُزَيِّنُ صَلاَتَهُ لِمَا يَرَى مِنْ نَظَرِ رَجُلٍ إِليه»

“റസൂൽ ﷺ പറഞ്ഞിരിക്കുന്നു: പെരുങ്കള്ളൻ മസീഹുദജ്ജാലിനേക്കാൾ നിങ്ങളുടെമേൽ ഞാൻ ഏറ്റവും കൂടുതൽ ഭയപ്പെടുന്ന ഒന്നിനെക്കുറിച്ച് നിങ്ങൾക്കറിയിച്ചുതരട്ടയോ” അവർ പറഞ്ഞു: അതെ അറിയിച്ചുതന്നാലും “ഗോപ്യമായ ശിർക്കാണത്,” (ഉദാഹരണമായി പ്രവാചകൻ ﷺ പറഞ്ഞു) ഒരാൾ നമസ്കരിക്കുവാൻ നിൽക്കുകയും ജനങ്ങൾ തന്റെ നമസ്കാരം കാണുന്നു എന്നതുകൊണ്ട് അയാൾ തന്റെ നമസ്കാരത്തെ ഭംഗി കൂട്ടുകയും ചെയ്യുന്നു. [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സൂറത്തുൽ കഹ്ഫിലെ ആയത്തിന്റെ തഫ്സീർ.
- സൽപ്രവൃത്തി ചെയ്യുമ്പോൾ അല്ലാഹു ﷻ അല്ലാത്തവർക്കുള്ളത് വല്ലതും  അതിൽ കടന്നുകൂടിയാൽ പ്രസ്തുത പ്രവൃത്തി തള്ളപ്പെടുമെന്നകാര്യം വലിയ ഗൗരവമാണ്.
- പ്രസ്തുത പ്രവൃത്തി തള്ളുന്നതിനെ അനിവാര്യമാക്കുന്ന കാരണം അല്ലാഹു ﷻ സമ്പൂർണ്ണ ധനികനാണ് എന്നതാണ്. (അഥവാ അവൻ സമ്പൂർണ്ണ ധനികനായിരിക്കെ വേറെയൊരാളുടെ ആവശ്യം ഇല്ലതന്നെ.)
- പ്രസ്തുത പ്രവൃത്തി തള്ളുന്നതിനെ അനിവാര്യമാക്കുന്ന കാരണങ്ങളിൽപ്പെട്ടതാണ് അല്ലാഹു ﷻ ഏറ്റവും നല്ലപങ്കുകാരനാണ് എന്നത്. (അവൻ ഏറ്റവും നല്ലപങ്കുകാരനായിരിക്കെ മറ്റൊരു പങ്കുകാരൻ പാടില്ലതന്നെ)
- നബി ﷺ, തന്റെ സ്വഹാബത്തിന് ലോകമാന്യത ഭയന്നത്.
- ലോകമാന്യത പ്രവാചകൻ ﷺ, വിശദീകരിച്ചു:  ഒരാൾ നമസ്കരിക്കുവാൻ നിൽക്കുകയും ജനങ്ങൾ തന്റെ നമസ്കാരം കാണുന്നു എന്നതുകൊണ്ട് അയാൾ തന്റെ നമസ്കാരത്തെ ഭംഗി കൂട്ടുകയും ചെയ്യുന്നു.

---

[1] മുസ്നദു അഹ്മദ്. അൽബാനി ഹദീഥിനെ ‘ഹസനാ’ക്കിയിരിക്കുന്നു.

# മുപ്പത്തി ആറ്
# പ്രവർത്തനങ്ങൾക്ക് പ്രതിഫലമായി ദുൻയാവ് ഉദ്ദേശിക്കുന്നവർ

അല്ലാഹു ﷻ പറഞ്ഞു:

﴿ مَن كَانَ يُرِيدُ ٱلْحَيَوٰةَ ٱلدُّنْيَا وَزِينَتَهَا نُوَفِّ إِلَيْهِمْ أَعْمَٰلَهُمْ فِيهَا وَهُمْ فِيهَا لَا يُبْخَسُونَ ۝١٥ أُو۟لَٰٓئِكَ ٱلَّذِينَ لَيْسَ لَهُمْ فِى ٱلْءَاخِرَةِ إِلَّا ٱلنَّارُ ۖ وَحَبِطَ مَا صَنَعُوا۟ فِيهَا وَبَٰطِلٌ مَّا كَانُوا۟ يَعْمَلُونَ ﴾

**(ഐഹിക ജീവിതത്തേയും അതിന്റെ അലങ്കാരത്തേയുമാണ് ആരെങ്കിലും ഉദ്ദേശിക്കുന്നതെങ്കിൽ അവരുടെ പ്രവർത്തനങ്ങൾ അവിടെ (ഇഹലോകത്ത്) വെച്ച് അവർക്ക് നാം നിറവേറ്റികൊടുക്കുന്നതാണ്. അവർക്കവിടെ യാതൊരു കുറവും വരുത്തപ്പെടുകയില്ല. പരലോകത്ത് നരകമല്ലാതെ മറ്റൊന്നും കിട്ടാനില്ലാത്തവരാകുന്നു അക്കൂട്ടർ. അവർ ഇവിടെ പ്രവർത്തിച്ചതെല്ലാം പൊളിഞ്ഞു പോയിരിക്കുന്നു. അവർ ചെയ്തു കൊണ്ടിരിക്കുന്നതെല്ലാം ഫലശൂന്യമത്രെ.)** (വി. ക്വു. 11: 15,16)

അബൂഹുറയ്റ رضي الله عنه വിൽ നിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«تَعِسَ عبدُ الدّينارِ تَعِسَ عبدُ الدّرهمِ تَعِسَ عبدُ الخَميصةِ تَعِسَ عبدُ الخميلة: إن أعطِيَ رضيَ وإن لم يُعْطَ سَخِطَ، تَعِسَ وانتَكَسَ، وإذا شِيكَ فلا انتُقِشَ. طَـوبى لعَبدٍ آخِذ بعِنانِ فرَسهِ في سبيلِ الله، أشعثٍ رأسُهُ مغـبرةٍ قـدماهُ، إن كـان في الحراسةِ كان في الحراسةِ، وإن كان في الساقة كان في الساقة. إنِ استأذَنَ لم يؤذَنْ له، وإن شَفَعَ لم يُشَفّعْ».

**“**ദീനാറിന്റെ അടിമ നശിക്കട്ടെ. ദിർഹമിന്റെ അടിമ നശിക്കട്ടെ. പട്ടുവസ്ത്രത്തിന്റെ അടിമ നശിക്കട്ടെ. മുന്തിയ ഉടയാടകളുടെ അടിമ നശിക്കട്ടെ. അവന് നൽകപ്പെട്ടാൽ അവൻ തൃപ്തിയടയും. കിട്ടിയില്ലെങ്കിൽ കോപിക്കും. അവൻ അധഃപതിച്ചു, മുള്ളു കുത്തിയാൽ അത് പുറത്തെടുക്കാനാവുകയില്ല. ഒരടിമക്ക് മംഗളം, അയാൾ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ കുതിരയുടെ കടിഞ്ഞാൺ പിടിച്ചിരിക്കുന്നു, മുടി ജടകുത്തിയിരിക്കുന്നു. ഇരുകാലുകളും പൊടി പുരണ്ടിരിക്കുന്നു. കാവലിലാണെങ്കിൽ അയാൾ കാവലിൽ തന്നെ. കാലാൾപടയിലാണെങ്കിൽ അയാൾ കാലാൾ പടയിൽ തന്നെ. അയാൾ (മേലാളന്മാരോട്) അനുവാദം ചോദിച്ചാൽ (അവൻ അവർക്ക് കിടയൊത്തവനല്ല എന്നതിനാൽ) അനുവാദം നൽകപ്പെടുകയില്ല. അയാൾ (മേലാളന്മാരോട്) ശുപാർശ ചെയ്താൽ അത് (അവൻ അവർക്ക് കിടയൊത്തവനല്ല എന്നതിനാൽ) സ്വീകരിക്കപ്പെടുകയുമില്ല. **”** (ബുഖാരി)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- പരലോകത്തിന്റെ പ്രവൃത്തിക്ക് ഒരു മനുഷ്യൻ ദുനിയാവ് ഉദ്ദേശിക്കൽ.
- സൂറത്ത് ഹൂദിലെ ആയത്തിന്റെ തഫ്സീർ.
- മുസ്‌ലിമായ ഒരു മനുഷ്യന് അബ്ദുദ്ദീനാർ, അബ്ദുദ്ദിർഹം, അബ്ദുൽക്വമീസ്വഃ എന്നിങ്ങനെ പേരു പറയൽ.
- താൻ നൽകപ്പെട്ടാൽ തൃപ്തിപ്പെടുകയും നൽകപ്പെട്ടിട്ടില്ലെങ്കിൽ കോപിക്കുകയും ചെയ്യുമെന്നുള്ളതാണ് പ്രസ്തുത നാമകരണത്തിന്റെ വിശദീകരണം.
- **“**അവൻ അധഃപതിച്ചു**”** എന്ന പ്രവാചകൻ ﷺ യുടെ വാക്ക്.
- **“**മുള്ളുകുത്തിയാൽ അത് പുറത്തെടുക്കാനാവുകയില്ല.**”** എന്ന പ്രവാചകൻ ﷺ യുടെ വാക്ക്.
- അബൂഹുറയ്റ رضي الله عنه വിന്റെ ഹദീഥിൽ പറയപെട്ട വിശേഷണങ്ങളൊത്ത മുജാഹിദിനുള്ള പ്രശംസ.

# മുപ്പത്തി ഏഴ്
# അല്ലാഹു ഹലാലാക്കിയത് ഹറാമാക്കൽ ഹറാമാക്കിയത് ഹലാലാക്കൽ

ഇബ്നു അബ്ബാസ് ﷺ പറഞ്ഞു:

يوشك أن تنزل عليكم حجارة من السماء، أقول: قال رسول الله ﷺ، وتقولون: قال أبو بكر وعمر؟ !

"നിങ്ങളുടെ മേൽ ആകാശത്തുനിന്നും (ശിക്ഷയായി) കല്ലുകൾ വർഷിക്കുമാറായി. ഞാൻ പറയുന്നു അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞുവെന്ന്, നിങ്ങൾ അബൂബക്കറും ഉമറും പറഞ്ഞിരിക്കുന്നുവെന്ന് (എതിരിൽ) പറയുകയോ?!" (മുസ്ലിം)

ഇമാം അഹ്മദ് ഇബ്നു ഹമ്പൽ ﷺ പറഞ്ഞു: "ഒരു സമൂഹത്തിന്റെ കാര്യത്തിൽ ഞാൻ അത്ഭുതപ്പെടുന്നു; ഹദീഥിന്റെ സനദ് അറിയുകയും, അത് സ്വഹീഹാണെന്ന് അറിയുകയും ചെയ്തിട്ടും അവർ 'സുഫിയാ'ന്റെ അഭിപ്രായം എന്ത് എന്ന് തേടിപോകുന്നു. അല്ലാഹു ﷻ പറഞ്ഞു: **(ആകയാൽ അദ്ദേഹത്തിന്റെ കൽപനക്ക് എതിർ പ്രവർത്തിക്കുന്നവർ തങ്ങൾക്ക് വല്ല ആപത്തും വന്നുഭവിക്കുകയോ, വേദനയേറിയ ശിക്ഷ ബാധിക്കുകയോ ചെയ്യുന്നത് സൂക്ഷിച്ചുകൊള്ളട്ടെ.)** (വി.ക്വു. 24:63) ആയത്തിൽ പരാമർശിച്ച ഫിത്ന ഏതെന്ന് നിനക്കറിയുമോ? ഫിത്ന: ശിർക്കാകുന്നു. അഥവാ പ്രവാചകന്റെ വചനങ്ങളിൽ ചിലതിനെ നിരാകരിച്ചാൽ അവന്റെ ഹൃദയത്തിൽ വക്രതയുണ്ടാകുവാനും അങ്ങനെ നശിക്കുവാനും അതിടയാക്കുന്നതാണ്."

അദിയ്യ് ഇബ്നു ഹാതിം ﷺ വിൽ നിന്ന് നിവേദനം: അദ്ദേഹം ക്വുർആനിലെ ഈ ആയത്ത് നബി ﷺ ഓതുന്നത് കേട്ടു.

﴿ ٱتَّخَذُوٓاْ أَحْبَارَهُمْ وَرُهْبَـٰنَهُمْ أَرْبَابًا مِّن دُونِ ٱللَّهِ وَٱلْمَسِيحَ ٱبْنَ مَرْيَمَ وَمَآ أُمِرُوٓاْ إِلَّا لِيَعْبُدُوٓاْ إِلَـٰهًا وَٰحِدًا ۖ لَّآ إِلَـٰهَ إِلَّا هُوَ ۚ سُبْحَـٰنَهُۥ عَمَّا يُشْرِكُونَ ﴾ فقلت له: إنا لسنا

نعبدهم. قال:« أليس يحرمون ما أحل الله فتحرمونه، ويحلون ما حرم الله فتحلونه؟». فقلت: بلي. قال: « فتلك عبادتهم».

(അവരുടെ പണ്ഡിതന്മാരേയും പുരോഹിതന്മാരേയും മര്‍യമിന്റെ മകനായ മസീഹിനേയും അല്ലാഹുവിനു പുറമെ അവര്‍ രക്ഷിതാക്കളായി സ്വീകരിച്ചു. എന്നാല്‍ ഏകദൈവത്തെ ആരാധിക്കുവാന്‍ മാത്രമായിരുന്നു അവര്‍ കല്‍പിക്കപ്പെട്ടിരുന്നത്. അവനല്ലാതെ ഒരു ദൈവവുമില്ല. അവര്‍ പങ്കുചേര്‍ക്കുന്നതില്‍ നിന്ന് അവന്‍ എത്രയോ പരിശുദ്ധന്‍!) (വി.ക്വു. 9:31) ഞാന്‍ പറഞ്ഞു: ഞങ്ങള്‍ അവരെ ആരാധിക്കുന്നില്ലല്ലോ. അപ്പോള്‍ (പ്രവാചകന്‍ ﷺ) പറഞ്ഞു: "അല്ലാഹു അനുവദിച്ചതാകട്ടെ അവര്‍ നിഷിദ്ധമാക്കുന്നു. അപ്പോള്‍ നിങ്ങള്‍ അത് നിഷിദ്ധമായികാണുന്നു. അല്ലാഹു നിഷിദ്ധമാക്കിയവയെ അവര്‍ അനുവദിച്ചുകൊടുക്കുന്നു. അപ്പോള്‍ നിങ്ങളതിനെ അനുവദനീയമായി കാണുന്നു. അപ്പോള്‍ അതാണ് അവര്‍ക്കുള്ള ആരാധന."[1]

**ഈ അദ്ധ്യായം ഉള്‍ക്കൊണ്ട വിഷയങ്ങള്‍:**

- സൂറത്ത് നൂറിലെ ആയത്തിന്റെ തഫ്സീര്‍.
- സൂറത്ത് ബറാഅഃ യിലെ ആയത്തിന്റെ തഫ്സീര്‍.
- അദിയ്യ് ﵁ നിരാകരിച്ച ഇബാദത്തിന്റെ ആശയത്തെ ഉണര്‍ത്തല്‍.
- ഇബ്നുഅബ്ബാസ് ﵁, അബൂബക്കര്‍ ﵁ നെ കൊണ്ടും ഉമര്‍﵁ നെ കൊണ്ടും ഇമാം അഹ്മദ് ﵀, സുഫിയാന്‍ അഥൗരി ﵀ നെ കൊണ്ടും ഉപമ പറഞ്ഞത്.
- അവസ്ഥകള്‍ ഇത്രത്തോളം മാറി അഥവാ ഭൂരിപക്ഷം ജനങ്ങള്‍ക്കും പണ്ഡിതന്മാരെ ആരാധിക്കല്‍ അതിശ്രേഷ്ഠ കര്‍മ്മമായി. അതിന് 'വലായത്(ഭക്തിയാദരവ്) എന്ന പേരുവിളിക്കപ്പെട്ടു. പുരോഹിതന്മാരെ ആരാധിക്കുന്നതിനാകട്ടെ 'ഇല്‍മ്', 'ഫിക്വ്ഹ് എന്നീ പേരുകള്‍ വിളിക്കപ്പെട്ടു. പിന്നീട് സ്വാലിഹീങ്ങളല്ലാത്തവര്‍ ആരാധിക്കപ്പെടുന്നിടത്തേക്ക് അവസ്ഥ മാറി. രണ്ടാമത്തെ അര്‍ത്ഥപ്രകാരം ജാഹിലീങ്ങളും ആരാധിക്കപ്പെട്ടു.

[1] മുസ്നദു അഹ്മദ്, സുനനുത്തിര്‍മുദി. ശൈഖുല്‍ ഇസ്ലാം ഇബ്നു തൈമിയ്യ ഹദീഥിനെ 'ഹസനാ'ക്കിയിരിക്കുന്നു.

# മുപ്പത്തി എട്ട്
# ത്വാഗൂത്തിനോട് വിധിതേടൽ

അല്ലാഹു ﷻ പറഞ്ഞു:

﴿ أَلَمْ تَرَ إِلَى ٱلَّذِينَ يَزْعُمُونَ أَنَّهُمْ ءَامَنُوا۟ بِمَآ أُنزِلَ إِلَيْكَ وَمَآ أُنزِلَ مِن قَبْلِكَ يُرِيدُونَ أَن يَتَحَاكَمُوٓا۟ إِلَى ٱلطَّٰغُوتِ وَقَدْ أُمِرُوٓا۟ أَن يَكْفُرُوا۟ بِهِۦ وَيُرِيدُ ٱلشَّيْطَٰنُ أَن يُضِلَّهُمْ ضَلَٰلًۢا بَعِيدًا ﴿٦٠﴾ وَإِذَا قِيلَ لَهُمْ تَعَالَوْا۟ إِلَىٰ مَآ أَنزَلَ ٱللَّهُ وَإِلَى ٱلرَّسُولِ رَأَيْتَ ٱلْمُنَٰفِقِينَ يَصُدُّونَ عَنكَ صُدُودًا ﴿٦١﴾ فَكَيْفَ إِذَآ أَصَٰبَتْهُم مُّصِيبَةٌۢ بِمَا قَدَّمَتْ أَيْدِيهِمْ ثُمَّ جَآءُوكَ يَحْلِفُونَ بِٱللَّهِ إِنْ أَرَدْنَآ إِلَّآ إِحْسَٰنًا وَتَوْفِيقًا ﴾

**(**നിനക്ക് അവതരിക്കപ്പെട്ടതിലും നിനക്ക് മുമ്പ് അവതരിക്കപ്പെട്ട തിലും തങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന് ജൽപ്പിക്കുന്ന ഒരു കൂട്ട രെ നീ കണ്ടില്ലേ? ദുർമൂർത്തികളുടെ അടുത്തേക്ക് വിധി തേടി പ്പോകുവാനാണ് അവരുദ്ദേശിക്കുന്നത്. വാസ്തവത്തിൽ ദുർമൂ ർത്തികളെ അവിശ്വസിക്കുവാനാണ് അവർ കൽപിക്കപ്പെട്ടിട്ടുള്ള ത്. പിശാച് അവരെ ബഹുദൂരം വഴിതെറ്റിക്കുവാനുദ്ദേശിക്കുക യാണ്. അല്ലാഹു അവതരിപ്പിച്ചതിലേക്കും (അവന്റെ) ദൂതനിലേ ക്കും നിങ്ങൾ വരൂ എന്ന് അവരോട് പറയപ്പെട്ടാൽ ആ കപടവി ശ്വാസികൾ നിന്നെ വിട്ട് പാടെ പിന്തിരിഞ്ഞുപോകുന്നത് നിനക്ക് കാണാം. എന്നാൽ സ്വന്തം കൈകൾ ചെയ്തുവെച്ചതിന്റെ ഫല മായി അവർക്ക് വല്ല ആപത്തും ബാധിക്കുകയും, അനന്തരം അവർ നിന്റെ അടുത്തുവന്ന് അല്ലാഹുവിന്റെ പേരിൽ സത്യം ചെയ്തുകൊണ്ട് ഞങ്ങൾ നന്മയും അനുരഞ്ജനവുമല്ലാതെ മറ്റൊന്നും ഉദ്ദേശിച്ചിരുന്നില്ല എന്ന് പറയുകയും ചെയ്യുമ്പോഴു ള്ള സ്ഥിതി എങ്ങനെയായിരിക്കും?**)** (വി.ക്വു. 4: 60,61,62)

അല്ലാഹു ﷻ പറഞ്ഞു:

﴿ وَإِذَا قِيلَ لَهُمْ لَا تُفْسِدُوا۟ فِى ٱلْأَرْضِ قَالُوٓا۟ إِنَّمَا نَحْنُ مُصْلِحُونَ ﴾

**(നിങ്ങൾ നാട്ടിൽ കുഴപ്പമുണ്ടാക്കാതിരിക്കൂ എന്ന് ആരെങ്കിലും അവരോട് പറഞ്ഞാൽ, ഞങ്ങൾ സൽപ്രവർത്തനങ്ങൾമാത്രമാണല്ലോ ചെയ്യുന്നത് എന്നായിരിക്കും അവരുടെ മറുപടി.)** (വി.ക്വു. 2:11)

അല്ലാഹു ﷻ പറഞ്ഞു:

﴿ وَلَا تُفْسِدُواْ فِى ٱلْأَرْضِ بَعْدَ إِصْلَٰحِهَا ﴾

**(ഭൂമിയിൽ നന്മ വരുത്തിയതിനു ശേഷം നിങ്ങളവിടെ നാശമുണ്ടാക്കരുത്.......... )** (വി.ക്വു. 7: 56)

അല്ലാഹു ﷻ പറഞ്ഞു:

﴿ أَفَحُكْمَ ٱلْجَٰهِلِيَّةِ يَبْغُونَ ۚ وَمَنْ أَحْسَنُ مِنَ ٱللَّهِ حُكْمًا لِّقَوْمٍ يُوقِنُونَ ﴾

**(ജാഹിലിയ്യത്തിന്റെ (അനിസ്‌ലാമിക മാർഗ്ഗത്തിന്റെ) വിധിയാണോ അവർ തേടുന്നത്? ദൃഢവിശ്വാസികളായ ജനങ്ങൾക്ക് അല്ലാഹുവേക്കാൾ നല്ല വിധികർത്താവ് ആരാണുള്ളത്? )** (വി.ക്വു. 5: 50)

അബ്ദുല്ലാഹ് ഇബ്നു അംറ് ؓ വിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«لاَ يُؤْمِنُ أَحَدُكُم حتى يَكونَ هواهُ تَبَعًا لما جِئْتُ بِهِ». قال النـــووي: حـــديث صحيح، رويناه في كتاب (الحجة)، بإسناد صحيح.

**"**നിങ്ങളിലൊരാളും വിശ്വാസിയാവുകയില്ല; ഞാൻ കൊണ്ടുവന്ന രീതിയിൽ തന്റെ ഇച്ഛ ആകുന്നതുവരെ.....**"** ഇമാം നവവി ؓ പറഞ്ഞു: "ഇത് സ്വഹീഹായ ഹദീഥാകുന്നു."[1]

ഇമാം ശഅ്ബി ؓ പറഞ്ഞു: "കപടവിശ്വാസികളിൽപ്പെട്ട ഒരാൾക്കും ജൂതനുമിടയിൽ ഒരു തർക്കമുണ്ടായിരുന്നു. അപ്പോൾ ജൂതൻ പറഞ്ഞു; 'നമുക്ക് മുഹമ്മദിനോട് വിധിതേടാം; യഹൂദന് അറിയാമായിരുന്നു പ്രവാചകൻ ﷺ കൈക്കൂലി വാങ്ങുകയില്ലെന്ന്. അപ്പോൾ കപടവിശ്വാസി പറഞ്ഞു; നമുക്കൊരു യഹൂദനോട് വിധി തേടാം; കപടവിശ്വാസിക്കറിയാമായിരുന്നു ജൂതൻ കൈക്കൂലി വാങ്ങുമെന്ന്. അങ്ങനെ അവർ രണ്ടുപേരും ജുഹൈനയിലുള്ള ഒരു പുരോഹിതന്റെയടുത്ത് ചെല്ലാമെന്നും പുരോഹിതനോട് വിധി തേടാമെന്നുമുള്ള കാര്യത്തിൽ യോജിപ്പി

[1] ഇമാം ഇബ്നു റജബും, അൽബാനിയും ഹദീഥിനെ 'ദ്വഈഫ്' ആക്കിയിരിക്കുന്നു.

ലായി. അപ്പോഴാണ് സൂറത്തുന്നിസാഇലെ ( നിനക്ക് അവതരിക്കപ്പെട്ടതിലും നിനക്ക് മുമ്പ് അവതരിക്കപ്പെട്ടതിലും തങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന് ജൽപ്പിക്കുന്ന ഒരു കൂട്ടരെ നീ കണ്ടില്ലേ?.....) 60 ാം വചനം ഇറങ്ങിയത്.[1]

പരസ്പരം തർക്കിക്കുന്ന രണ്ടുപേരുടെ വിഷയത്തിലാണ് ഈ വചനം ഇറങ്ങിയതെന്നും പറയപ്പെട്ടിട്ടുണ്ട്. അതിലൊരാൾ പറഞ്ഞു: നമുക്ക് മുഹമ്മദ് ﷺ യിലേക്ക് വിധി തേടാം. മറ്റെയാൾ പറഞ്ഞു: (യഹൂദൻ) കഅ്ബു ഇബ്നു അശ്റഫിനോട് വിധി തേടാം. അങ്ങനെയവർ ഉമർ ഇബ്നുൽ ഖത്വാബ് رضي الله عنه വിനോട് വിധിതേടി പോയി. തർക്കിക്കുന്നവരിലൊരാൾ അദ്ദേഹത്തിനോട് സംഭവം വിശദീകരിച്ചുകൊടുത്തു. അങ്ങനെ ഉമർ رضي الله عنه, റസൂൽ ﷺ യുടെ വിധി തൃപ്തിപ്പെടാത്തയാളോട് ചോദിച്ചു: അങ്ങനെയാണോ? അയാൾ പറഞ്ഞു: അതെ. അപ്പോൾ ഉമർ رضي الله عنه തന്റെ വാളുകൊണ്ട് അയാളെ വെട്ടിക്കൊന്നു.[2]

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- സൂറത്ത് നിസാഇലെ ആയത്തിന്റെ തഫ്സീർ, പ്രസ്തുത ആയത്തിൽ ത്വാഗൂത്തിനെ മനസ്സിലാക്കുവാനുള്ള സഹായം.
- സൂറത്ത് ബക്വറയിലെ ആയത്തിന്റെ തഫ്സീർ.
- സൂറത്ത് അഅ്റാഫിലെ ആയത്തിന്റെ തഫ്സീർ.
- **(**ജാഹിലിയ്യത്തിന്റെ(അനിസ്ലാമിക മാർഗ്ഗത്തിന്റെ) വിധിയാണോ അവർ തേടുന്നത്?**)**(വി.ക്വു 5:50) എന്നതിന്റെ തഫ്സീർ.
- ഒന്നാമത്തെ ആയത്തിന്റെ വിഷയത്തിൽ ഇമാം ശഅ്ബി رحمه الله പറഞ്ഞത്.
- സത്യസന്ധമായ ഈമാനിന്റേയും, വ്യാജമായ ഈമാനിന്റേയും വിവരണം.
- കപടവിശ്വാസിയുമായുള്ള ഉമർ رضي الله عنه വിന്റെ സംഭവം.
- അല്ലാഹുവിന്റെ റസൂൽ ﷺ കൊണ്ടുവന്ന രീതിയിൽ തന്റെ ഇച്ഛ ആകുന്നതുവരെ ഒരാൾക്കും ഈമാൻ ലഭിക്കുകയില്ല എന്ന കാര്യം.

---

[1] തഫ്സീറു ഇബ്നി ജരീർ. ഇബ്നു ഹജർ പറഞ്ഞു: ഇസ്ഹാക്വ് ഇബ്നു റാഹവയ്ഹി 'സ്വഹീഹാ'യ സനദോടുകൂടി ഈ ഹദീഥിനെ തന്റെ തഫ്സീറിൽ രേഖപ്പെടുത്തിയിരിക്കുന്നു.

[2] ഇബ്നു ഹജർ പറഞ്ഞു: ഇബ്നു അബ്ബാസ് رضي الله عنه വിൽ നിന്നും രിവായത്ത് ചെയ്യപെടുന്ന ഈ അഥറിന്റെ സനദ് ദുർബലമാണെങ്കിലും ഇമാം മുജാഹിദിൽ നിന്നുള്ള മറ്റൊരു റിപ്പോർട്ടിനാൽ ഇത് ശക്തിപ്പെടുന്നു.

# മുപ്പത്തി ഒമ്പത്
# അല്ലാഹുവിന്റെ നാമവിശേഷണങ്ങളെ നിഷേധിച്ചാൽ

അല്ലാഹു ﷻ പറഞ്ഞു:

﴿ وَهُمۡ يَكۡفُرُونَ بِٱلرَّحۡمَٰنِۚ ﴾

**(.......അവരാകട്ടെ, പരമകാരുണികനിൽ അവിശ്വസിക്കുന്നു..........)**
(വി.ക്വു. 13: 30) അലി ﷺ വിൽനിന്ന്: "(സ്ഥിരപ്പെട്ടതും സ്വഹീഹും) ആളുകൾ അറിയുന്നതുമായ (ഹദീഥുകളെ) നിങ്ങൾ ജനങ്ങൾക്ക് പറഞ്ഞുകൊടുക്കുക. അല്ലാഹുവും അവന്റെദൂതനും കളവാക്കപ്പെടുവാനാണോ നിങ്ങൾ ഉദ്ദേശിക്കുന്നത്." (ബുഖാരി)

ഇബ്നു അബ്ബാസ് ﷺ വിൽ നിന്ന് : അദ്ദേഹം ഒരു വ്യക്തിയെ കണ്ടു; അയാൾ അല്ലാഹുവിന്റെ സ്വിഫാത്തിൽ (വിശേഷണങ്ങളിൽ) ഒരു ഹദീഥ് കേട്ടപ്പോൾ (അതിന്റെ ആശയത്തിൽ) നിഷേധാത്മകമായി തള്ളുന്ന തരത്തിൽ ചാടികുടഞ്ഞു. അദ്ദേഹം (ഇബ്നു അബ്ബാസ്) ചോദിച്ചു: ഈ കൂട്ടരുടെ ഭയപ്പാട് എന്താണ്? അവർ വിശുദ്ധ ക്വുർആനിൽ നിന്നുള്ള 'മുഹ്കമായ' വചനങ്ങൾ (കേൾക്കുമ്പോൾ) ഭയക്കുന്നു. അതിലെ 'മുതശാബിഹ്' (കേൾക്കുമ്പോൾ) അവർ നശിക്കുകയും ചെയ്യുന്നു. [1]

റസൂലുല്ലാഹി ﷺ, "റഹ്മാൻ" എന്ന് പറയുന്നത് ക്വുറൈശികൾ കേട്ടപ്പോൾ അവർ അത് നിഷേധിച്ചു. അപ്പോഴാണ് അല്ലാഹു ﷻ, അവരുടെ വിഷയത്തിൽ **(....അവരാകട്ടെ, പരമകാരുണികനിൽ അവിശ്വസിക്കുന്നു.....)** എന്ന വചനം അവതരിപ്പിച്ചത്. [2]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അല്ലാഹു ﷻ യുടെ നാമവിശേഷണങ്ങളിൽ വല്ലതും നിഷേധിച്ചാൽ ഈമാൻ നഷ്ടമാകും.

---

[1] മുസ്വന്നഫ്, അബ്ദുർ റസ്സാക്വ്. ഇതിന്റെ സനദ് 'സ്വഹീഹാ'കുന്നു.

[2] ഹുദൈബിയാ ദിനമാണ് മുശ്രിക്കുകളിൽ നിന്ന് പ്രസ്തുത നിഷേധം ഉണ്ടായത്. തഫ്സീറു ഇബ്നി ജരീറും തഫ്സീറു ഇബ്നി കഥീറും നോക്കുക.

- ശ്രോതാവിന് മനസ്സിലാകാത്തരീതിയിലുള്ള സംസാരം ഉപേക്ഷിക്കൽ
- അതിന്റെ കാരണം ഉണർത്തൽ. അഥവാ അത് അല്ലാഹുﷻ യേയും തിരുദൂതനേയും കളവാക്കുന്നിടത്ത് കൊണ്ടെത്തിക്കും. കളവാക്കുന്നവൻ ബോധപൂർവ്വം ചെയിതില്ലെങ്കിലുംശരി.
- വിശേഷണങ്ങളെ നിഷേധഭാവത്തിൽ സമീപിച്ചവനോട് 'അവൻ നശിച്ചിരിക്കുന്നു' എന്ന ഇബ്നുഅബ്ബാസ്رضي الله عنهവിന്റെ സംസാരം.

# നാൽപത്
# അനുഗ്രഹങ്ങളെ നിഷേധിച്ചാൽ

അല്ലാഹു ﷻ പറഞ്ഞു:

﴿ يَعْرِفُونَ نِعْمَتَ ٱللَّهِ ثُمَّ يُنكِرُونَهَا ﴾

**(**അല്ലാഹുവിന്റെ അനുഗ്രഹം അവർ മനസ്സിലാക്കുകയും, എന്നിട്ട് അതിനെ നിഷേധിക്കുകയുമാണ് ചെയ്യുന്നത്. **)** (വി.ക്വു. 16: 83)

പ്രസ്തുത വചനത്തിന്റെ ആശയമായി ഇമാം മുജാഹിദ് ﵀ പറഞ്ഞു: "ഇത് എന്റെ സമ്പത്താണ്, എന്റെ പിതാക്കളിൽ നിന്നും അത് ഞാൻ അനന്തരമെടുത്തതാണ്"എന്ന് ഒരാൾ പറയലാണ്. ഔന് ഇബ്നു അബ്ദില്ലാഹ് ﵀ പറഞ്ഞു: (ജനങ്ങൾ) പറയുന്നു: "നിർണിത വ്യക്തികൾ ഇല്ലായിരുന്നുവെങ്കിൽ ഇപ്രകാരം ഉണ്ടാകുമായിരുന്നില്ല."

ഇമാം ഇബ്നു കുതയ്ബ ﵀ പറഞ്ഞു: "ഇത് നമ്മുടെ ആരാധ്യന്മാരുടെ 'ശഫാഅത്ത്' കൊണ്ട് ലഭിച്ചതാണ്."

സെയ്ദ് ഇബ്നു ഖാലിദ് ﵁ നിവേദനം ചെയ്ത, **"**അല്ലാഹു പറഞ്ഞിരിക്കുന്നു: ഈ പുലരിയിൽ എന്റെ അടിമകളിൽ എന്നിൽ വിശ്വസിക്കുന്നവനും എന്നിൽ അവിശ്വസിക്കുന്നവനും ഉണ്ടായിരിക്കുന്നു...**"**എന്ന -മുമ്പ് ഉദ്ധരിച്ച- ഹദീഥിന് ശേഷം അബുൽ അബ്ബാസ് ﵀ പറയുന്നു: "ഇത് ക്വുർആനിലും സുന്നത്തിലും ധാരാളം കാണാം. അഥവാ അല്ലാഹുവിന്റെ അനുഗ്രഹങ്ങളെ താനല്ലാത്തവരിലേക്ക് ചേർക്കുകയും തന്നിൽ പങ്കുചേർക്കുകയും ചെയ്യുന്നതിനെ അല്ലാഹു ﷻ ആക്ഷേപിക്കുന്നതായിട്ട്." ചില സലഫുകൾ പറഞ്ഞു: "ഇത് ചിലയാളുകളുടെ വാക്കുകൾ പോലെയുള്ളതിലാണ്. അഥവാ കാറ്റ് നല്ലതായിരുന്നു, കപ്പിത്താൻ നിപുണനായിരുന്നു. തുടങ്ങി ജനങ്ങൾ സംസാരിച്ചു കൊണ്ടിരിക്കുന്ന(അല്ലാഹുﷻയെ മറന്നുകൊണ്ടുള്ള) വിഷയങ്ങളിലാണ്.

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- നിഅ്മത്ത് മനസ്സിലാക്കുന്നതിന്റേയും അതിനെ നിഷേധിക്കുന്നതിന്റേയും വിവരണം.
- (അനുഗ്രഹ നിഷേധത്തിന്റെ വർത്തമാനങ്ങൾ) ആളുകളുടെ നാവുകളിൽ ഒഴുകി നടക്കുകയാണെന്ന് മനസ്സിലാക്കൽ.
- ഇത്തരം വർത്തമാനങ്ങൾ നിഅ്മത്തിനെ നിഷേധിക്കൽ ആണെന്ന നാമകരണം.

- ഹൃദയത്തിൽ വിരുദ്ധമായ രണ്ട് കാര്യങ്ങൾ സമ്മേളിക്കൽ.

## നാൽപ്പത്തി ഒന്ന്

## അല്ലാഹുവിന്

## സമന്മാരെ ഉണ്ടാക്കൽ

അല്ലാഹു ﷻ പറഞ്ഞു:

﴿فَلَا تَجۡعَلُواْ لِلَّهِ أَندَادٗا وَأَنتُمۡ تَعۡلَمُونَ﴾

**(......**അതിനാൽ (ഇതെല്ലാം) അറിഞ്ഞുകൊണ്ട് നിങ്ങൾ അല്ലാഹുവിന് സമന്മാരെ ഉണ്ടാക്കരുത്. **)** (വി.ക്വു. 2: 22)

ഈ ആയത്തിന്റെ വിശദീകരണത്തിൽ ഇബ്നു അബ്ബാസ് ؓ പറഞ്ഞു: "സമന്മാരെ ഉണ്ടാക്കരുത് എന്ന് പറഞ്ഞാൽ ശിർക്ക് വെക്കരുത് എന്നാണ്, ശിർക്കാകട്ടെ രാത്രിയുടെ കൂരിരുട്ടിൽ കരിമ്പാറയിലൂടെ അരിച്ചു വരുന്ന ഉറുമ്പിന്റെ അരിച്ചിലിനേക്കാൾ ഗോപ്യമാണ്. ശിർക്കിന് ഉദാഹരണമെന്നോണം അദ്ദേഹം പറഞ്ഞു: 'അല്ലാഹുവിനെകൊണ്ടും നിന്റേയും എന്റേയും ജീവിതത്തെക്കൊണ്ടുമാണ് സത്യം'. 'ഈ കൊച്ചുപട്ടിയില്ലായിരുന്നുവെങ്കിൽ നമ്മുടെ വീട്ടിൽ കള്ളന്മാർ വന്നേനെ', 'ഈ താറാവില്ലായിരുന്നുവെങ്കിൽ നമ്മുടെ വീട്ടിൽ കള്ളന്മാർ വന്നേനെ', 'അല്ലാഹുവും നിങ്ങളും ഉദ്ദേശിച്ചത്', 'അല്ലാഹുവും ഉദ്ദേശ വ്യക്തിയും ഇല്ലായിരുന്നുവെങ്കിൽ' എന്നൊക്കെ പറയുന്നത് ശിർക്കാണ്."
(ഇബ്നു അബീ ഹാതിം)

ഉമർ ؓ വിൽനിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«مَنْ حَلَفَ بِغَيْرِ الله فقد كَفَرَ أو أَشْرَكَ».

**"**അല്ലാഹു അല്ലാത്തവരെകൊണ്ട് ആരെങ്കിലും സത്യം ചെയ്താൽ അവൻ കാഫിറായി അല്ലെങ്കിൽ ശിർക്ക് ചെയ്തവനായി.**"** [1]

ഇബ്നു മസ്ഊദ് ؓ പറഞ്ഞു:

لأن أحلف بالله كاذباً أحب إلي من أن أحلف بغيره صادقاً.

---

[1] സുനനുത്തിർമുദി, ഹാകിം. അൽബാനി ഹദീഥിനെ 'സഹീഹ്' ആക്കിയിട്ടുണ്ട്.

"ഞാൻ കളവു പറയുന്നവനായി അല്ലാഹുവിനെകൊണ്ട് സത്യം ചെയ്യലാണ് സത്യം പറയുന്നവനായി അല്ലാഹു അല്ലാത്തവരെ കൊണ്ട് സത്യം ചെയ്യുന്നതിനേക്കാൾ എനിക്ക് ഇഷ്ടകരം."[1]

ഹുദൈഫ ﷺ വിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«لا تَقولُوا مَا شَاءَ الله وَشَاءَ فُلاَنٌ وَلَكِنْ قُولُوا مَا شَاءَ الله ثُمّ شَاءَ فُلاَنٌ»

**"**അല്ലാഹുവും നിശ്ചിത വ്യക്തിയും ഉദ്ദേശിച്ചത് ' എന്ന് നിങ്ങൾ പറയരുത്. എന്നാൽ 'അല്ലാഹുവും പിന്നീട് നിശ്ചിത വ്യക്തിയും ഉദ്ദേശിച്ചത് എന്നു പറയുക. **"** [2]

ഇബ്റാഹീം അന്നഖഈ ﷺ വിൽ നിന്നും ഇപ്രകാരം വന്നിരിക്കുന്നു: "ഒരാൾ ഞാൻ അല്ലാഹുവിലും താങ്കളിലും അഭയം തേടുന്നു എന്ന് പറയുന്നതിനെ അദ്ദേഹം വെറുത്തിരുന്നു. ഞാൻ അല്ലാഹുവിലും പിന്നീട് താങ്കളിലും അഭയം തേടുന്നു എന്നു പറയൽ അദ്ദേഹം അനുവദനീയമായി കണ്ടിരുന്നു. അദ്ദേഹം പറഞ്ഞു: ഒരാൾക്ക് 'അല്ലാഹുവും പിന്നീട് നിശ്ചിത വ്യക്തിയും ഇല്ലായിരുന്നുവെങ്കിൽ' എന്ന് പറയാം. എന്നാൽ 'അല്ലാഹുവും നിശ്ചിത വ്യക്തിയും ഇല്ലായിരുന്നുവെങ്കിൽ എന്ന് പറയാവതല്ല."[3]

## ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:

- 'അൻദാദിന്റെ' വിഷയത്തിൽ സൂറത്തുൽ ബക്വറയിലെ ആയത്തിന്റെ തഫ്സീർ.
- 'ശിർക്കുൽ അക്ബറിന്റെ' വിഷയത്തിൽ അവതരിച്ച വചനം 'ശിർക്കുൽ അസ്വ്ഗറി'നും പൊതുവിലാണെന്ന് സ്വഹാബികൾ വ്യാഖ്യാനിച്ചിരുന്നു.
- അല്ലാഹു ﷻ അല്ലാത്തവരെകൊണ്ട് സത്യംചെയ്യൽ ശിർക്കാണ്.
- സത്യസന്ധനായികൊണ്ട് അല്ലാഹു ﷻ അല്ലാത്തവരെ കൊണ്ട് ഒരാൾ സത്യം ചെയ്താൽ അത് കള്ള സത്യത്തേക്കാൾ പാതകമാണ്.
- പദത്തിലും അർത്ഥത്തിലും 'വാവും' 'ഥുമ്മ'യും തമ്മിലുള്ള വ്യത്യാസം.

---

[1] മുസ്വന്നഫ്, അബ്ദുർറസാക്വ്. മുഅ്ജമു ത്വബറാനി. അൽബാനി ഹദീഥിനെ 'സഹീഹ്" ആക്കിയിട്ടുണ്ട്.

[2] സുനനു അബീദാവൂദ്. അൽബാനിയുടെ അസ്സ്വഹീഹഃ 137 നോക്കുക.

[3] മുസ്വന്നഫ്, അബ്ദുർ റസാക്വ്.

# നാൽപ്പത്തി രണ്ട്
# അല്ലാഹുവെകൊണ്ട് സത്യം ചെയ്താൽ തൃപ്തിപ്പെടൽ

ഇബ്നു ഉമർ ﷺ വിൽ നിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«لاَ تَحْلِفُوا بِآبَائِكُمْ. مَنْ حَلَفَ بِاللّهِ فَلْيَصْدُقْ. وَمَنْ حُلِفَ لَهُ بِاللّهِ فَلْيَرْضَ. وَمَنْ لَمْ يَرْضَ بِاللّهِ، فَلَيْسَ مِنَ اللّهِ».

**“**നിങ്ങൾ നിങ്ങളുടെ പിതാക്കളെ കൊണ്ട് സത്യം ചെയ്യരുത്. ആരെങ്കിലും അല്ലാഹുവിൽ സത്യം ചെയ്യുന്നുവെങ്കിൽ അവൻ സത്യസന്ധത പുലർത്തട്ടെ. ഒരാളോട് അല്ലാഹുവിൽ സത്യം ചെയ്ത് ഒരുകാര്യം പറഞ്ഞാൽ അയാൾ അതിൽ തൃപ്തിപ്പെടട്ടെ. ആര് അത് തൃപ്തിപെടുന്നില്ലയോ അവൻ അല്ലാഹുവിൽ (അല്ലാഹുവിന്റെ കക്ഷിയിൽ) പെട്ടവനല്ല.**”** [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- പിതാക്കളെ കൊണ്ട് സത്യം ചെയ്യുന്നതിലുള്ള നിരോധനം.
- അല്ലാഹുവെക്കൊണ്ട് ആരോടാണോ സത്യം ചെയ്തത് അത് തൃപ്തിപ്പെടുവാനുള്ള കല്പന.
- അല്ലാഹുവെക്കൊണ്ട് ആരോടാണോ സത്യം ചെയ്തത് അത് തൃപ്തിപ്പെടാത്തവർക്കുള്ള മുന്നറിയിപ്പ്.

---

[1] സുനനു ഇബ്നി മാജ. അൽബാനി ഹദീഥിനെ 'സ്വഹീഹ്' ആക്കിയിരിക്കുന്നു.

# നാൽപത്തി മൂന്ന്
# അല്ലാഹുവും താങ്കളും ഉദ്ദേശിച്ചത് എന്ന വാക്ക്

ക്വുതയ്‌ല ﷺ യിൽ നിന്ന് നിവേദനം:

أَنّ يَهُودِيًا أَتَى النّبِيّ ﷺ، فَقَالَ: إنّكُمْ تُشْرِكُونَ تَقُولُونَ: مَا شَاءَ اللّـهُ وَشِـئْتَ وَتَقُولُونَ: وَالْكَعْبَةِ فَأَمَرَهُمُ النّبِيّ ﷺ إذَا أَرَادُوا أَنْ يَحْلِفُوا أَنْ يَقُولُوا وَرَبِّ الْكَعْبَةِ وَيَقُولُونَ مَا شَاءَ اللّهُ ثُمّ شِئْتَ.

"ഒരു യഹൂദൻ നബി ﷺ യുടെ അടുത്തുവന്നു. അയാൾ പറഞ്ഞു: നിശ്ചയം നിങ്ങൾ ശിർക്ക് വെക്കുന്നു; നിങ്ങൾ പറയുന്നു: 'അല്ലാഹുവും താങ്കളും ഉദ്ദേശിച്ചത് എന്ന്. അതുപോലെ നിങ്ങൾ പറയുന്നു; 'കഅ്ബയാണ് സത്യം' എന്ന്. അപ്പോൾ നബി ﷺ അവരോട്, അവർ സത്യം ചെയ്യുവാൻ ഉദ്ദേശിച്ചാൽ "വറബ്ബിൽ കഅ്ബ" അഥവാ 'കഅ്ബയുടെ നാഥനാണ് സത്യം' എന്നും. "അല്ലാഹുവും പിന്നെ താങ്കളും ഉദ്ദേശിച്ചത് എന്നും പറയുവാൻ കൽപ്പിച്ചു. [1]

ഇബ്നു അബ്ബാസ് ﷺ വിൽനിന്ന് നിവേദനം:

أن رجلاً قال للنبي ﷺ: ما شاء الله وشئت فقال:«أجعلتني لله نداً؟! بل ما شـاء الله وحده».

"ഒരാൾ നബി ﷺ യോട് പറഞ്ഞു: 'അല്ലാഹുവും താങ്കളും ഉദ്ദേശിച്ചത് നബി ﷺ പറഞ്ഞു: **"നിങ്ങൾ എന്നെ അല്ലാഹുവിന് സമാനമാക്കിയോ? അല്ല, അല്ലാഹു ഒരുവൻ ഉദ്ദേശിച്ചതുമാത്രം."** [2]

ആഇശാ ﷺ യുടെ ഉമ്മയൊത്ത സഹോദരൻ ത്വുഫയ്ൽ ﷺ വിൽ നിന്നും നിവേദനം: അദ്ദേഹം പറഞ്ഞു:

رأيت كأني أتيت على نفر من اليهود، قلت: إنكم لأنتم القـوم لـولا أنكـم تقولون: عزير بن الله قالوا: وأنتم لأنتم القوم لولا أنكم تقولون: مـا شـاء الله

[1] സുനനുന്നസാഇ. അൽബാനിയുടെ അസ്വഹീഹഃ 136 നോക്കുക.
[2] സുനനുന്നസാഇ. അൽബാനി ഹദീഥിനെ 'ഹസൻ' ആക്കിയിരിക്കുന്നു.

وشاء محمد. ثم مررت بنفر من النصارى، فقلت: إنكم لأنتم القوم لولا أنكم تقولون: المسيح ابن الله. قالوا: وإنكم لأنتم القوم لولا أنكم تقولون: ما شاء الله وشاء محمد. فلما أصبحتُ، أخبرت بها من أخبرت، ثم أتيت النبي ﷺ، فأخبرته، قال:«هل أخبرتَ بها أحداً ؟» قلت نعم قال: فحمد الله، وأثني عليه، ثم قال: «أما بعد، فإن طفيلاً رأى رؤيا أخبر بها من أخبر منكم، وإنكم قلتم كلمة كان يمنعني كذا وكذا أن أنهاكم عنها، فلا تقولوا: ما شاء محمد، ولكن قولوا: ما شاء الله وحده».

“ഒരു സംഘം യഹൂദികളുടെ അടുക്കൽ ഞാൻ ചെന്നതായി (സ്വപ്നത്തിൽ)കണ്ടു. ഞാൻ പറഞ്ഞു: ‘ഉസയ്ർ’ അല്ലാഹുവിന്റെ പുത്രനാണ് എന്ന് നിങ്ങൾ പറഞ്ഞില്ലായിരുന്നുവെങ്കിൽ നിങ്ങളാകുമായിരുന്നു ഉത്തമവിഭാഗം. അവർ പറഞ്ഞു: ‘അല്ലാഹുവും മുഹമ്മദും ഉദ്ദേശിച്ചത് എന്ന് നിങ്ങൾ പറഞ്ഞില്ലായിരുന്നുവെങ്കിൽ നിങ്ങളാകുമായിരുന്നു ഉത്തമരായ സമൂഹം. പിന്നീട് ഞാൻ നസ്വാറാക്കളായ ഒരു വിഭാഗത്തിനരികിലൂടെ നടന്നു. മസീഹ് (ഈസാ) അല്ലാഹുവിന്റെ പുത്രനാണ് എന്ന് നിങ്ങൾ പറഞ്ഞില്ലായിരുന്നുവെങ്കിൽ നിങ്ങളാകുമായിരുന്നു ഉത്തമ വിഭാഗം. അവർ പറഞ്ഞു: ‘അല്ലാഹുവും മുഹമ്മദും ഉദ്ദേശിച്ചത് എന്ന് നിങ്ങൾ പറഞ്ഞില്ലായിരുന്നുവെങ്കിൽ നിങ്ങളാകുമായിരുന്നു ഉത്തമരായ സമൂഹം. അങ്ങനെ നേരം പുലർന്നപ്പോൾ ആളുകളോടെല്ലാം ഞാൻ അതിനെക്കുറിച്ച് പറഞ്ഞു. പിന്നീട് ഞാൻ നബി ﷺ യുടെ അടുക്കൽ വന്നു അദ്ദേഹത്തോട് അത് പറഞ്ഞു. പ്രവാചകൻ ﷺ പറഞ്ഞു: “താങ്കൾ ഇത് ആരൊടെങ്കിലും പറഞ്ഞോ? ” ഞാൻ പറഞ്ഞു: അതെ. പ്രവാചകൻ ﷺ, ഹംദ് ചൊല്ലി റബ്ബിനെ വാഴ്ത്തി. ശേഷം പറഞ്ഞു: “ത്വുഫയ്ൽ ഒരു സ്വപ്നം കണ്ടു. നിങ്ങളിൽ ചില വ്യക്തികളോട് അദ്ദേഹം അത് പറയുകയും ചെയ്തു. നിങ്ങൾ ഒരു വാക്ക് പറയുന്നുണ്ട്. അതിനെ വിരോധിക്കുവാൻ എനിക്ക് തടസ്സമായത് ചില കാര്യങ്ങളാണ്. ആയതിനാൽ നിങ്ങൾ ‘അല്ലാഹുവും മുഹമ്മദും ഉദ്ദേശിച്ചത് ’ എന്ന് പറയരുത്. പക്ഷേ നിങ്ങൾ ‘ഏകനായ അല്ലാഹു ഉദ്ദേശിച്ചത് ’ എന്ന് പറയുക. ” [1]

---

[1] സുനനു ഇബ്നിമാജഃ അൽബാനിയുടെ അസ്വഹീഹഃ 138 നോക്കുക.

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- 'ശിർക്കുൽ അസ്വ്ഗറിനെ' യഹൂദികൾ മനസിലാക്കിയിരുന്നു.
- മനുഷ്യൻ ദേഹേച്ഛയുളളവനാണെങ്കിൽ അവന്റെ ഗ്രാഹ്യത (സ്ഖലിതമായിരിക്കും)
- നബി ﷺ അയാളോടു പറഞ്ഞു: **"താങ്കൾ എന്നെ അല്ലാഹുവിന് തുല്ല്യനാക്കിയോ?.........."** അപ്പോൾ ബൂസ്വയ്രിയുടെ ബുർദയിലെ "മാലീ മൻ അലൂദുബിഹി......" എന്നീ വരികൾ ചൊല്ലുന്നവന്റെ കാര്യം എങ്ങനെ ആയിരിക്കും ?!! [1]
- 'അല്ലാഹുവും മുഹമ്മദും ഉദ്ദേശിച്ചത്' എന്നത് 'ശിർക്കുൽ അക്ബർ' അല്ല. കാരണം, നബി ﷺ പറഞ്ഞു: **"ചില നിശ്ചിത കാര്യങ്ങൾ എന്നെ തടഞ്ഞിരുന്നു."** (ശിർക്കുൽ അക്ബർ) ആയിരുന്നുവെങ്കിൽ ഉടനടി തടയുമായിരുന്നു.
- 'നല്ല സ്വപ്നങ്ങൾ' വഹ്യിന്റെ ഇനങ്ങളിൽപ്പെട്ടതാണ്
- ചില കാര്യങ്ങൾ 'ശറഅ്' ആക്കുവാൻ ചിലപ്പോൾ നല്ല സ്വപ്ന ങ്ങൾ കാരണമാകും.

---

[1] (ബൂസ്വയ്രിയുടെ കവിതകളിൽ പച്ചയായ കുഫ്റും ശിർക്കും നിറഞ്ഞ വരിക ളുണ്ട്. അതിൽ ഒന്നാണ് ശെയ്ഖ് ഇവിടെ കൊടുത്തത്:

يا أكرم الخلق ما لي من ألوذ به     سواك عند حلول الحادث

العمم

അർത്ഥം: "സൃഷ്ടികളിൽ അത്യാദരണീയരായവരെ, വ്യാപകമായ പ്രശ്ന ങ്ങൾ വന്നിറങ്ങുമ്പോൾ എനിക്ക് അഭയം നൽകുവാൻ താങ്കളല്ലാതെ മറ്റാരുമില്ല." ?!!! ബൂസ്വയ്രിയുടെ ഈ കവിതയിൽ ശിർക്കിൻെറ രണ്ട് ഗൗരവമേറിയ ഭാഗങ്ങൾ ശ്രദ്ധിക്കുക:

ഒന്ന്: പ്രശ്നങ്ങൾ വന്നിറങ്ങിയാൽ തനിക്ക് നബി ﷺ യല്ലാതെ യാതൊരു അഭയവുംഇല്ല. (യഥാർത്ഥത്തിൽ ഏകനും പങ്കുകാരില്ലാത്തവനുമായ അല്ലാഹു ﷻ വല്ലാതെ അടിയാറുകൾക്ക് യാതൊരു അഭയവുമില്ലതന്നെ)

രണ്ട്: തൻെറ ആവശ്യവും നിർബന്ധിതാവസ്ഥയും പ്രകടിപ്പിച്ച് വിനയാന്വിത നായി പ്രവാചകൻ ﷺ യെ വിളിച്ചുതേടുന്നു. (അല്ലാഹു ﷻ വിനോട് മാത്രം തേടേണ്ട കാര്യങ്ങൾ പ്രവാചകൻ ﷺ യോട് തേടുന്നു. യഥാർത്ഥത്തിൽ ഇതത്രെ ആരാധനയിലുള്ള ശിർക്കുവെക്കൽ.) (വിവ:)

# നാൽപത്തി നാല്
# കാലത്തെ ചീത്ത പറയരുത്

അല്ലാഹു ﷻ പറഞ്ഞു:

﴿ وَقَالُوا۟ مَا هِىَ إِلَّا حَيَاتُنَا ٱلدُّنْيَا نَمُوتُ وَنَحْيَا وَمَا يُهْلِكُنَآ إِلَّا ٱلدَّهْرُ ﴾

**(**അവർ പറഞ്ഞു: ജീവിതമെന്നാൽ നമ്മുടെ ഐഹിക ജീവിതം മാത്രമാകുന്നു. നാം മരിക്കുന്നു. നാം ജീവിക്കുന്നു. നമ്മെ നശിപ്പിക്കുന്നത് കാലം മാത്രമാകുന്നു............**)**(വി.ക്വു. 45: 24)

അബൂഹുറയ്റ ؓ വിൽനിന്ന് നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«قال اللّهُ تعالى: يُؤْذِينِي ابْنُ آدَمَ. يَسُبّ الدّهْرَ. وَأَنَا الدّهْرُ. أُقَلّبُ اللّيْلَ وَالنّهَارَ». وفي رواية: «لاَ تَسُبّوا الدّهْرَ. فَإِنّ اللّهَ هُوَ الدّهْرُ».

അല്ലാഹു ﷻ പറഞ്ഞു: «ആദമിന്റെ പുത്രൻ എന്നെ ദ്രോഹിക്കുന്നു. അവൻ കാലത്തെ ചീത്ത പറയുന്നു. ഞാനാണ് കാലം; ഞാനാണ് രാവിനേയും പകലിനേയും മാറ്റി മറിക്കുന്നത്.» (ബുഖാരി)

മറ്റൊരു രിവായത്തിൽ: **“**നിങ്ങൾ കാലത്തെ ചീത്ത പറയരുത്. കാരണം, അല്ലാഹു അവനാണ് കാലം. (കാലത്തെ മാറ്റി കൊണ്ടിരിക്കുന്ന കർത്താവ്) **”**(മുസ്ലിം)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- കാലത്തെ ചീത്ത പറയുന്നതിനെ തൊട്ടുള്ള വിരോധം.
- അത് അല്ലാഹു ﷻ ക്ക് ദ്രോഹമാണെന്ന് വിളിക്കൽ.
- **“**കാരണം, അല്ലാഹു അവനാണ് കാലം. (കാലത്തെ മാറ്റി കൊണ്ടിരിക്കുന്ന കർത്താവ്)**”**എന്നവാക്യം നിരീക്ഷിക്കൽ.
- ക്വൽബുകൊണ്ട് ഉദ്ദേശിച്ചിട്ടില്ലെങ്കിലും ചിലപ്പോൾ ചീത്ത പറഞ്ഞവനാകും.

# നാൽപ്പത്തി അഞ്ച്
# ‘ക്വാദ്വീ ക്വുദ്വാത്ത്’ പോലുള്ള നാമകരണങ്ങൾ

അബൂഹുറയ്റ ﷺ വിൽ നിന്നും നിവേദനം. നബി ﷺ പറഞ്ഞു:

«إِنَّ أَخْنَع اسْمٍ عِنْدَ اللَّهِ رَجُلٌ تَسَمَّى مَلِكَ الأَمْلاَكِ، لاَ مَالِكَ إِلاَّ اللَّهُ».

“‘മലിക്കുൽ അംലാക്ക്’ (രാജാധിരാജൻ) എന്ന പേര് സ്വീകരിക്കുന്ന വ്യക്തിയാണ് അല്ലാഹുവിങ്കൽ ഏറ്റവും അധിക്ഷിപ്തൻ. ‘മാലിക്ക്’ ആയി അല്ലാഹു അല്ലാതെ മറ്റാരുമില്ല. ”(ബുഖാരി)

സുഫ്യാൻ ﷺ പറഞ്ഞു: ശാഹിൻ ശാഹ് (രാജാധിരാജൻ) പോലെയാണിത്.

മറ്റൊരു രിവായത്തിൽ:

«أَغْيَظُ رَجُلٍ عَلَى اللَّهِ يَوْمَ الْقِيَامَةِ، وَأَخْبَثُهُ».

“അല്ലാഹുവിന് അന്ത്യനാളിൽ ഏറ്റവും ദേഷ്യകരമായ വ്യക്തിയും മ്ലേച്ഛനും (ഈ പേര് സ്വീകരിക്കുന്നവനാണ്) എന്നുണ്ട്.” (മുസ്‌ലിം)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- ‘മലിക്കുൽ അംലാക്ക്’ എന്നപേരുവെക്കുന്നതിനുള്ള വിരോധം.
- ഈ ആശയത്തിൽ വേറേയും പേരുകൾ ഉണ്ട്. സുഫ്യാൻ ﷺ പറഞ്ഞതുപോലെ.
- ക്വൽബ് ഉദ്ദേശിക്കാതെ ആണെന്ന് ഖണ്ഡിതമായിട്ടും ഇതിലും ഇതുപോലുള്ളതിലും രൂക്ഷത പ്രകടിപ്പിച്ചതിനെക്കുറിച്ച് ബോധമുണ്ടാകൽ.
- ഇത് അല്ലാഹു ﷻ യെ മഹത്വപ്പെടുത്തുവാനാണ് എന്ന ബോധമുണ്ടാകൽ.

# നാൽപ്പത്തി ആറ്
# അല്ലാഹുവിന്റെ നാമം ആദരിക്കുവാൻ പേര് മാറ്റിയിടൽ

അബൂശുറൈഹ് ﵁ വിൽ നിന്ന് നിവേദനം:

أنه كان يُكْنَى أَبا الْحَكَم، فقال له النبي ﷺ: «إِنَّ اللهَ هُوَ الْحَكَمْ وَإِلَيْهِ الْحُكْمُ». فقالَ: إِنَّ قَوْمِي إِذَا اخْتَلَفُوا فِي شَيْءٍ أَتَوْنِي فَحَكَمْتُ بَيْنَهُمْ فَرَضِيَ كِلاَ الْفَرِيقَيْنِ، فَقَالَ: «مَا أَحْسَنَ هَذَا فَمَا لَكَ مِنَ الْوَلَدِ؟». قلت: شُرَيْحٌ وَمُسْلِمٌ وَعَبْدُ اللهِ. قالَ: «فَمَنْ أَكْبَرُهُمْ؟». قلت: شُرَيْحٌ قالَ: «فَأَنْتَ أَبُو شُرَيْحٍ»

അദ്ദേഹം 'അബുൽ ഹകം' എന്ന വിളിപ്പേര് കൊണ്ട് വിളിക്കപ്പെടാറുണ്ടായിരുന്നു. അപ്പോൾ പ്രവാചകൻ ﷺ അദ്ദേഹത്തോട് പറഞ്ഞു: "നിശ്ചയം, അല്ലാഹുവാണ് 'ഹകം'(വിധികർത്താവ്). അവനിലേക്ക് മാത്രമാണ് വിധിതേടേണ്ടത്." അപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ ഗോത്രം വല്ല വിഷയത്തിലും അഭിപ്രായവ്യത്യാസത്തിലായാൽ അവർ എന്റെ അടുത്തേക്ക് വരും. അങ്ങിനെ ഞാൻ അവർക്കിടയിൽ വിധിതീർപ്പുണ്ടാക്കും. അതോടെ രണ്ടു കൂട്ടരും തൃപ്തരാകും. അപ്പോൾ പ്രവാചകൻ ﷺ പറഞ്ഞു: "ഇത് (സ്വുൽഹുണ്ടാക്കൽ) എത്ര നല്ലത്! താങ്കൾക്ക് എത്ര മക്കളുണ്ട്?" ഞാൻ പറഞ്ഞു: ശുറൈഹ്, മുസ്‌ലിം, അബ്ദുല്ല. പ്രവാചകൻ ﷺ പറഞ്ഞു: "അവരിൽ വലിയവൻ ആരാണ്? " ഞാൻ പറഞ്ഞു: 'ശുറൈഹ് ആണ്. അദ്ദേഹം പറഞ്ഞു: "എങ്കിൽ താങ്കൾ 'അബൂ ശുറൈഹ് ആണ്. "[1]

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

---

[1] അൽബാനി ഹദീഥിനെ 'സ്വഹീഹ്' ആക്കിയിട്ടുണ്ട്.

- അല്ലാഹു ﷻ യുടെ നാമവിശേഷണങ്ങളെ ആദരിക്കൽ (അവ കൊണ്ടാണ് പേരുവെച്ചതെങ്കിൽ ആ പേരുമാറ്റലാണ് അവിടെ ആദരവ്) ആശയം ഉദ്ദേശിച്ചിട്ടില്ലെങ്കിലും
- അതിന് വേണ്ടി പേരുമാറ്റൽ.
- വിളിപ്പേരിന് വേണ്ടി മൂത്ത മകനെ തിരഞ്ഞെടുക്കൽ.

# നാൽപ്പത്തി ഏഴ്

# ദീനീ ചിഹ്നങ്ങളെ പരിഹസിച്ചാൽ

അല്ലാഹു ﷻ പറഞ്ഞു:

﴿ وَلَئِن سَأَلْتَهُمْ لَيَقُولُنَّ إِنَّمَا كُنَّا نَخُوضُ وَنَلْعَبُ ۚ قُلْ أَبِاللَّهِ وَآيَاتِهِ وَرَسُولِهِ كُنتُمْ تَسْتَهْزِئُونَ ﴾

**(**നീ അവരോട് (അതിനെപ്പറ്റി) ചോദിച്ചാൽ, അവർ പറയും: ഞങ്ങൾ തമാശ പറഞ്ഞുകളിക്കുക മാത്രമായിരുന്നു. പറയുക: അല്ലാഹുവേയും അവന്റെ ദൃഷ്ടാന്തങ്ങളേയും അവന്റെ ദൂതനേയുമാണോ നിങ്ങൾ പരിഹസിച്ചുകൊണ്ടിരിക്കുന്നത്?**)**(വി. ക്വു. 9:65)

അബ്ദുല്ലാഹ് ഇബ്നു ഉമർ, മുഹമ്മദ് ഇബ്നു കഅ്ബ്, സെയ്ദ് ഇബ്നു അസ്‌ലം, ക്വതാദ ﷺ. ഇവരിൽനിന്നും നിവേദനം: 'തബൂക്ക് യുദ്ധവേളയിൽ ഒരാൾ പറഞ്ഞു: നമ്മുടെ ഓത്തുകാരെപ്പോലെ ഭക്ഷണപ്രിയരും കളവുപറയുന്നവരും ശത്രുവിനെ കണ്ടുമുട്ടുമ്പോൾ ഭീരുക്കളുമായി ആരെയും നാം കണ്ടിട്ടില്ല. അയാൾ ഉദ്ദേശിക്കുന്നത് അല്ലാഹുവിന്റെ റസൂലിനേയും ഓത്തുകാരായ അദ്ദേഹത്തിന്റെ സ്വഹാബത്തിനേയുമായിരുന്നു. അപ്പോൾ അയാളോട് ഔഫ് ഇബ്നു മാലിക് പറഞ്ഞു: നീ പറഞ്ഞത് കളളമാണ്. നീ മുനാഫിക്വ് ആണ്. ഞാൻ പ്രവാചകൻ ﷺ യോട് പറയുക തന്നെ ചെയ്യും. അങ്ങനെ ഔഫ് അല്ലാഹുവിന്റെ റസൂൽ ﷺ യുടെ അടുക്കലേക്ക് വിവരം പറയുവാൻ ചെന്നു. അപ്പോൾ ക്വുർആൻ തന്നെ മുൻകടന്നതായി അദ്ദേഹം കണ്ടു. അപ്പോൾ ആ മനുഷ്യൻ റസൂൽ ﷺ യുടെ അടുക്കലേക്ക് ചെന്നു. അയാൾ യാത്രക്കൊരുങ്ങുകയും തന്റെ ഒട്ടകപ്പുറത്ത് കയറുകയും ചെയ്തിരുന്നു. അയാൾ പറഞ്ഞു: അല്ലാഹുവിന്റെ ദൂതരേ, ഞങ്ങൾ യാത്രാ സംഘത്തിന്റെ വർത്തമാനം പറയുകയും അതിൽ മുഴുകുകയും ചെയ്തു. യാത്രാക്ലേശം മാറ്റുവാനാണ് അത് പറഞ്ഞത്. ഇബ്നു ഉമർ ﷺ പറഞ്ഞു:

അല്ലാഹുവിന്റെ തിരുദൂതരുടെ ഒട്ടകത്തിന്റെ കഴുത്തിലെ പട്ട യിൽ അയാൾ തൂങ്ങികിടക്കുന്നത് ഞാൻ നോക്കി കാണു ന്നത് പോലുണ്ട്. കല്ലുകളാകട്ടെ അയാളുടെ കാലുകളെ മുട്ടിമു റിവേൽപ്പിച്ചുകൊണ്ടിരുന്നു. അയാൾ പറഞ്ഞു കൊണ്ടിരുന്നു: ഞങ്ങൾ സംസാരത്തിൽ മുഴുകുകയും കളിതമാശയിലുമായി രുന്നു. അപ്പോൾ അല്ലാഹുവിന്റെ റസൂൽ ﷺ അയാളോട് പറയു ന്നു: **(അല്ലാഹുവേയും അവന്റെ വചനങ്ങളേയും അവന്റെ ദൂത നേയുമാണോ നിങ്ങൾ പരിഹസിച്ചുകൊണ്ടിരിക്കുന്നത്?)**
(വി. ക്വു. 9:65)

പ്രവാചകൻ ﷺ അയാളിലേക്ക് തിരിഞ്ഞ് നോക്കിയില്ല. ഒന്നും ഏറെ പറയുകയും ചെയ്തില്ല. [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- ആരെങ്കിലും ഇവകൊണ്ട് പരിഹസിച്ചാൽ അവൻ കാഫിറാ യി. ഇതാണ് ഏറ്റവും വലിയ വിഷയം.
- അവൻ കാഫിറാണെന്നതാണ് ആയത്തിന്റെ തഫ്സീർ. ചെ യ്തത് ആരായാലും.
- അല്ലാഹു ﷻ യോടും അല്ലാഹുവിന്റെ റസൂൽ ﷺ യോടും 'ന സീഹത്ത് ഉദ്ദേശിച്ച് സംസാരിക്കുന്നതും 'നമീമത്ത് പറയുന്ന തും തമ്മിലെ വ്യത്യാസം.
- അല്ലാഹു ﷻ ഇഷ്ടപ്പെടുന്ന വിട്ടുവീഴ്ചയുടേയും ശത്രുക്കളോട് പാരുഷ്യം കാണിക്കുന്നതിന്റേയും ഇടയിലെ വ്യത്യാസം.
- ക്ഷമാപണങ്ങളിൽ ചിലത് സ്വീകരിക്കൽ ഒരിക്കലും സംഗതമല്ല.

---

[1] തഫ്സീറു ഇബ്നി ജരീർ, തഫ്സീറു ഇബ്നി അബീ ഹാതിം. ഈ അഥറി ന്റെ സനദ് 'ഹസൻ' ആകുന്നു.

# നാൽപത്തി എട്ട്
# നന്ദികേട് - നാശഹേതു

അല്ലാഹു ﷻ പറഞ്ഞു:

﴿ وَلَئِنْ أَذَقْنَاهُ رَحْمَةً مِّنَّا مِنْ بَعْدِ ضَرَّاءَ مَسَّتْهُ لَيَقُولَنَّ هَٰذَا لِي ﴾

**(അവന് കഷ്ടത ബാധിച്ചതിനുശേഷം നമ്മുടെ പക്കൽനിന്നുള്ള കാരുണ്യം നാം അവന് അനുഭവിപ്പിച്ചാൽ തീർച്ചയായും അവൻ പറയും:'ഇത് എനിക്ക് അവകാശപ്പെട്ടതാകുന്നു...)**
(വി.ക്വു. 41:50)

ഇമാം മുജാഹിദ് ﵀ പറഞ്ഞു: "ഇത് എന്റെ അദ്ധ്വാനം കൊണ്ട് (ലഭിച്ചതാണ്). ഞാൻ അതിന് അർഹനാണ്."

ഇബ്നു അബ്ബാസ് ﵁ പറഞ്ഞു: "ഇത് എന്നിൽനിന്നും ഉണ്ടായതാണ് എന്നാണ് അവൻ ഉദ്ദേശിക്കുന്നത്."

അല്ലാഹു ﷻ പറഞ്ഞു:

﴿ قَالَ إِنَّمَا أُوتِيتُهُ عَلَىٰ عِلْمٍ عِندِي ﴾

**(** (ക്വാറൂൻ) പറഞ്ഞു: എന്റെ കൈവശമുള്ള വിദ്യകൊണ്ട് മാത്രമാണ് എനിക്കിത് ലഭിച്ചത്.................. **)** (വി.ക്വു. 28: 78)

ഇമാം ക്വതാദ ﵀ പറഞ്ഞു: "സമ്പാദ്യങ്ങളുടെ നാനോന്മുഖങ്ങളെകുറിച്ച് എനിക്ക് അറിയാവുന്നത് കൊണ്ട് (എനിക്ക് ലഭിച്ചു)"

മറ്റുചിലർ പറഞ്ഞു: "ഞാൻ അതിന് യോഗ്യനാണെന്ന് അല്ലാഹു അറിയുന്നതിനാലാണ് (ഇത് എനിക്ക് നൽകപ്പെട്ടത്)"
ഇതാണ് ഇമാം മുജാഹിദ് ﵀ വിന്റെ വാക്ക് അർത്ഥമാക്കുന്നതും. അദ്ദേഹം പറഞ്ഞു: "എന്റെ സ്ഥാനം കാരണം എനിക്ക് നൽകപ്പെട്ടതാണ്"

അബൂഹുറയ്റ ﵁ വിൽനിന്നും നിവേദനം: അദ്ദേഹം അല്ലാഹുവിന്റെ റസൂൽ ﷺ, ഇപ്രകാരം പറയുന്നത് കേട്ടു:

«إنّ ثَلاَثَةً من بَني إسْرَائِيلَ، أَبْرَصَ وَأَقْرَعَ وَأَعْمَى فَأَرَادَ اللّهُ أَنْ يَبْتَلِيَهُمْ. فَبَعَثَ إِلَيْهِمْ مَلَكاً. فَأَتَى الأَبْرَصَ فَقَالَ: أَيّ شَيْءٍ أَحَبّ إِلَيْكَ؟ قَالَ: لَوْنٌ حَسَنٌ وَجِلْدٌ حَسَنٌ وَيَذْهَبُ عَنّي الّذِي قَدْ قَذِرَنِي النّاسُ بِهِ. قَالَ: فَمَسَحَهُ فَذَهَبَ عَنْهُ قَذَرُهُ. وَأُعْطِيَ لَوْناً حَسَناً وَجِلْداً حَسَناً. قَالَ: فَأَيُّ الْمَالِ أَحَبّ إِلَيْكَ؟ قَالَ: الإِبِلُ ـ أَوْ الْبَقَرُ. شَكّ إِسْحَاقُ ـ فَأُعْطِيَ نَاقَةً عُشَرَاءَ. فَقَالَ: بَارَكَ اللّهُ لَكَ فِيهَا.

قَالَ: فَأَتَى الأَقْرَعَ فَقَالَ: أَيّ شَيْءٍ أَحَبّ إِلَيْكَ؟ قَالَ: شَعَرٌ حَسَنٌ وَيَذْهَبُ عَنّي الّذِي قَذِرَنِي النّاسُ بِهِ. قَالَ: فَمَسَحَهُ فَذَهَبَ عَنْهُ. وَأُعْطِيَ شَعَراً حَسَناً. فقَالَ: أَيّ الْمَالِ أَحَبّ إِلَيْكَ؟ قَالَ: الْبَقَرُ أَوِ الإِبِلُ. فَأُعْطِيَ بَقَرَةً حَامِلاً. فَقَالَ: بَارَكَ اللّهُ لَكَ فِيهَا.

قَالَ: فَأَتَى الأَعْمَى فَقَالَ: أَيّ شَيْءٍ أَحَبّ إِلَيْكَ؟ قَالَ: أَنْ يَرُدّ اللّهُ عَلَيّ بَصَرِي فَأُبْصِرَ بِهِ النّاسَ. فَمَسَحَهُ فَرَدّ اللّهُ إِلَيْهِ بَصَرَهُ. قَالَ: فَأَيّ الْمَالِ أَحَبّ إِلَيْكَ؟ قَالَ: الْغَنَمُ. فَأُعْطِيَ شَاةً وَالِداً. فَأُنْتِجَ هَذَانِ وَوَلّدَ هَذَا. فَكَانَ لِهَذَا وَادٍ مِنَ الإِبِلِ. وَلِهَذَا وَادٍ مِنَ الْبَقَرِ. وَلِهَذَا وَادٍ مِنَ الْغَنَمِ.

قَالَ: ثُمّ إِنّهُ أَتَى الأَبْرَصَ فِي صُورَتِهِ وَهَيْئَتِهِ فَقَالَ: رَجُلٌ مِسْكِينٌ وَابْنُ سَبِيلٍ. قَدِ انْقَطَعَتْ بِيَ الْحِبَالُ فِي سَفَرِي، فَلاَ بَلاَغَ لِيَ الْيَوْمَ إِلاّ بِاللّهِ ثُمّ بِكَ. أَسْأَلُكَ بِالّذِي أَعْطَاكَ اللّوْنَ الْحَسَنَ وَالْجِلْدَ الْحَسَنَ وَالْمَالَ، بَعِيراً أَتَبَلّغُ بِهِ فِي سَفَرِي. فقَالَ: الْحُقُوقُ كَثِيرَةٌ. فَقَالَ لَهُ: كَأَنّي أَعْرِفُكَ. أَلَمْ تَكُنْ أَبْرَصَ يَقْذَرُكَ النّاسُ؟ فَقِيراً فَأَعْطَاكَ اللّهُ عزّ وجلّ المَالَ؟ فقَالَ: إِنّمَا وَرِثْتُ هَذَا الْمَالَ كَابِراً عَنْ كَابِرٍ. فقَالَ: إِنْ كُنْتَ كَاذِباً، فَصَيّرَكَ اللّهُ إِلَى مَا كُنْتَ.

قَالَ: وَأَتَى الأَقْرَعَ فِي صُورَتِهِ وَهَيْئَتِهِ فَقَالَ لَهُ مِثْلَ مَا قَالَ لِهَذَا. وَرَدّ عَلَيْهِ مِثْلَ مَا رَدّ عَلَيهِ هَذَا. فَقَالَ لَهُ: إِنْ كُنْتَ كَاذِباً فَصَيّرَكَ اللّهُ إِلَى مَا كُنْتَ.

قَالَ: وَأَتَى الأَعْمَى فِي صُورَتِهِ وَهَيْئَتِهِ فَقَالَ: رَجُلٌ مِسْكِينٌ وَابْنُ سَـبِيلٍ. قَدْ انْقَطَعَتْ بِيَ الْحِبَالُ فِي سَفَرِي. فَلاَ بَلاَغَ لِيَ الْيَوْمَ إِلاّ بِاللّهِ ثُمّ بِكَ. أَسْـأَلُكَ بِالّذِي رَدّ عَلَيْكَ بَصَرَكَ شَاةً أَتَبَلّغُ بِهَا فِي سَفَرِي. فَقَالَ: قَدْ كُنْتُ أَعْمَى فَرَدّ اللّهُ عَلَيّ بَصَرِي، فَخُذْ مَا شِئْتَ ، وَدَعْ مَا شِئْتَ ، فَوَاللّهِ لاَ أَجْهَدُكَ الْيَـوْمَ بِشَـيْءٍ أَخَذْتَهُ لِلّهِ. فَقَالَ: أَمْسِكْ مَالَكَ. فَإِنّمَا ابْتُلِيتُمْ ، فَقَدْ رضِيَ الله عَنْكَ وَسَخِطَ عَلَى صَاحِبَيْكَ»

“ഇസ്റാഈല്യരിൽ മൂന്നുപേർ ഉണ്ടായിരുന്നു., ഒരാൾ വെള്ളപാണ്ടുകാരനും രണ്ടാമൻ കഷണ്ടിക്കാരനും മൂന്നാമൻ അന്ധനുമായിരുന്നു. അല്ലാഹു അവരെ പരീക്ഷിക്കുവാനുദ്ദേശിച്ചു. അവരിലേക്ക് ഒരു മലക്കിനെ നിയോഗിച്ചു. അപ്പോൾ മലക്ക് പാണ്ടുരോഗിയുടെ അടുത്ത് ചെന്നു. എന്നിട്ട് ചോദിച്ചു: താങ്കൾക്ക് എന്താണ് ഏറ്റവും പ്രിയങ്കരമായത്? പാണ്ടുകാരൻ പറഞ്ഞു: നല്ല നിറം, നല്ല തൊലി, ജനങ്ങൾ എന്നിൽ വികൃതമായി കാണുന്നത് എന്നിൽനിന്നും പോയികിട്ടണം. അദ്ദേഹം പറഞ്ഞു: (മലക്ക്) അയാളെ തടവി. അയാളുടെ വൃത്തികേട് പോയി. അയാൾക്ക് നല്ല വർണ്ണവും, നല്ല ചർമ്മവും നൽകപ്പെട്ടു. (മലക്ക്) ചോദിച്ചു: താങ്കൾക്ക് ഏറ്റവും ഇഷ്ടമായ സമ്പത്ത് ഏതാണ്? അയാൾ പറഞ്ഞു: ഒട്ടകം അല്ലെങ്കിൽ പശു (റിപോർട്ട് ചെയ്ത 'ഇസ്ഹാക്വ്' എന്ന റാവിയുടെ സംശയമാണ്) അപ്പോൾ അയാൾക്ക് പൂർണ്ണ ഗർഭിണിയായ ഒരു ഒട്ടകത്തെ നൽകപ്പെട്ടു. ശേഷം (മലക്ക്) പറഞ്ഞു: താങ്കൾക്ക് ഇതിൽ (ഒട്ടകത്തിൽ) അല്ലാഹു 'ബർക്കത്ത് ചൊരിയട്ടെ. അദ്ദേഹം പറഞ്ഞു: (മലക്ക്) കഷണ്ടികാരന്റെ അടുത്ത് ചെന്നു. എന്നിട്ട് ചോദിച്ചു: താങ്കൾക്ക് ഏറ്റവും ഇഷ്ടകരമായ കാര്യമെന്താണ്? അയാൾ പറഞ്ഞു: നല്ല മുടി. ജനങ്ങൾ എന്നിൽ വികൃതമായി കാണുന്നത് എന്നിൽ നിന്നും മാറിക്കിട്ടണം. അപ്പോൾ (മലക്ക്) അയാളെ തടവി. അയാളിൽ നിന്ന് വികൃതം നീങ്ങിപോയി. അയാൾക്ക് നല്ല മുടി നൽകപ്പെട്ടു. (മലക്ക്) പറഞ്ഞു: താങ്കൾക്ക് ഏറ്റവും ഇഷ്ടകരമായ സമ്പത്ത് ഏതാണ്? പശു അല്ലെങ്കിൽ ഒട്ടകം. അയാൾക്ക് ഗർഭിണിയായ ഒരു പശുവിനെ നൽകപ്പെട്ടു. (മലക്ക്) പറഞ്ഞു: അല്ലാഹു താങ്കൾക്ക് ഇതിൽ (പശുവിൽ) 'ബർക്കത്ത് ചൊരിയട്ടെ. മലക്ക് അന്ധനായ ആളുടെ അടുത്ത് ചെന്നു. (മലക്ക്) ചോദിച്ചു: താങ്കൾക്ക് എന്താണ് ഏറ്റവും ഇഷ്ടകരമായത്? അയാൾ പറഞ്ഞു: അല്ലാഹു, എന്റെ കാഴ്ച എനിക്ക് തിരിച്ചുനൽകണം. ഞാൻ അതുകൊണ്ട് ജനങ്ങളെ

കാണട്ടെ. മലക്ക് അയാളെ തടവി. അല്ലാഹു അയാൾക്ക് അയാളുടെ കാഴ്ച തിരിച്ചുനൽകി. (മലക്ക്)ചോദിച്ചു: സമ്പത്തിൽ ഏതാണ് താങ്കൾക്ക് ഏറ്റവും പ്രിയങ്കരം? അയാൾ പറഞ്ഞു: ആട്. അയാൾക്ക് പ്രസവിക്കുന്ന ആടിനെ നൽകി. അങ്ങനെ ഒട്ടകത്തിലും പശുവിലും ഒട്ടകങ്ങളും മാടുകളും ഉത്പാദിക്കപ്പെട്ടു. ആട് പെറ്റുപെരുകുകയും ചെയ്തു. (ഒന്നാമത്തെ വ്യക്തിക്ക്) ഒട്ടകങ്ങളുടെ ഒരു താഴ്വാരവും (രണ്ടാമന്) പശുക്കളുടെ ഒരു താഴ്വാരവും (മൂന്നാമന്) ആടുകളുടെ ഒരു താഴ്വാരവും ഉണ്ടായി. അദ്ദേഹം പറഞ്ഞു: പിന്നീട് (മലക്ക്) പാണ്ടുകാരന്റെ അടുത്ത് അയാളുടെ രൂപത്തിലും ഭാവത്തിലും ചെന്നു. ശേഷം പറഞ്ഞു: സാധുവാണ്, വഴിയാത്രക്കാരനാണ്, എന്റെ യാത്രയിൽ ബന്ധങ്ങൾ അറ്റുപോയി. അല്ലാഹുവെ കൊണ്ടും പിന്നീട് താങ്കളെ കൊണ്ടുമല്ലാതെ ഇന്ന് എനിക്ക് ലക്ഷ്യത്തിലെത്തുവാനാകില്ല. താങ്കൾക്ക് നല്ലവർണ്ണവും നല്ല തൊലിയും സമ്പത്തും തന്ന അല്ലാഹുവെ മുൻനിർത്തി ഒരു ഒട്ടകത്തെ ഞാൻ ആവശ്യപ്പെടുന്നു. അതുകൊണ്ട് എനിക്ക് എന്റെ യാത്രയിൽ (ലക്ഷ്യത്തിൽ) എത്തുവാൻ കഴിയും. അപ്പോൾ അയാൾ പറഞ്ഞു: ബാധ്യതകൾ ധാരാളമാണ്! മലക്ക് അയാളോട് പറഞ്ഞു: ഞാൻ നിങ്ങളെ അറിയുമല്ലോ? ജനങ്ങൾ മ്ലേച്ഛനായി കണ്ടിരുന്ന പാണ്ട് രോഗിയായിരുന്നില്ലേ താങ്കൾ? ദരിദ്രനായിരുന്നില്ലേ താങ്കൾ? അങ്ങനെ അല്ലാഹു നിങ്ങൾക്ക് സമ്പത്തേകി. അയാൾ പറഞ്ഞു: തീർച്ചയായും ഈ സമ്പത്ത് ഞാൻ വലിയ കാരണവന്മാരായ എന്റെ പിതാക്കളിൽ നിന്ന് അനന്തരമെടുത്തതാണ്. മലക്ക് പറഞ്ഞു: നീ കളവാണ് പറയുന്നതെങ്കിൽ അല്ലാഹു താങ്കളെ പൂർവ്വാവസ്ഥയിലേക്ക് മടക്കട്ടേ... ശേഷം (മലക്ക്) കഷണ്ടിക്കാരന്റെ അടുത്ത് അയാളുടെ രൂപത്തിലും ഭാവത്തിലും ചെന്നു. (മലക്ക്) പാണ്ടുരോഗിയോട് പറഞ്ഞതുപോലെ അയാളോടും പറഞ്ഞു. പാണ്ടുരോഗി പ്രതികരിച്ചതുപോലെ മലക്കിനോട് കഷണ്ടിക്കാരനും പ്രതികരിച്ചു. മലക്ക് പറഞ്ഞു: താങ്കൾ കളവാണ് പറയുന്നതെങ്കിൽ താങ്കളുടെ പൂർവ്വാവസ്ഥയിലേക്ക് അല്ലാഹു താങ്കളെ മടക്കട്ടെ. (അദ്ദേഹം പറഞ്ഞു:) പിന്നീട് മലക്ക് അന്ധനായ മനുഷ്യന്റെയടുത്ത് ചെന്നു. എന്നിട്ട് പറഞ്ഞു: സാധുവാണ്, വഴിയാത്രക്കാരനാണ്, എന്റെ യാത്രയിൽ ബന്ധങ്ങൾ അറ്റുപോയി. അല്ലാഹുവെക്കൊണ്ടും പിന്നീട് താങ്കളെ കൊണ്ടുമല്ലാതെ ഇന്ന് എനിക്ക് എന്റെ ലക്ഷ്യത്തിലെത്തുവാനാകില്ല. താങ്കൾക്ക് കാഴ്ച തിരിച്ചേകിയ അല്ലാഹുവിനെ മുൻനിർത്തി ഞാൻ താങ്കളോട് ഒരു ആടിനെ ചോദിക്കുന്നു. അതുകൊണ്ട് എനിക്ക് എന്റെ ലക്ഷ്യത്തിലെത്തുവാനാകും. അയാൾ പറഞ്ഞു: ഞാനൊരു അന്ധനായിരുന്നു. എനിക്ക് അല്ലാഹു കാഴ്ച തിരിച്ചുനൽകി. ആയതിനാൽ

താങ്കൾ (ഈ ആട്ടിൻ പറ്റത്തിൽ നിന്ന്) വേണ്ടത് സ്വീകരിച്ചാലും. വേണ്ടത് ശേഷിപ്പിച്ചാലും.

അല്ലാഹുവാണെ സത്യം, അല്ലാഹുവിന്റെ മാർഗ്ഗേണ താങ്കൾ ഇന്ന് എന്തെടുത്താലും ഞാൻ താങ്കളെ ബുദ്ധിമുട്ടിക്കുകയില്ല. മലക്ക് പറഞ്ഞു: താങ്കൾ താങ്കളുടെ സ്വത്ത് എടുത്തുവെച്ചുകൊള്ളുക. നിശ്ചയം, നിങ്ങൾ (മൂന്നുകൂട്ടർ) പരീക്ഷിക്കപ്പെടുകയായിരുന്നു. അതിൽ അല്ലാഹു താങ്കളെ ഇഷ്ടപ്പെട്ടു. താങ്കളുടെ സുഹൃത്തുക്കളോട് കോപിക്കുകയും ചെയ്തു." (ബുഖാരി, മുസ്‌ലിം)

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- വി. ക്വു. 41: 50 ാം ആയത്തിന്റെ തഫ്‌സീർ
- **(**തീർച്ചയായും അവൻ പറയും: 'ഇത് എനിക്ക് അവകാശപ്പെട്ടതാകുന്നു...**)**എന്ന ആയത്തിന്റെ ആശയം എന്താണ്?
- **(**എന്റെ കൈവശമുള്ള വിദ്യകൊണ്ട് മാത്രമാണ് എനിക്കിത് ലഭിച്ചത്...**)** എന്ന ആയത്തിന്റെ ആശയം എന്താണ് ?
- ഈ അത്ഭുത കഥയിലെ മഹത്തരമായ ഗുണപാഠങ്ങൾ.

# നാൽപ്പത്തി ഒമ്പത്
# സൃഷ്ടികളുടെ അടിമത്തം കുറിക്കുന്ന പേരുകൾ ഹറാമാണ്

അല്ലാഹു ﷻ പറഞ്ഞു:

﴿ فَلَمَّآ ءَاتَىٰهُمَا صَٰلِحًا جَعَلَا لَهُۥ شُرَكَآءَ فِيمَآ ءَاتَىٰهُمَا ۚ فَتَعَٰلَى ٱللَّهُ عَمَّا يُشْرِكُونَ ﴾

**(** അങ്ങനെ അവൻ (അല്ലാഹു) അവർക്കൊരു നല്ല സന്താനത്തെ നൽകിയപ്പോൾ അവർക്കവൻ നൽകിയതിൽ അവർ അവന് പങ്കുകാരെ ഏർപ്പെടുത്തി. എന്നാൽ അവർ പങ്കുചേർക്കുന്നതിൽ നിന്നെല്ലാം അല്ലാഹു ഉന്നതനായിരിക്കുന്നു.**)** (വി.ക്വു. 7: 190)

ഇമാം ഇബ്നു ഹസം പറഞ്ഞു: അബ്ദു അംറ്, അബ്ദുൽ കഅ്ബ തുടങ്ങിയതുപോലുള്ള അല്ലാഹു അല്ലാത്തവരുടെ അടിമയാണ് എന്നറിയിക്കുന്ന എല്ലാ പേരുകളും ഹറാമാക്കിയിരിക്കുന്നു എന്നതിൽ അവർ(പണ്ഡിതന്മാർ) ഏകോപിച്ചിരിക്കുന്നു. 'അബ്ദുൽ മുത്ത്വലിബ് എന്ന പേര് ഒഴിച്ച്.

(അഅ്റാഫ് 190 ാം) ആയത്തിനെക്കുറിച്ച് ഇബ്നു അബ്ബാസ് رضي الله عنه പറഞ്ഞു: ആദം അവരെ (ഹവ്വയെ) പ്രാപിച്ചപ്പോൾ അവർ ഗർഭം ധരിച്ചു. അപ്പോൾ അവരുടെ അടുത്ത് ഇബ്ലീസ് ചെന്നുകൊണ്ട് പറഞ്ഞു. ഞാൻ നിങ്ങളെ രണ്ടുപേരേയും സ്വർഗ്ഗത്തിൽനിന്നും പുറത്താക്കിയ വക്താവാണ്. നിങ്ങൾ എന്നെ അനുസരിക്കുകതന്നെ വേണം ഇല്ലെങ്കിൽ ഞാൻ അതിന് (ഗർഭസ്ഥശിശുവിന്) മാനിന്റെ രണ്ട് കൊമ്പുകൾ നല്കും. നിന്റെ വയറ്റിൽ നിന്നും പുറത്തുവരുമ്പോൾ അത് നിന്റെ വയറ് പിളർക്കും. ഇബ്ലീസ് അവരെ പലതും ചെയ്യുമെന്ന് ഭയപ്പെടുത്തികൊണ്ടിരുന്നു. നിങ്ങൾ രണ്ടുപേരും അവന് 'അബ്ദുൽ ഹാരിഥ് എന്ന് പേരിടുക. അവർ രണ്ട് പേരും അവനെ അനുസരിക്കുവാൻ വിസമ്മതിച്ചു. അപ്പോൾ കുട്ടി മയ്യിത്തായി പുറത്തുവന്നു. വീണ്ടും അവർ ഗർഭിണിയായി. പിശാച് വീണ്ടും അവരുടെ അടു

ത്ത് വന്ന് മുമ്പത്തേത് പോലെ സംസാരിച്ചു. അവർ രണ്ടുപേരും അവനെ അനുസരിക്കുവാൻ വിസമ്മതിച്ചു. അപ്പോഴും കുട്ടി മയ്യിത്തായി പുറത്തുവന്നു. വീണ്ടും അവർ ഗർഭിണിയായി. പിശാച് വീണ്ടും അവരുടെ അടുത്ത് വന്ന് സംസാരിച്ചു. കുട്ടിയോടുള്ള സ്നേഹം അവരെ പിടികൂടുകയും അവർ ആ കുട്ടിക്ക് 'അബ്ദുൽ ഹാരിഥ് എന്ന് പേരിടുകയും ചെയ്തു. അതത്രെ അല്ലാഹു ﷻ യുടെവചനം:(...അവർക്കവൻ നൽകിയതിൽ അവർ അവന് പങ്കുകാരെ ഏർപ്പെടുത്തി...) [1]

ക്വതാദ ﵀ വിൽനിന്നും നിവേദനം: അദ്ദേഹം പറഞ്ഞു: അവന് അനുസരണത്തിലുള്ള പങ്കാളികളാക്കി. ശിർക്ക് ആരാധന നല്കുന്നതിലായിരുന്നില്ല. (ഇബ്നു അബീ ഹാതിം)

(നീ ഞങ്ങൾക്ക് നല്ലസന്താനത്തെ തന്നാൽ) എന്ന അല്ലാഹു ﷻ യുടെ വചനത്തിന് ഇമാം മുജാഹിദ് ﵀ പറഞ്ഞു: "അവർ രണ്ടുപേരും (ജനിക്കുന്നകുട്ടി) മനുഷ്യനാവുകയില്ലേ എന്ന് ഭയപ്പെട്ടു."

ഇമാം ഹസൻ ﵀ വിൽനിന്നും സഈദ് ﵀ വിൽനിന്നും മറ്റും ഈ ആശയം പറയപ്പെട്ടിട്ടുണ്ട്.

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അല്ലാഹു ﷻ അല്ലാത്തവരുടെ അടിമയാണ് എന്നറിയിക്കുന്ന മുഴുവൻ പേരുകളും ഹറാമാണ്.
- അഅ്റാഫ് 190 ാം ആയത്തിന്റെ തഫ്സീർ.
- ഈ ശിർക്ക് വന്നത് കേവലം പേര് വെക്കലിൽ മാത്രമാണ്. അതിന്റെ യാഥാർത്ഥ്യം ഉദ്ദേശിക്കപ്പെട്ടിട്ടില്ല.
- അല്ലാഹു ﷻ ഒരാൾക്ക് മികവൊത്തൊരു പെൺകുട്ടിയെ ദാനമായി നൽകൽ അവന്റെ അനുഗ്രഹത്തിൽ പെട്ടതാണ്.
- അനുസരണത്തിൽ വരുന്ന 'ശിർക്കും' ഇബാദത്തിൽ വരുന്ന 'ശിർക്കും' തമ്മിലെ വ്യത്യാസം സലഫുകൾ ഉണർത്തിയത്.

---

[1] തഫ്സീറു ഇബ്നി അബീ ഹാതിം. (ഈ 'അഥർ' ദുർബലമാണെന്ന് ഇമാം ഇബ്നു കഥീറും അൽബാനിയും രേഖപ്പെടുത്തിയിട്ടുണ്ട്. മാത്രമല്ല അല്ലാഹു ﷻ യുടെ (...അവർക്കവൻ നൽകിയതിൽ അവർ അവന് പങ്കുകാരെ ഏർപ്പെടുത്തി...) എന്ന വചനത്തിൽ പരാമർശിക്കപ്പെടുന്ന പങ്കുചേർത്തവർ ആദം സന്തതികളിലെ മുശ്രിക്കുകൾ ആണ്. ആദമോ ഹവ്വയോ അല്ല. വിവ:)

# അമ്പത്

# 'അസ്മാഉല്ലാഹ്'

അല്ലാഹു ﷻ പറഞ്ഞു:

﴿ وَلِلَّهِ ٱلْأَسْمَآءُ ٱلْحُسْنَىٰ فَٱدْعُوهُ بِهَا ۖ وَذَرُوا۟ ٱلَّذِينَ يُلْحِدُونَ فِىٓ أَسْمَـٰٓئِهِۦ ﴾

**(അല്ലാഹുവിന് ഏറ്റവും നല്ല പേരുകളുണ്ട്. അതിനാൽ ആ പേരുകളിൽ അവനെ നിങ്ങൾ വിളിച്ചുകൊള്ളുക, അവന്റെ പേരുകളിൽ കൃത്രിമം കാണിക്കുന്നവരെ നിങ്ങൾ വിട്ടുകളയുക. അവർ ചെയ്തു വരുന്നതിന്റെ ഫലം അവർക്കു വഴിയേ നൽകപ്പെടും.)** (വി.ക്വു. 7: 180)

**(അവന്റെ പേരുകളിൽ കൃത്രിമം കാണിക്കുന്നവരെ)** എന്ന വചനത്തിന്റെ തഫ്സീറെന്നോണം ഇബ്നു അബ്ബാസ് رضي الله عنه പറഞ്ഞു: "അവർ പങ്കുചേർക്കുന്നു."

അദ്ദേഹത്തിൽ നിന്നും തന്നെ വീണ്ടും രിവായത് ചെയ്യപ്പെടുന്നു. 'ലാത്ത' എന്നത് 'അൽഇലാഹ് ' എന്നതിൽ നിന്നും 'ഉസ്സാ' എന്നത് 'അൽഅസീസ്' എന്നതിൽ നിന്നും അവർ പേരു വെച്ചതാണ്. ഇമാം അഅ്മശ് رحمه الله വിൽനിന്നും നിവേദനം: "അവർ അതിൽ (അല്ലാഹുവിന്റെ നാമങ്ങളിൽ) ഇല്ലാത്തത് പ്രവേശിപ്പിക്കുന്നു."

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അല്ലാഹു ﷻ ക്ക് നാമങ്ങൾ സ്ഥിരീകരിക്കൽ.
- പ്രസ്തുത നാമങ്ങൾ അത്യുത്തമങ്ങളാണ്.
- അവകൊണ്ട് അല്ലാഹു ﷻ യോട് 'ദുആ' ചെയ്യുവാനുള്ള കല്പന.
- അല്ലാഹു ﷻ യുടെ നാമങ്ങളിൽ (പങ്കുചേർത്തും അവയെ നിഷേധിച്ചും കളവാക്കിയും)'ഇൽഹാദ് ' നടത്തുന്നവരെ കയ്യൊഴിക്കൽ.
- അവയിൽ 'ഇൽഹാദ് ' നടത്തുന്നതിന്റെ വിവരണം.
- 'ഇൽഹാദ് ' നടത്തുന്നവർക്കുള്ള താക്കീത്.

## അമ്പത്തി ഒന്ന്

## 'അസ്സലാം' എന്നതിന്റെ തഫ്സീർ

ഇബ്നു മസ്ഊദ് ﷺ വിൽനിന്നും നിവേദനം: അദ്ദേഹം പറഞ്ഞു:

كُنَّا إذا كُنَّا مع النبيِّ ﷺ في الصلاةِ قلنا: السلامُ على اللهِ من عِبادهِ، السلامُ على فلانٍ وفلان، فقال النبي ﷺ: « لا تقولوا السلامُ على اللهِ، فإنّ اللهَ هوَ السلامُ».

"ഞങ്ങൾ പ്രവാചകൻ ﷺ യോടൊപ്പം നമസ്കാരത്തിലായാൽ ഞങ്ങൾ പറയാറുണ്ടായിരുന്നു. "അസ്സലാമു അലല്ലാഹി മിൻ ഇബാദിഹി. അസ്സലാമു അലാ ഫുലാനിൻ വഫുലാനിൻ." (അല്ലാഹുവിന്റെ മേൽ അടിയാറുകളുടെ സലാമുണ്ടാകട്ടെ, നിർദ്ദിഷ്ടവ്യക്തികൾക്കും അല്ലാഹുവിന്റെ സലാമുണ്ടാകട്ടെ.....) അപ്പോൾ നബി ﷺ പറഞ്ഞു: " നിങ്ങൾ 'അസ്സലാമു അലല്ലാഹ്' (അല്ലാഹുവിന്റെ മേൽ അടിയാറുകളുടെ സലാമുണ്ടാകട്ടെ) എന്ന് പറയരുത്. കാരണം അവനാകുന്നു 'അസ്സലാം'."(ബുഖാരി)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- 'അസ്സലാമി' ന്റെ തഫ്സീർ.
- അത് അഭിവാദ്യമാണ്.
- 'അസ്സലാമു അലല്ലാഹ്' എന്ന് പറയാവതല്ല.
- അതിന്റെ കാരണം.
- അല്ലാഹു ﷻ യോട് ആകാവുന്ന 'തഹിയ്യത്ത്' അവരെ പഠിപ്പിക്കൽ.

# അമ്പത്തി രണ്ട്
# 'അല്ലാഹുവേ നീ ഉദ്ദേശിച്ചുവെങ്കിൽ പൊറുക്കേണമേ' എന്ന തേട്ടം

അബൂഹുറയ്റ ﷺ വിൽ നിന്നും നിവേദനം. അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«لاَ يَقُلْ أَحَدُكُمُ: اللّهُمّ اغْفِرْ لِي إِنْ شِئْتَ ، اللّهُمّ ارْحَمْنِي إِنْ شِئْتَ، لِيَعْزِمْ المسألةَ، فَإِنَّ اللهَ لاَ مُكْرِهَ لَهُ»

**"**നിങ്ങളിൽ ഒരാൾ "അല്ലാഹുവേ നീ ഉദ്ദേശിച്ചെങ്കിൽ എനിക്ക് പൊറുത്തുതരൂ, അല്ലാഹുവേ നീ ഉദ്ദേശിച്ചെങ്കിൽ എന്നോട് കരുണകാണിക്കൂ" എന്ന് പറയരുത്. അയാൾ തേട്ടം ഉറപ്പിക്കട്ടെ, കാരണം അല്ലാഹുവിനെ നിർബന്ധിക്കുവാൻ ആരുമില്ല.**"** (ബുഖാരി)

ഇമാം മുസ്ലിം ﷺ വിന്റെ രിവായത്തിൽ:

«وَلْيُعَظِمِ الرّغْبَةَ ، فَإِنّ اللّهَ لاَ يَتَعَاظَمُهُ شَيْءٌ أَعْطَاهُ».

**"**അവർ ആഗ്രഹിക്കുന്നത് മഹത്തരമാക്കട്ടെ. കാരണം അല്ലാഹു അടിയാന് നൽകുന്ന യാതൊന്നും അവന് വലിയതായിരിക്കുകയില്ല.**"** (മുസ്ലിം)

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- പ്രാർത്ഥനയിൽ 'ഇസ്തിഥ്നാഅ്' നുള്ള വിരോധം.
- അതിന്റെ കാരണം വ്യക്തമാക്കൽ.
- **"**ചോദ്യം ഗൗരവമാക്കട്ടെ**"** എന്ന വചനം.
- ആഗ്രഹത്തെ മഹത്തരമാക്കൽ.
- ഈ വിഷയത്തിന്റെ കാരണം പറയൽ.

## അമ്പത്തി മൂന്ന്
## 'അബ്ദീ' 'അമതീ'
## എന്നീ വിളികൾ പാടില്ല

അബൂഹുറയ്റ ﵁ വിൽ നിന്നും നിവേദനം: അല്ലാഹു വിന്റെ റസൂൽ ﷺ പറഞ്ഞു:

«لاَ يَقُلْ أَحَدُكُمُ: أَطْعِمْ رَبّكَ، وَضّئْ رَبّكَ. وَلْيَقُلْ: سَيّدِي، ومَوْلاَيَ، وَلاَ يَقُلْ أَحَدُكُم: عَبْدِي، وأَمَتِي، وَلْيَقُلْ: فَتَايَ، وفَتَاتِي، وغُلاَمِي»

**"**നിങ്ങളിൽ ആരും 'നീ നിന്റെ റബ്ബിനെ ഭക്ഷിപ്പിക്കൂ...', 'നീ നിന്റെ റബ്ബിന് വുദൂ ചെയ്തുകൊടുക്കൂ....' എന്ന് പറയരുത്. പകരം 'സയ്യിദീ'(എന്റെ സയ്യിദേ) 'മൗലായ'(എന്റെ മൗലായ്) എന്ന് പറഞ്ഞുകൊള്ളട്ടെ. നിങ്ങളിൽ ഒരാളും 'അബ്ദീ'(എന്റെ ദാസൻ) 'അമതീ'(എന്റെ ദാസീ) എന്ന് പറയരുത് പകരം 'ഫതായ' (എന്റെ യുവാവ്) 'ഫതാതീ' (എന്റെ യുവതി) ഗുലാമീ(എന്റെ ഭൃത്യൻ) എന്നിങ്ങനെ പറയട്ടെ......**"**(ബുഖാരി)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- 'അബ്ദീ' 'അമതീ' എന്നിവ പറയുന്നതിലെ വിരോധം.
- അടിമ (സയ്യിദിനോട്) 'റബ്ബീ' എന്ന് പറയരുത്. അടിമയോട് 'നിന്റെ റബ്ബിനെ ഭക്ഷിപ്പിക്കൂ' എന്നും പറയരുത്.
- 'സയ്യിദി'നെ, 'ഫതായ', 'ഫതാതി', 'ഗുലാമീ' എന്നിങ്ങനെ വിളിക്കുവാൻ പഠിപ്പിക്കൽ.
- അടിമയെ, 'സയ്യിദീ', 'മൗലായ്' എന്നിങ്ങനെ വിളിക്കുവാൻ പഠിപ്പിക്കൽ.
- പദപ്രയോഗങ്ങളിൽവരെ തൗഹീദിനെ സാക്ഷാത്കരിക്കലാണ് ഇതുകൊണ്ടുള്ള ഉദ്ദേശമെന്ന് ഉണർത്തൽ.

# അമ്പത്തി നാല്
# അല്ലാഹുവിനെകൊണ്ട് ചോദിച്ചാൽ വെറുതെ മടക്കരുത്

ഇബ്നു ഉമർ ﷺ വിൽ നിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

« مَنِ اسْتَعَاذَ بالله فأَعِيذُوهُ ، وَمَنْ سَأَلَ بالله فأَعْطُوهُ، وَمَنْ دَعَاكُم فأَجِيبُوهُ، وَمَن صَنَعَ إِلَيْكُم مَعْرُوفاً فَكَافِئُوهُ، فإِنْ لَم تَجِدُوا ما تُكَافِئُوهُ فَادْعُوا لَهُ حَتّى تَرَوْا أَنَّكُم قَدْ كَافأْتُموهُ».

**"**അല്ലാഹുവിനെ കൊണ്ട് (അവന്റെ പേരിൽ) ആരെങ്കിലും അഭയം തേടിയാൽ നിങ്ങൾ അയാൾക്ക് അഭയം നൽകുക. അല്ലാഹുവിനെ കൊണ്ട് വല്ലതും ചോദിച്ചാൽ അവന് നിങ്ങൾ നൽകുക. ആരെങ്കിലും നിങ്ങളെ ക്ഷണിച്ചാൽ അവന് നിങ്ങൾ ഉത്തരം നൽകുക. വല്ലവരും നിങ്ങൾക്ക് നന്മ ചെയ്തുതന്നാൽ അയാൾക്ക് പ്രത്യുപകാരം ചെയ്യുക. അയാൾക്ക് നിങ്ങൾ പ്രത്യുപകാരം ചെയ്യുവാൻ ഒന്നും നിങ്ങൾ കണ്ടിട്ടില്ലെങ്കിൽ അയാൾക്ക് വേണ്ടി നിങ്ങൾ ദുആ ചെയ്യുക. നിങ്ങൾ അയാൾക്ക് പ്രത്യുപകാരം ചെയ്തു എന്ന് നിങ്ങൾക്ക് തോന്നുന്നതുവരെ.**"**[1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അല്ലാഹു ﷻ യെ മുൻനിർത്തി അഭയം തേടുന്നവർക്ക് അഭയം നൽകൽ.
- അല്ലാഹു ﷻയെ മുൻനിർത്തി വല്ലതും ചോദിച്ചാൽ നൽകൽ.
- ക്ഷണം സ്വീകരിക്കൽ.

---

[1] സുനനു അബീദാവൂദ്, സുനനുന്നസാഇ. അൽബാനി ഹദീഥിനെ 'സ്വഹീഹ്' ആക്കിയിട്ടുണ്ട്.

- നന്മ ചെയ്തു തന്നാൽ പ്രത്യുപകാരം ചെയ്യൽ.
- പ്രത്യുപകാരം ചെയ്യുവാൻ കഴിയാത്തവർ പ്രാർത്ഥിച്ചാൽ അതാണ് അവരുടെ 'മുകാഫഅഃ'(പ്രത്യുപകാരം ചെയ്യൽ)
- "നിങ്ങൾ പ്രത്യുപകാരം ചെയ്തു എന്ന് വിചാരിക്കുന്നതുവരെ" എന്ന വാക്ക്.

# അമ്പത്തി അഞ്ച്

# അല്ലാഹുവിന്റെ വജ്ഹുകൊണ്ട് ചോദിക്കേണ്ടത്

ജാബിർ ﷺ വിൽനിന്നും നിവേദനം. അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«لاَ يُسْأَلُ بِوَجْهِ اللهِ إِلاّ الْجَنَّةُ»

"അല്ലാഹുവിന്റെ വജ്ഹിനെ മുൻനിർത്തി സ്വർഗ്ഗമല്ലാതെ ചോദിക്കപ്പെടാവതല്ല." [1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അല്ലാഹു ﷻ യുടെ 'വജ്ഹി'നെ മുൻനിർത്തി ആവശ്യങ്ങളിൽ പരമമായത് അല്ലാതെ തേടുന്നതിലുള്ള വിരോധം.
- അല്ലാഹു ﷻ ക്ക് 'വജ്ഹ്'(തിരുമുഖം) എന്ന സ്വിഫത്ത് (വിശേഷണം) ഉണ്ടെന്ന സ്ഥിരീകരണം.

[1] സുനനു അബീദാവൂദ്. അൽബാനി ഹദീഥിനെ 'സ്വഹീഹ്' ആക്കിയിട്ടുണ്ട്.

# അമ്പത്തി ആറ്
# 'ലൗ' എന്ന് പറയുന്നതിലെ വിലക്ക്

അല്ലാഹു ﷻ പറഞ്ഞു:

﴿ يَقُولُونَ لَوْ كَانَ لَنَا مِنَ ٱلْأَمْرِ شَيْءٌ مَّا قُتِلْنَا هَـٰهُنَا ﴾

**(.........**അവർ പറയുന്നു; കാര്യത്തിൽ നമുക്ക് വല്ല സ്വാധീനവുമുണ്ടായിരുന്നുവെങ്കിൽ നാം ഇവിടെവെച്ച് കൊല്ലപ്പെടുമായിരുന്നില്ല......... **)** (വി.ക്വു. 3:154)

അല്ലാഹു ﷻ പറഞ്ഞു:

﴿ ٱلَّذِينَ قَالُواْ لِإِخْوَٰنِهِمْ وَقَعَدُواْ لَوْ أَطَاعُونَا مَا قُتِلُواْ ﴾

**(** (യുദ്ധത്തിനുപോകാതെ) വീട്ടിലിരിക്കുകയും (യുദ്ധത്തിനു പോയ) സഹോദരങ്ങളെപ്പറ്റി 'ഞങ്ങളുടെ വാക്ക് സ്വീകരിച്ചിരുന്നുവെങ്കിൽ അവർ കൊല്ലപ്പെടുമായിരുന്നില്ല' എന്നു പറയുകയും ചെയ്തവരാണ് അവർ (കപടന്മാർ)..................**)** (വി. ക്വു 3: 168)

അബൂഹുറയ്റ رضي الله عنه വിൽ നിന്ന് നിവേദനം. അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«احْرِصْ عَلَىَ مَا يَنْفَعُكَ وَاسْتَعِنْ بِاللّهِ ، وَلاَ تَعْجِزَنَّ ، وَإِنْ أَصَابَكَ شَيْءٌ فَلاَ تَقُلْ: لَوْ أَنِّي فَعَلْتُ كذا لكَان كذا وَكَذَا. وَلَكِنْ قُلْ: قَدَرُ اللّهِ وَمَا شَاءَ فَعَلَ، فَإِنّ لَوْ تَفْتَحُ عَمَلَ الشّيْطَانِ»

**"**താങ്കൾക്ക് ഉപകാരപ്പെടുന്നതിൽ താങ്കൾ അമിത തൽപരത കാണിക്കുക. താങ്കൾ അല്ലാഹുവോട് സഹായാർത്ഥന നടത്തുക. താങ്കൾ ഒരിക്കലും ദുർബലനാകരുത്. താങ്കൾക്ക് വല്ലതും ബാധിച്ചാൽ താങ്കൾ 'ഞാൻ ഇങ്ങനെ ചെയ്തിരുന്നുവെങ്കിൽ ഇപ്രകാരമൊക്കെ ആകുമായിരുന്നു എന്നു പറയരുത്. എന്നാ

ൽ താങ്കൾ 'അല്ലാഹു 'ക്വദ്റാ'ക്കിയതാണ്(നിർണയിച്ചതാണ്); അവനുദ്ദേശിച്ചത് പ്രവർത്തിച്ചു' എന്ന് പറയുക. കാരണം 'ലൗ' (എങ്കിൽ) എന്നത് പിശാചിന്റെ പ്രവർത്തനത്തെ തുറക്കും." (മുസ്ലിം)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- ആലുഇംറാൻ സൂറത്തിലെ രണ്ട് ആയത്തുകളുടെ (154,168 ) തഫ്സീർ.
- താങ്കൾക്ക് വല്ലതുമേറ്റാൽ 'ലൗ' എന്ന് പറയുന്നതിലെ വ്യക്തമായ വിലക്ക്.
- പ്രസ്തുത വിഷയത്തിന്റെ കാരണം, 'ലൗ'(എങ്കിൽ) എന്നത് പിശാചിന്റെ പ്രവർത്തനങ്ങൾക്ക് തുടക്കം കുറിക്കും എന്നതാണ്.
- നല്ല സംസാരം നിർവ്വഹിക്കുവാനുള്ള നിദർശനം.
- അല്ലാഹു ﷻ യോട് സഹായാർത്ഥന നടത്തുന്നതോടൊപ്പം ഉപകാരപ്രദമായതിന് അതിതൽപരത കാണിക്കുവാനുള്ള കല്പന.
- അതിനെതിരിലുള്ളതിനെ തൊട്ട് അഥവാ ദുർബലനാകുന്നതിനെ തൊട്ട് വിലക്ക്.

# അമ്പത്തി ഏഴ്
# കാറ്റിനെ ചീത്ത പറയരുത്

ഉബയ്യ് ഇബ്നു കഅ്ബ് ﵁ വിൽനിന്നും നിവേദനം. അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«لا تَسُبّوا الرّيحَ، فإِذَا رَأَيْتُمْ ما تكْرَهُونَ فَقُولُوا: اللّهُمّ إِنّا نَسْأَلُكَ مِنْ خَيْرِ هَـــذِهِ الرّيحِ وَخَيْرِ ما فِيهَا وَخَيْرِ ما أُمِرَتْ بِهِ وَنَعُوذُ بِكَ مِنْ شَرّ هَذِهِ الرّيحِ وَشَرّ مـــا فِيهَا وَشَرّ ما أُمِرَتْ بِهِ»

**"**നിങ്ങൾ കാറ്റിനെ ചീത്ത പറയരുത്. നിങ്ങൾക്ക് അരോജകമായത് നിങ്ങൾ കണ്ടാൽ നിങ്ങൾ പറയുക: അല്ലാഹുവേ, ഈ കാറ്റിന്റെ നന്മയിൽ നിന്നും അതിലുള്ള നന്മയിൽ നിന്നും അത് എന്തൊന്ന് കൊണ്ട് കൽപിക്കപ്പെട്ടുവോ അതിലുള്ള നന്മയിൽ നിന്നും ഞങ്ങൾ നിന്നോട് തേടുന്നു. ഈ കാറ്റിന്റെ കെടുതിയിൽ നിന്നും അതിലുള്ള കെടുതിയിൽ നിന്നും അതുകൊണ്ട് കല്പിക്കപ്പെട്ട തിന്മയിൽ നിന്നും ഞങ്ങൾ നിന്നോട് അഭയം തേടുന്നു.**"** [1]

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- കാറ്റിനെ ശകാരിക്കുന്നതിലെ വിരോധം.
- മനുഷ്യൻ അനിഷ്ടകരമായത് കാണുമ്പോൾ ഉപകാരപ്രദമായ സംസാരം നടത്തണമെന്നതിലേക്കുള്ള ബോധവൽകരണം.
- കാറ്റ് കല്പിക്കപ്പെട്ടതാണെന്ന നിദർശനം.
- കാറ്റ് ചിലപ്പോൾ നന്മകൊണ്ട് കല്പിക്കപ്പെടും, ചിലപ്പോൾ തിന്മകൊണ്ട് കല്പിക്കപ്പെടും.

---

[1] സുനനുത്തിർമുദി. അൽബാനി ഹദീഥിനെ 'സ്വഹീഹ്' ആക്കിയിട്ടുണ്ട്.

# അമ്പത്തി എട്ട്
# അല്ലാഹുവെക്കുറിച്ച് അനുയോജ്യമല്ലാത്തത് വിചാരിക്കൽ

അല്ലാഹു ﷻ പറഞ്ഞു:

﴿ وَطَآئِفَةٌ قَدْ أَهَمَّتْهُمْ أَنفُسُهُمْ يَظُنُّونَ بِٱللَّهِ غَيْرَ ٱلْحَقِّ ظَنَّ ٱلْجَـٰهِلِيَّةِ ۖ يَقُولُونَ هَل لَّنَا مِنَ ٱلْأَمْرِ مِن شَىْءٍ ۗ قُلْ إِنَّ ٱلْأَمْرَ كُلَّهُۥ لِلَّهِ ۗ يُخْفُونَ فِىٓ أَنفُسِهِم مَّا لَا يُبْدُونَ لَكَ ۖ يَقُولُونَ لَوْ كَانَ لَنَا مِنَ ٱلْأَمْرِ شَىْءٌ مَّا قُتِلْنَا هَـٰهُنَا ۗ قُل لَّوْ كُنتُمْ فِى بُيُوتِكُمْ لَبَرَزَ ٱلَّذِينَ كُتِبَ عَلَيْهِمُ ٱلْقَتْلُ إِلَىٰ مَضَاجِعِهِمْ ۖ وَلِيَبْتَلِىَ ٱللَّهُ مَا فِى صُدُورِكُمْ وَلِيُمَحِّصَ مَا فِى قُلُوبِكُمْ ۗ وَٱللَّهُ عَلِيمٌۢ بِذَاتِ ٱلصُّدُورِ ﴾

(........വേറെ ഒരു വിഭാഗമാകട്ടെ സ്വന്തം ദേഹങ്ങളെപ്പറ്റിയുള്ള ചിന്തയാൽ അസ്വസ്ഥരായിരുന്നു. അല്ലാഹുവെപ്പറ്റി അവർ ധരിച്ചിരുന്നത് സത്യവിരുദ്ധമായ അനിസ്ലാമിക ധാരണയായിരുന്നു. അവർ പറയുന്നു: കാര്യത്തിൽ നമുക്ക് വല്ല സ്വാധീനവുമുണ്ടോ? (നബിയേ,) പറയുക: കാര്യമെല്ലാം അല്ലാഹുവിന്റെ അധീനത്തിലാകുന്നു. നിന്നോട് അവർ വെളിപ്പെടുത്തുന്നതല്ലാത്ത മറ്റെന്തോ മനസ്സുകളിൽ ഒളിച്ചുവെക്കുന്നു. അവർ പറയുന്നു: കാര്യത്തിൽ നമുക്കു വല്ല സ്വാധീനവുമുണ്ടായിരുന്നുവെങ്കിൽ നാം ഇവിടെ വെച്ച് കൊല്ലപ്പെടുമായിരുന്നില്ല. (നബിയെ,) പറയുക: നിങ്ങൾ സ്വന്തം വീടുകളിൽ ആയിരുന്നാൽ പോലും കൊല്ലപ്പെടാൻ വിധിക്കപ്പെട്ടവർ തങ്ങൾ മരിച്ചുവീഴുന്ന സ്ഥാനങ്ങളിലേക്ക് (സ്വയം) പുറപ്പെട്ടുവരുമായിരുന്നു. നിങ്ങളുടെ മനസ്സുകളിലുള്ളത് അല്ലാഹു പരീക്ഷിച്ചറിയുവാൻ വേണ്ടിയും, നിങ്ങളുടെ ഹൃദയങ്ങളിലുള്ളത്

ശുദ്ധീകരിച്ചെടുക്കുവാൻ വേണ്ടിയുമാണിതെല്ലാം. മനസ്സുകളിലു ള്ളതെല്ലാം അറിയുന്നവനാകുന്നു അല്ലാഹു.) (വി.ഖു. 3:154)

അല്ലാഹു ﷻ പറഞ്ഞു:

﴿ ٱلظَّآنِّينَ بِٱللَّهِ ظَنَّ ٱلسَّوْءِ ۚ عَلَيْهِمْ دَآئِرَةُ ٱلسَّوْءِ ۖ وَغَضِبَ ٱللَّهُ عَلَيْهِمْ وَلَعَنَهُمْ وَأَعَدَّ لَهُمْ جَهَنَّمَ ۖ وَسَآءَتْ مَصِيرًا ﴾

(...........അല്ലാഹുവെപ്പറ്റി തെറ്റായ ധാരണ വെച്ചുപുലർത്തുന്നവർ, അവരുടെമേൽ തിന്മയുടെ വലയമുണ്ട്. അല്ലാഹു അവരുടെ നേരെ കോപിക്കുകയും അവരെ ശപിക്കുകയും അവർക്കുവേണ്ടി നരകം ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു. ചെന്നുചേരുവാനുള്ള ആ സ്ഥലം എത്രമോശം.) (വി. ഖു. 48: ٦)

ഒന്നാമത്തെ ആയത്തിന്റെ വിഷയത്തിൽ ഇമാം ഇബ്നുൽ ഖയ്യിം ؒ പറഞ്ഞു: "അല്ലാഹു ﷻ തന്റെ തിരുദൂതരെ സഹായിക്കില്ലെന്നും പ്രവാചകൻ ﷺ യുടെ കാര്യം നിഷ്പ്രഭമാകുമെന്നും (ഈ ആയത്തിൽ പരാമർശിക്കപ്പെട്ട) ഊഹം വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. തനിക്കേറ്റത് അല്ലാഹുവിന്റെ 'ഖദ്റ്' കൊണ്ടോ 'ഹിക്മത്ത്' കൊണ്ടോ അല്ല എന്നും പ്രസ്തുത ഊഹം വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. 'ഹിക്മത്തി'നേയും 'ഖദ്റി'നേയും നിഷേധിക്കലായും പ്രസ്തുത ഊഹം വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. അല്ലാഹു അവന്റെ ദൂതന്റെ കാര്യം(ദീൻ) പൂർത്തീകരിച്ച് കൊടുക്കുമെന്നതിനേയും പ്രസ്തുത ദീനിനെ മറ്റുമതങ്ങളുടെമേൽ അതിജയിപ്പിക്കുമെന്നതിനേയും നിഷേധിക്കലായി ഈ ഊഹം വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. ഇതത്രെ സൂറത്തുൽ ഫത്ഹിൽ കപട വിശ്വാസികളും ബഹുദൈവ വിശ്വാസികളും ഊഹിച്ചതായ ചീത്ത വിചാരം. അല്ലാഹുവെക്കുറിച്ചും അവന്റെ 'ഹിക്മത്തി'നും, സ്തുതിക്കും, സത്യസന്ധമായ കരാറിനും അനുയോജ്യമല്ലാത്തത് വിചാരിച്ചതാണ് അവരുടെ ധാരണ ചീത്തയാകുവാൻ കാരണം.

ആരെങ്കിലും അല്ലാഹുവിനെക്കുറിച്ച് സത്യം നിഷ്പ്രഭമാകുമാറ് സത്യത്തിനെതിരിൽ അവൻ അസത്യത്തെ സഹായിക്കുമെന്ന് ധരിച്ചാൽ, അല്ലാഹുവിന്റെ 'ഖദാ ഖദ്റി'ൽ സംഭവിക്കുന്നതിനെ നിഷേധിച്ചാൽ, മുഴുവൻ സ്തുതികളും അർഹിക്കും വിധം തികഞ്ഞ 'ഹിക്മത്തോ'ട് കൂടിയാണ് അല്ലാഹുവിന്റെ 'ഖദ്റ്' (വിധിനിർണയം) എന്നതിനേയും ആരെങ്കിലും നിഷേധിച്ചാൽ, മാത്രമല്ല കേവലം 'മശീഅത്'(ഉദ്ദേശം) മാത്രമേയുള്ളു (യാതൊരു 'ഹിക്മത്തു'മില്ല) എന്ന് ആരെങ്കിലും ജൽപ്പിക്കുകയും ചെയ്താൽ ഈ കാര്യങ്ങളെല്ലാം സത്യനിഷേധികളുടെ ചീത്തധാരണകളാ

ണ്. അല്ലാഹു ﷻ പറയുന്നു: **(ആകയാൽ സത്യനിഷേധികൾക്ക് നരകശിക്ഷയാൽ മഹാനാശം!)** (വി. ക്വു. 38: 27)

തങ്ങൾക്ക് പ്രത്യേകമായ വിഷയങ്ങളിലാകട്ടെ മറ്റുള്ളവരിൽ അല്ലാഹു ﷻ ചെയ്യുന്നവിഷയങ്ങളിലാകട്ടെ അധികജനങ്ങളും, അല്ലാഹു ﷻ യെക്കുറിച്ച് ചീത്ത ധാരണ കൊണ്ടുനടക്കുന്നു. അല്ലാഹു ﷻ യുടെ നാമവിശേഷണങ്ങളേയും അവന്റെ 'ഹംദി'നേയും 'ഹിക്മത്തി'നേയും അനിവാര്യമാക്കുന്ന കാര്യങ്ങളേയും അറിഞ്ഞ് മനസ്സിലാക്കിയവരല്ലാതെ അതിൽ നിന്ന് രക്ഷപ്പെട്ടിട്ടില്ല.

ആയതിനാൽ സ്വന്തം നഫ്സിനോട് ഗുണകാംക്ഷയുള്ള ബുദ്ധിമാൻ ഇത് കണക്കിലെടുക്കട്ടെ. തന്റെ റബ്ബിനെക്കുറിച്ച് ചീത്തയായ ധാരണ കൊണ്ടുനടന്നവൻ അല്ലാഹു ﷻ യോട് 'ഇസ്തിഗ്ഫാറി'നെ തേടട്ടെ. തൗബ ചെയ്യട്ടെ.....

താങ്കൾ ജനങ്ങളിൽ ഒന്നുകണ്ണോടിച്ചാൽ 'ക്വദ്റി'നെതിരിൽ ഉപദ്രവകരമായത് കൊണ്ടുനടക്കുകയും അതിനെ ആക്ഷേപിക്കുകയും ചെയ്യുന്നത് കാണാം. 'അത് ഈ രീതിയിലാകലായിരുന്നു സംഗതം' (എന്നിങ്ങനെ 'ക്വദ്റി'നെതിരിൽ സംസാരിക്കും) ഈ വിഷയത്തിൽ ആളുകൾ ചിലർ കൂടുതൽ പറയുന്നവരാണ്. മറ്റുചിലർ കുറച്ച് സംസാരിക്കുന്നവരാണ്. താങ്കൾ സുരക്ഷിതനാണോ ഈ വിഷയത്തിൽ എന്ന് താങ്കൾ താങ്കളെപ്പറ്റി പരിശോധിക്കുക. ഒരു കവി പാടി:

താങ്കൾ അതിൽ നിന്നു രക്ഷപ്പെട്ടുവെങ്കിൽ
വലിയ വിപത്തിൽ നിന്നാണ് താങ്കൾ രക്ഷപ്പെട്ടത്.
അല്ലെങ്കിൽ ഞാൻ താങ്കളെ രക്ഷപ്പെട്ടവനായി വിചാരിക്കുന്നില്ല.
(സാദുൽ മആദ് 3: 228_235)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- ആലുഇംറാനിലെ ആയത്തിന്റെ തഫ്സീർ.
- സൂറത്തുൽ ഫത്ഹിലെ ആയത്തിന്റെ തഫ്സീർ
- 'ള്വന്ന്'(ഊഹം) വിവിധങ്ങളാണെന്നും അവ അഗണ്യങ്ങളാണെന്നുമുള്ള പ്രവചനം.
- അല്ലാഹു ﷻ യുടെ 'അസ്മാഉ സ്വിഫാത്തുകൾ' (നാമവിശേഷണങ്ങൾ) അറിഞ്ഞുമനസ്സിലാക്കിയവരും സ്വന്തത്തെ അറിഞ്ഞവരുമല്ലാതെ അതിൽ നിന്ന് രക്ഷപ്പെടില്ല.

## അമ്പത്തി ഒമ്പത്
## 'ക്വദ്റി'ന്റെ നിഷേധികൾ

ഇബ്നു ഉമർ ﵄ പറഞ്ഞു:

والذي نفس ابن عمر بيده، لَوْ كان لأحَدِهِمْ مِثْلَ أُحُدٍ ذَهَباً ثم أَنْفَقَهُ في سبيل الله مَا قَبلَهُ الله مِنْهُ حَتّى يُؤْمِنَ بالْقَدَرِ، ثم استدلّ بقول النبي ﷺ «الإيمان أنْ تُؤْمِنَ بالله وَمَلاَئِكَتِهِ وَكُتُبِهِ وَرُسُلِهِ وَالْيومِ الآخِرِ وَتُؤْمِنَ بالْقَدَرِ خَيْرِهِ وَشَرِّهِ».

"ഇബ്നു ഉമറിന്റെ ആത്മാവ് ആരുടെ കയ്യിലാണോ അവനാണ് സത്യം, അവരിൽ ഒരാൾക്ക് ഉഹ്ദ് മലയോളം സ്വർണ്ണമുണ്ടാവുകയും, അത് അയാൾ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ചിലവഴിക്കുകയും ചെയ്താലും 'ക്വദ്റി'ൽ വിശ്വസിക്കുന്നതുവരെ അല്ലാഹു അയാളിൽ നിന്നും അത് സ്വീകരിക്കുകയില്ല. എന്നിട്ട് അദ്ദേഹം പ്രവാചകൻ ﷺ യുടെ വചനം തെളിവു പിടിച്ചു: "ഈമാൻ എന്നാൽ താങ്കൾ അല്ലാഹുവിലും അവന്റെ മലക്കുകളിലും, കിതാബുകളിലും, അമ്പിയാമുർസലീങ്ങളിലും, അന്ത്യനാളിലും, 'ക്വദ്റി'ൽ; അതിന്റെ ഖൈറിലും(നന്മയിലും) ശർറിലും (തിന്മയിലും) വിശ്വസിക്കലാണ്."(മുസ്ലിം)

ഉബാദത് ഇബ്നു സ്വാമിത് ﵁ വിൽനിന്നും നിവേദനം:[1] അദ്ദേഹം തന്റെ മകനോട് പറഞ്ഞു:

أنه قال لابنه: يا بني! إنك لن تجد طعم الإيمان حتى تعلم أنّ ما أصابك لم يكن ليخطئك، وما أخطأك لم يكن ليصيبك، سمعت رسول الله ﷺ يقول: «إِنّ أَوّلَ مَا خَلَقَ الله الْقَلَمَ. فقال: أُكْتُبْ. قال: رب! ومَاذا أَكْتُبُ؟ قال: اكْتُبْ مقادير كل

[1] സുനനു അബീദാവൂദ്. ഈ ഹദീഥിന്റെ പൂർണ്ണ രൂപം മുസ്നദിൽ ഇമാം അഹമദ് റിപ്പോർട്ട് ചെയ്തിട്ടുണ്ട്. പ്രസ്തുത റിപ്പോർട്ടിന്റെ വിവിധ രിവായത്തുകളാണ് ഗ്രന്ഥകാരൻ തുടർന്ന് കൊടുത്തിരിക്കുന്നത്. ഹദീഥ് 'സ്വഹീഹാ'കുന്നു. അൽബാനിയുടെ ളിലാലുൽ ജന്നഃ നോക്കുക.

شيء حتى تقومَ الساعة»، يا بني! سمعت رسول الله ﷺ يقول:«من مات على غير هذا، فليس مني »

“എന്റെ മകനേ! നിശ്ചയം, നിന്നെ ബാധിച്ചത് നിന്നിൽനിന്നും തെറ്റിപോകുവാനായിരുന്നില്ലെന്നതും, നിന്നിൽ നിന്ന് തെറ്റിപ്പോയത് നിനക്ക് ഏൽക്കുവാനായിരുന്നില്ലെന്നതും നീ അറിയുന്നതുവരെ നീ ഈമാനിന്റെ മധുരം അറിഞ്ഞവനാവുകയില്ല. അല്ലാഹുവിന്റെ റസൂൽ ﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. “നിശ്ചയം, അല്ലാഹു ആദ്യമായി പടച്ചത് പേനയാണ്. അപ്പോൾ അതിനോട് അല്ലാഹു പറഞ്ഞു: നീ എഴുത്. അപ്പോൾ അത് (പേന) പറഞ്ഞു: എന്റെ രക്ഷിതാവേ, എന്താണ് ഞാൻ എഴുതേണ്ടത്? അല്ലാഹു പറഞ്ഞു: ക്വിയാമതുനാൾ സംഭവിക്കുന്നതുവരെയുള്ള എല്ലാ കാര്യത്തിന്റേയും 'മക്വാദീർ' (വിധിനിർണ്ണയങ്ങൾ). എന്റെ മകനേ, അല്ലാഹുവിന്റെ റസൂൽ ﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്: ആരെങ്കിലും ഇതിൽ(ഈ വിശ്വാസത്തിൽ) അല്ലാതെയാണ് മരണപ്പെടുന്നതെങ്കിൽ അവൻ എന്നിൽപ്പെട്ടവനല്ല”

ഇമാം അഹ്മദിന്റെ രിവായത്തിൽ:

« إِنَّ أَوَّلَ مَا خَلَقَ الله تعالى القلم، فقال له: أكتب، فجري في تلك الساعة بما هو كائن إلى يوم القيامة».

“നിശ്ചയം, ആദ്യമായി അല്ലാഹു സൃഷ്ടിച്ചത് പേനയേയാണ്. അപ്പോൾ അല്ലാഹു അതിനോട് 'നീ എഴുത്' എന്ന് പറഞ്ഞു. അപ്പോൾ ആ സമയത്തുതന്നെ അന്ത്യനാൾവരെ ഉണ്ടാകുവാനിരിക്കുന്ന എല്ലാം എഴുതി.”

ഇമാം ഇബ്നു വഹാബ്ﷺവിന്റെ രിവായത്തിൽ: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«فمن لم يؤمن بالقدر خيره وشره، أحرقه الله بالنار»

“ആരെങ്കിലും 'ക്വദ്റി'ന്റെ ഖൈറിലും ശർറിലും വിശ്വസിച്ചിട്ടില്ലെങ്കിൽ അവനെ അല്ലാഹു നരകാഗ്നിയാൽ ചുട്ടുകരിക്കുന്നതാണ്.”

ഇബ്നു ദ്ദയ്ലമിയിൽ رضي الله عنه നിന്നും നിവേദനം: അദ്ദേഹം പറഞ്ഞു:

أَتَيْتُ أُبَيّ بنَ كَعْبٍ، فَقُلْتُ: فِي نَفْسِي شَيْءٌ مِنْ الْقَدَرِ فَحَدِّثْنِي بِشَـــيءِ لَعَـــلّ اللهُ يُذْهِبَهُ مَنْ قَلْبِي، فقَالَ: لَوْ أَنْفقْتَ مِثْلَ أُحُدٍ ذَهَباً مَا قَبِلَهُ اللهُ تَعَالَى مِنْكَ حَتّى تُؤْمِنَ بِالْقَدَرِ، وَتَعْلَمَ أنّ مَا أَصَابَكَ لَمْ يَكُنْ لِيُخْطِئَكَ وَأَنّ مَا أَخْطَأكَ لَمْ يَكُنْ لِيُصِـــيبَكَ، وَلَوْ مُتّ عَلَى غَيْرِ هَذَا لَكُنْتَ مِنْ أَهْلِ النّارَ. قال: فأَتَيْتُ عَبْـــدَ اللهِ بـــنَ مَسْـــعُودٍ وحُذَيْفَةَ بنَ الْيَمَانِ وزَيْدَ بنَ ثَابِتٍ، فكلهم حدثني بمثل ذلك عن النبي ﷺ.

“ഞാൻ ഉബയ്യ് ഇബ്നു കഅ്ബിന്റെ അടുത്ത് ചെന്നു. ഞാൻ പറഞ്ഞു: എന്നിൽ ‘ക്വദ്റി’നെക്കുറിച്ച് ചില (സന്ദേഹമുള്ള) കാര്യങ്ങളുണ്ട്, താങ്കൾ എനിക്ക് വല്ലതും പറഞ്ഞുതരിക; ഒരുവേള അതുകൊണ്ട് അല്ലാഹു എന്റെ ഹൃദയത്തിൽ നിന്ന് അവ നീക്കി തരും. അപ്പോൾ അദ്ദേഹം പറഞ്ഞു: ഉഹ്ദ് മലയോളം സ്വർണ്ണം താങ്കൾ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ചിലവഴിച്ചാലും, ‘ക്വദ്റി’ൽ വിശ്വസിക്കുന്നതുവരെ അല്ലാഹു അത് താങ്കളിൽ നിന്ന് സ്വീകരിക്കുകയില്ല. താങ്കൾക്ക് ബാധിച്ച ഒന്നും തന്നെ താങ്കളിൽ നിന്ന് തെറ്റിപോകുമായിരുന്നില്ലെന്നും താങ്കളിൽ നിന്ന് തെറ്റിപ്പോയത് താങ്കൾക്ക് ഏൽക്കുമായിരുന്നില്ലെന്നും താങ്കൾ മനസ്സിലാക്കുക. ഇതിലല്ലാതെ(ക്വദ്റിലുള്ള ഈ വിശ്വാസത്തിലല്ലാതെ)യാണ് താങ്കൾ മരണപ്പെടുന്നതെങ്കിൽ താങ്കൾ നരകാഗ്നിയുടെ ആളുകളിൽപ്പെട്ടുപോകും, തീർച്ച.” (ഇബ്നു ദ്ദയ്ലമി) പറയുന്നു: “ഞാൻ ഇബ്നു മസ്ഊദ് ﷺ വിന്റെ അടുത്തും ഹുദൈഫതുൽ യമാൻ ﷺ വിന്റെ അടുത്തും സയ്ദു ഇബ്നു ഥാബിത്ത് ﷺ വിന്റെ അടുത്തും ചെന്നു. എല്ലാവരും ഇതുപോലെ എന്നോട് പ്രവാചകൻ ﷺ യുടെ ഹദീഥ് പറഞ്ഞുതന്നു.[1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- ‘ക്വദ്റി’ൽ വിശ്വസിക്കൽ നിർബന്ധമാണെന്ന് വ്യക്തമാക്കൽ.
- എങ്ങനെ ‘ക്വദ്റി’ൽ വിശ്വസിക്കണമെന്ന് വ്യക്തമാക്കൽ.
- ‘ക്വദ്റി’ൽ വിശ്വസിക്കാത്തവന്റെ കർമ്മങ്ങൾ നിഷ്ഫലമാണ്.
- നിശ്ചയം, ‘ക്വദ്റി’ൽ വിശ്വസിക്കാതെ ഒരാളും ഈമാനിന്റെ മധുരം നുകരുകയില്ല എന്ന പ്രവചനം.

[1] മുസ്നദു അഹമദ്, സുനനു അബീദാവൂദ് , സുനനു ഇബ്നിമാജഃ അൽബാനി ഹദീഥിനെ ‘സ്വഹീഹ് ’ ആക്കിയിട്ടുണ്ട്.

- ആദ്യമായി അല്ലാഹു ﷻ സൃഷ്ടിച്ചതിനെ കുറിച്ചുള്ള ഉണർത്തൽ.
- ആ സമയം മുതൽ ക്വിയാമത്തുനാൾവരെ സംഭവിക്കുവാനിരിക്കുന്നതെല്ലാം(മക്വാദീറുകൾ) രേഖപ്പെടുത്തി.
- 'ക്വദ്റി'ൽ വിശ്വസിക്കാത്തവരിൽ നിന്ന് പ്രവാചകൻ ﷺ നിരുത്തരവാദിയാണ്.
- സന്ദേഹങ്ങൾ ദൂരീകരിക്കുന്നതിന് പണ്ഡിതന്മാരോട് ചോദിക്കുക എന്ന സലഫുകളുടെ പതിവ്.
- പണ്ഡിതന്മാർ (ചോദ്യകർത്താവിന്റെ) സന്ദേഹം നിങ്ങിപോകുംവിധം അയാൾക്ക് ഉത്തരം നൽകി. അല്ലാഹുവിന്റെ റസൂൽ ﷺ യിലേക്ക് തങ്ങളുടെ സംസാരം ചേർത്തതുകൊണ്ട് മാത്രമാണ് (ഹദീഥുകൊണ്ട് മറുപടി നൽകിയതിനാലാണ്) അവർക്കത് (സാധ്യമായത്)

## അറുപത്
## ചിത്രരചനയും രൂപപ്പെടുത്തലും

അബൂഹുറയ്റ ﷺ വിൽ നിന്നും നിവേദനം. അദ്ദേഹം പറഞ്ഞു: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«قَالَ اللّهُ تعالى: وَمَنْ أَظْلَمُ مِمّنْ ذَهَبَ يَخْلُقُ كَخَلْقِي ؟ فَلْيَخْلُقُوا ذَرّةً ، أَوْ لِيَخْلُقُوا حَبّةً. أَوْ لِيَخْلُقُوا شَعِيرَةً»

**"**അല്ലാഹു ﷻ പറഞ്ഞിരിക്കുന്നു. «എന്റെ സൃഷ്ടിപ്പ് പോലെ സൃഷ്ടിക്കുവാൻ തുനിയുന്നവനേക്കാൾ വലിയ അക്രമി ആരുണ്ട്? എങ്കിൽ അവൻ അണുമണി സൃഷ്ടിക്കട്ടെ, അല്ലെങ്കിൽ അവനൊരു ധാന്യമണി സൃഷ്ടിക്കട്ടെ, അതുമല്ലെങ്കിൽ ഒരു ബാർലി സൃഷ്ടിക്കട്ടെ»**"** (ബുഖാരി, മുസ്ലിം)

ആഇശാ ﷺ യിൽ നിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«أَشَدّ النّاسِ عَذَاباً يَوْمَ الْقِيَامَةِ، الّذِينَ يُضَاهِئُونَ بِخَلْقِ اللّهِ»

**"**അന്ത്യനാളിൽ അതികഠിനമായ ശിക്ഷയുള്ളത് അല്ലാഹുവിന്റെ സൃഷ്ടിപ്പിനോട് സദൃശ്യരാകുന്നവർക്കാണ്. **"** (ബുഖാരി, മുസ്ലിം)

ഇബ്നു അബ്ബാസ് ﷺ വിൽ നിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറയുന്നതായി ഞാൻ കേട്ടു:

«كُلّ مُصَوّرٍ فِي النّارِ. يُجْعَلُ لَهُ بِكُلّ صُورَةٍ صَوّرَهَا نَفْسٌ يُعَذّبُ بها فِي جَهَنّمَ»

**"**എല്ലാ മുസ്വവ്വിറുകളും (രൂപമുണ്ടാക്കുന്നവരും) നരകത്തിലാണ്. അവനുണ്ടാക്കിയ എല്ലാ രൂപങ്ങൾക്കും അന്ത്യനാളിൽ ആത്മാവ് നൽകപ്പെടും. അവകൾ കൊണ്ട് അവനെ നരകാഗ്നിയിൽ ശിക്ഷിക്കും.**"** (ബുഖാരി, മുസ്ലിം)

ഇബ്നു അബ്ബാസ് ﷺ വിൽ നിന്നും (അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞതായി) നിവേദനം:

«مَنْ صَوَّرَ صُورَةً فِي الدُّنْيَا كُلِّفَ أَنْ يَنْفُخَ فِيهَا الرُّوحَ يَوْمَ الْقِيَامَةِ. وَلَيْسَ بِنَافِخٍ».

**"ആരെങ്കിലും ദുനിയാവിൽ ഒരു രൂപമുണ്ടാക്കിയാൽ അതിൽ ആത്മാവ് ഊതുവാൻ അന്ത്യനാളിൽ അവൻ നിർബന്ധിക്കപ്പെടും. ഒരിക്കലും അവന് ഊതുവാനാകില്ല."(ബുഖാരി, മുസ്‌ലിം)**

**അബുൽ ഹയ്യാജ് ﵁ വിൽ നിന്നും നിവേദനം: അദ്ദേഹം പറഞ്ഞു:**

قَالَ لِي عَلِيٌّ: أَلا أَبْعَثُكَ عَلَى مَا بَعَثَنِي عَلَيْهِ رَسُولُ اللّهِ ﷺ: أن لاَ تَدَعَ صُورَةً إِلاَّ طَمَسْتَهَا، وَلاَ قَبْراً مُشْرِفاً إِلاّ سَوَّيْتَهُ

**"എന്നോട് അലിയ്യ് (ഇബ്നു അബീത്വാലിബ്) പറഞ്ഞു: അല്ലാഹുവിന്റെ റസൂൽ ﷺ എന്നെ നിയോഗിച്ചതിന് ഞാൻ താങ്കളെ നിയോഗിച്ചയക്കട്ടേ? ഒരു രൂപവും മായിക്കാതെയും ഉയർത്തിയ ഒരു ക്വബ്റിനേയും നിരപ്പാക്കാതേയും താങ്കൾ വിട്ടേക്കരുത്." (മുസ്‌ലിം)**

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- **രൂപമുണ്ടാക്കുന്നവരോടും ചിത്രമുണ്ടാക്കുന്നവരോടുമുള്ള കഠിനമായ സമീപനം.**
- **അല്ലാഹു ﷻ യോടുള്ള മര്യാദ ഉപേക്ഷിക്കലാണ് രൂപമുണ്ടാക്കുന്നതിലും ചിത്രമുണ്ടാക്കുന്നതിലും ഉള്ളതെന്ന കാരണം ഉണർത്തൽ. അതാണല്ലോ അല്ലാഹു ﷻ, ('ക്വുദ്സിയ്യാ'യ ഹദീഥിലൂടെ) പറഞ്ഞത്: «എന്റെ സൃഷ്ടിപോലെ സൃഷ്ടിക്കുവാൻ പോകുന്നവനേക്കാൾ വലിയ അക്രമി ആരുണ്ട്?» എന്ന്.**
- **അല്ലാഹു ﷻ യുടെ കഴിവിനെകുറിച്ച് ഉണർത്തൽ. രൂപമുണ്ടാക്കുന്നവരുടേയും ചിത്രമുണ്ടാക്കുന്നവരുടേയും കഴിവുകേടും ഉണർത്തൽ. അതാണല്ലോ അല്ലാഹു ﷻ, ('ക്വുദ്സിയ്യാ'യ ഹദീഥിലൂടെ)പറഞ്ഞത്: «എങ്കിൽ, അവർ ഒരു അണുമണി സൃഷ്ടിക്കട്ടെ, അല്ലെങ്കിൽ അവനൊരു ധാന്യമണി സൃഷ്ടിക്കട്ടെ, അതുമല്ലെങ്കിൽ ഒരു ബാർലി സൃഷ്ടിക്കട്ടെ»**
- **അവരാണ് അതികഠിനമായ ശിക്ഷക്കിരയാകുന്നവർ എന്ന വ്യക്തമാക്കൽ.**
- **വരച്ച എല്ലാ ചിത്രങ്ങൾക്കും അല്ലാഹു ﷻ നഫ്സിനെ നല്കും. അവകൊണ്ട് 'മുസ്വവ്വിർ'(രൂപമുണ്ടാക്കുന്നവൻ) നരകത്തിൽ ശിക്ഷിക്കപ്പെടുകയും ചെയ്യും.**

- രൂപമുണ്ടാക്കുന്നവൻ തന്റെ രൂപങ്ങളിലും ചിത്രങ്ങളിലും ആത്മാവ് ഊതുവാൻ കല്പിക്കപ്പെടും.
- ചിത്രം കണ്ടാൽ മായ്ക്കുവാനുള്ള കല്പന.

## അറുപത്തി ഒന്ന്

## സത്യം ചെയ്യുമ്പോൾ സൂക്ഷിക്കുക

അല്ലാഹു ﷻ **പറഞ്ഞു:**

﴿ وَٱحۡفَظُوٓاْ أَيۡمَـٰنَكُمۡ ﴾

**(**നിങ്ങൾ നിങ്ങളുടെ സത്യങ്ങളെ സൂക്ഷിക്കുക**)** (വി. ഖു.5: 89)

അബൂഹുറയ്റ ؓ വിൽനിന്ന് നിവേദനം, അദ്ദേഹം പറഞ്ഞു: അല്ലാഹുവിന്റെ റസൂൽ ﷺ പറയുന്നത് ഞാൻ കേട്ടിരിക്കുന്നു:

«الْحَلِفُ مَنْفَقَةٌ لِلسِّلْعَةِ، مَمْحَقَةٌ لِلكسب»

**“**സത്യം (കച്ചവട)ചരക്കിനെ ചിലവാക്കുന്നതാണ്. സമ്പാദ്യത്തിന്റെ (ബർക്കത്ത്) നഷ്ടപ്പെടുത്തുന്നതുമാണ്.**”**(ബുഖാരി, മുസ്‌ലിം)

സൽമാൻ ؓ വിൽനിന്ന് നിവദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«ثَلاَثَةٌ لاَ يُكَلِّمُهُمُ الله، وَلاَ يُزَكِّيهِمْ، وَلَهُمْ عَذَابٌ أَلِيمٌ: أُشَيمط زان، وعائل مستكبر، ورجل جعل الله بضاعته، لا يشتري إلا بيمينه، ولا يبيع إلا بيمينه»

**“**മൂന്നുകൂട്ടർ, അല്ലാഹു അവരോട് സംസാരിക്കുകയോ, അവരെ സംസ്കരിക്കുകയോ ഇല്ല. അവർക്ക് വേദനിക്കുന്ന ശിക്ഷയുണ്ട്. വ്യഭിചാരിയായ വൃദ്ധൻ, അഹങ്കാരിയായ അന്യാശ്രയക്കാരൻ, അല്ലാഹുവിനെ തന്റെ കച്ചവടചരക്കാക്കിയ വ്യക്തി; അയാൾ വാങ്ങുകയില്ല, അല്ലാഹുവെകൊണ്ട് സത്യംചെയ്യാതെ. അയാൾ വിൽക്കുകയില്ല അല്ലാഹുവെ കൊണ്ട് സത്യം ചെയ്യാതെ**”**[1]

[1] ത്വബറാനി. അൽബാനി ഹദീഥിനെ ‘സ്വഹീഹ് ’ആക്കിയിട്ടുണ്ട്.

ഇംറാൻ ഇബ്നു ഹുസൈ്വൻ ﷺ വിൽ നിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«خيرُ أمّتي قَرني، ثمّ الذين يَلونهم، ثمّ الذين يَلونهم.- قال عِمرانُ: فـــلا أدري أذكرَ بعدَ قرنِه مرتين أو ثلاثاً- ثمّ إنّ بعدَكم قوماً يشهدون ولا يُستشهدون ويخونون ولا يُؤْتَمَنون، ويَنذرون ولا يُوفون، ويَظهر فيهم السِّمَن»

"എന്റെ ഉമ്മത്തികളിൽ ഉത്തമർ എന്റെ തലമുറയാണ്, പിന്നീട് അവരെ തുടർന്നുവരുന്നവർ, പിന്നീട് അവരെ തുടർന്നുവരുന്നവർ." (ഇംറാൻ ﷺ പറയുന്നു: എനിക്കറിയില്ല, പ്രവാചകൻ ﷺ തന്റെ തലമുറക്ക് ശേഷം രണ്ട് തലമുറയേയാണോ അതല്ല മൂന്ന് തലമുറയേയാണോ പറഞ്ഞതെന്ന്.) "പിന്നീട് നിങ്ങൾക്കു ശേഷം ഒരു വിഭാഗമുണ്ട്. സാക്ഷ്യം ആവശ്യപ്പെടാതെ തന്നെ അവർ സാക്ഷ്യംപറയും. അവർ ചതിക്കും, അവർ വിശ്വസിക്കപ്പെടില്ല. അവർ നേർച്ചയാക്കും; അത് അവർ പൂർത്തീകരിക്കില്ല. അവരിൽ (പരലോകവിശ്വാസം കുറഞ്ഞതിനാലും ഐഹിക വിഭവങ്ങളോടുള്ള ആർത്തിയാലും) 'സിമൻ' (തടിയും കൊഴുപ്പും) (പ്രകടമാകും." (ബുഖാരി, മുസ്‌ലിം)

ഇബ്നു മസ്ഊദ് ﷺ വിൽനിന്നും നിവേദനം: പ്രവാചകൻ ﷺ പറഞ്ഞു:

«خيرُ النّاسِ قَرني، ثمّ الذين يَلونهم، ثمّ الذينَ يَلونَهم. ثمّ يَجيءُ أقوامٌ تَسبِقُ شهادةُ أحدِهم يَمينَه ويَمينُهُ شهادتَه».

"എന്റെ ഉമ്മത്തികളിൽ ഉത്തമർ എന്റെ തലമുറയാണ്, പിന്നീട് അവരെ തുടർന്ന് വരുന്നവർ, പിന്നീട് അവരെ തുടരുന്നവർ. പിന്നെ ഒരു വിഭാഗം വരും. അവരിൽ ഒരാളുടെ 'ശഹാദത്ത്' (സാക്ഷ്യം) അവന്റെ സത്യത്തെ മുൻകടക്കും. അവന്റെ സത്യം, സാക്ഷ്യത്തെ മുൻകടക്കും." (ബുഖാരി, മുസ്‌ലിം)

ഇബ്റാഹീം ﷺ പറഞ്ഞു: "അവർ (സലഫുകൾ), സാക്ഷ്യത്തിന്റേയും കരാറിന്റേയും വിഷയത്തിൽ ഞങ്ങൾ കുട്ടികളായിരിക്കേ ഞങ്ങളെ അടിക്കാറുണ്ടായിരുന്നു." (ബുഖാരി)

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- സത്യങ്ങൾ സൂക്ഷിക്കുവാനുള്ള വസ്വിയത്.

- സത്യം, കച്ചവടചരക്കുകളെ ചിലവാക്കും ബർക്കത്തിനെ നഷ്ട പ്പെടുത്തുമെന്നുള്ള പ്രവചനം.
- തന്റെ സത്യം കൊണ്ടല്ലാതെ വില്ക്കുകയോ, വാങ്ങുകയോ ചെയ്യുന്നവർക്കുള്ള ശക്തമായ താക്കീത്.
- തെറ്റുചെയ്യുവാനുള്ള പ്രേരകം കുറവാണെങ്കിലും പ്രസ്തുത പാപം ഗൗരവമാകുമെന്ന ഉണർത്തൽ.
- സത്യം ചെയ്യുവാൻ ആവശ്യപ്പെടാതെതന്നെ സത്യം ചെയ്യു ന്നവരെ ആക്ഷേപിക്കൽ.
- മൂന്നോ, നാലോ തലമുറകളെ പ്രവാചകൻ ﷺ പുകഴ്ത്തിയ ത്. അവർക്ക് ശേഷം സംഭവിക്കുന്നതിനെ ഉണർത്തിയതും.
- സാക്ഷ്യം ആവശ്യപ്പെടാതെ തന്നെ സാക്ഷ്യം വഹിക്കുന്നവരെ ആക്ഷേപിക്കൽ.
- 'സലഫുകൾ' സാക്ഷ്യത്തിന്റേയും. കരാറിന്റേയും വിഷയ ത്തിൽ കുട്ടികളെ അടിച്ചിരുന്നു എന്നത്.

# അറുപത്തി രണ്ട്
# കരാറുകൾ - നിറവേറ്റുക

അല്ലാഹു ﷻ പറഞ്ഞു:

﴿ وَأَوْفُواْ بِعَهْدِ ٱللَّهِ إِذَا عَـٰهَدتُّمْ وَلَا تَنقُضُواْ ٱلْأَيْمَـٰنَ بَعْدَ تَوْكِيدِهَا.... ﴾

**(നിങ്ങൾ കരാർ ചെയ്യുന്ന പക്ഷം അല്ലാഹുവിന്റെ കരാർ നിങ്ങൾ നിറവേറ്റുക. അല്ലാഹുവിനെ നിങ്ങളുടെ ജാമ്യക്കാരനാക്കി കൊണ്ട് നിങ്ങൾ ഉറപ്പിച്ചു സത്യംചെയ്തശേഷം അത് ലംഘിക്കരുത്. തീർച്ചയായും അല്ലാഹു നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് അറിയുന്നു.)** (വി.ക്വു. 16: 91)

ബുറൈദ ﷺവിൽ നിന്നും നിവേദനം: അദ്ദേഹം പറഞ്ഞു:

كانَ رسولُ الله ﷺ إذا أمّر أميراً على جَيْشٍ أو سريَّة أوْصَاهُ في خَاصّتهِ بتَقْوَى الله ومَنْ مَعَهُ مِنَ المُسْلِمِينَ خيَراً، فقال: اغْزُوا بسْم الله في سبيلِ الله، قَاتِلُوا مَنْ كَفَرَ بالله، اغزُوا ولا تَغلُّوا وَلاَ تغدِروا ولا تُمَثِّلُوا، ولا تَقْتُلُوا وَليداً، فإذا لَقِيتَ عَدُوُكَ مِنَ المُشْرِكِينَ فادْعُهُمْ إلى ثلاثِ خِصَالٍ (أو خِلاَلٍ) فأيّتهن ما أجَابُوكَ فاقْبَلْ مِنْهُمْ وكُفّ عنْهُمْ، ثم ادْعُهُمْ إلى الإسلامِ فإن أجَابُوكَ فاقْبَلْ مِـنْهُمْ، ثم ادْعُهُمْ إلى التّحَوُّلِ مِنْ دَارِهِمْ إلى دَارِ المُهَاجِرِينَ، وأخْبِرْهُمْ أنهم إن فَعَلُوا ذلكَ فإنّ لَهُمْ ما لِلْمُهَاجِرِينَ وَعَلَيْهِمْ ما عَلَى المُهَاجِرِينَ، فإنْ أبَوْا أنْ يَتَحَوّلُوا منها فأَخْبِرْهُمْ أنّهُمْ يَكُونُوا كأعْرَابِ المُسْلِمِينَ يَجْرِي عَلَيْهِمْ حُكْمُ الله تعالى، ولا يكون لَهُمْ في الغَنيمَةِ والْفَيءِ شَيْءٌ إلاّ أن يُجَاهِدُوا مع المُسْلِمِينَ، فإنْ هم أبَوْا فاسألهم الجِزْية، فإن هم أجَابُوكَ فاقْبَلْ مِنْهُمْ وكُفّ عنْهُمْ، فإنْ هـم أبَـوْا فَاسْتَعِنْ بالله وَقَاتِلْهُمْ. وإذا حَاصَرْتَ أَهْلَ حِصْنٍ فَأَرَادُوكَ أنْ تَجْعَلَ لهم ذمَّـة الله وذِمّةَ نَبيّهِ فلا تَجْعَلَ لَهُمْ ذِمّةَ الله وذِمّةَ نَبيّهِ ولكِنْ اجْعَلْ لَهُمْ ذِمّتَكَ وذِمَة

أَصْحَابِكَ، فإنّكُمْ أنْ تَخفِرُوا ذِمَمَكُمْ وَذِمّة أصْحَابِكُمْ أَهْوَن مِنْ أنْ تَخفِـــرُوا ذِمّةَ الله وذِمّةَ نبيهِ، وإذا حَاصَرْتَ أَهْلَ حِصْنٍ فأرَادُوكَ أنْ تُترلهم على حُكْـــمِ الله فلا تُنْزِلُهُمْ على حُكْمِ الله ولكن أَنْزِلْهُمْ على حُكْمِكَ فَإِنّـــكَ لاَ تَـــدْرِي أَتُصِيبُ حُكْمَ الله أم لا»

“അല്ലാഹുവിന്റെ റസൂൽ ﷺ വലുതോ ചെറുതോ ആയ സൈന്യത്തിന് ഒരു അമീറിനെ നിയമിച്ചാൽ അദ്ദേഹത്തോട് പ്രത്യേകിച്ച് തക്വ്‌വ കൊണ്ടും അയാളുടെ കൂടെയുള്ള മുസ്‌ലീംകളോട് നന്മയിൽ വർത്തിക്കുവാനും വസിയ്യത് ചെയ്യാറുണ്ടായിരുന്നു.

പ്രവാചകൻ ﷺ പറയും: “അല്ലാഹുവിന്റെ നാമത്തിൽ, അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിങ്ങൾ യുദ്ധംചെയ്യുക. അല്ലാഹുവിൽ അവിശ്വസിച്ചവരോട് നിങ്ങൾ യുദ്ധംചെയ്യുക; ‘ഗനീമത്’ മുതൽ (യുദ്ധമുതൽ) കവർന്നെടുക്കരുത്. നിങ്ങൾ കരാർ ലംഘിക്കരുത്, ചിത്രവധം നടത്തരുത്, കുട്ടികളെ കൊല്ലരുത്. നിങ്ങൾ ബഹുദൈവ വിശ്വാസികളിൽപ്പെട്ട നിങ്ങളുടെ ശത്രുവിനെ കണ്ടുമുട്ടിയാൽ മൂന്നുകാര്യങ്ങളിലേക്ക് അവരെ ക്ഷണിക്കുക. അതിൽ ഏതുകാര്യത്തിന് അവർ മറുപടി നൽകിയാലും അത് സ്വീകരിക്കുക. അവരോട് യുദ്ധം ചെയ്യാതിരിക്കുക. പിന്നീട് താങ്കൾ അവരെ ഇസ്‌ലാമിലേക്ക് ‘ദഅ്‌വത്ത്’ ചെയ്യുക. അപ്പോൾ താങ്കൾക്ക് അവർ ഉത്തരം ചെയ്യുകയാണെങ്കിൽ താങ്കൾ അവരിൽനിന്നും സ്വീകരിക്കുക. ശേഷം താങ്കൾ അവരെ അവരുടെ നാട്ടിൽനിന്ന് മുഹാജിറുകളുടെ നാട്ടിലേക്ക് മാറിതാമസിക്കുവാൻ പറയുക. അവർ അപ്രകാരം ചെയ്താൽ മുഹാജിറുകൾക്കുള്ളതായ (അവകാശങ്ങൾ) അവർക്കുണ്ട്. മുഹാജിറുകളുടെ മേലുള്ളത് (ബാദ്ധ്യതകൾ) അവരുടെ മേലുമുണ്ട് എന്ന് താങ്കൾ അവരോട് പറയുക. ആ നാട്ടിൽനിന്ന് മാറുവാൻ വിസമ്മതിക്കുകയാണെങ്കിൽ അവർ മുസ്‌ലീംകളിലെ ബദവികളെ (ഗ്രാമീണരെ) പോലെ ആയിരിക്കും. അവരുടെമേൽ അല്ലാഹുവിന്റെ വിധിനടപ്പാക്കും. ‘ഗനീമത്’ സ്വത്തിൽനിന്നോ ‘ഫയ്അ്’ സ്വത്തിൽനിന്നോ(യുദ്ധം ചെയ്യാതെ ശത്രുവിൽനിന്നും ലഭിക്കുന്ന സ്വത്ത്) അവർക്ക് ഒന്നുമുണ്ടാകില്ല. അവർ മുസ്‌ലീംകളോടൊത്ത് ജിഹാദ് ചെയ്താലല്ലാതെ. ഇനി അവർ (ഇസ്‌ലാം സ്വീകരിക്കുവാൻ)വിസമ്മതിക്കുകയാണെങ്കിൽ താങ്കൾ അവരിൽ നിന്ന് ജിസ്‌യ(കപ്പം) ആവശ്യപ്പെടുക അപ്പോൾ താങ്കൾക്ക് അവർ ഉത്തരം ചെയ്യുകയാണെങ്കിൽ താങ്കൾ അവരിൽ നിന്നും സ്വീകരിക്കുക. അവരോട് താങ്കൾ യുദ്ധം വേണ്ടെന്ന് വെക്കുക. അവർ വിസമ്മതിക്കുകയാണെങ്കിൽ

താങ്കൾ അല്ലാഹുവോട് സഹായം തേടുക. അവരോട് യുദ്ധം ചെയ്യുക. ഒരു കോട്ടയിലെ ആളുകളെ താങ്കൾ ഉപരോധി ക്കുകയും അപ്പോൾ അവർ താങ്കളോട് അല്ലാഹുവിന്റെ കരാറും അല്ലാഹുവിന്റെ റസൂലിന്റെ കരാറും ഉണ്ടാക്കുവാൻ ഉദ്ദേശിച്ചാൽ താങ്കൾ അവർക്ക് അല്ലാഹുവിന്റെ കരാറും അല്ലാഹുവിന്റെ റസൂലിന്റെ കരാറും ഉണ്ടാക്കരുത്. എന്നാൽ, താങ്കൾ അവർക്ക് താങ്കളുടെ കരാറും താങ്കളുടെ കൂട്ടുകാരുടെ കരാറും ഉണ്ടാ ക്കുക. കാരണം താങ്കൾ താങ്കളുടെ കരാറും താങ്കളുടെ കൂട്ടു കാരുടെ കരാറും ലംഘിക്കലാണ് അല്ലാഹുവിന്റെ കരാറും അല്ലാഹുവിന്റെ റസൂലിന്റെ കരാറും ലംഘിക്കുന്നതിനേക്കാൾ ഗൗരവം കുറഞ്ഞത്. താങ്കൾ ഒരു കോട്ടയിലെ ആളുകളെ ഉപരോധിക്കുകയും അവരെ അല്ലാഹുവിന്റെ വിധിയിൽ ഇറക്കു വാൻ (അവരിൽ നടപ്പിലാക്കുവാൻ) താങ്കളോട് അവർ ആവശ്യ പ്പെടുകയും ചെയ്താൽ, അപ്പോൾ താങ്കൾ അവരെ അല്ലാഹു വിന്റെ വിധിയിൽ ഇറക്കരുത്(അവരിൽ നടപ്പിലാക്കരുത്). പ്രത്യു ത, താങ്കൾ അവരെ താങ്കളുടെ വിധിയിലേക്ക് ഇറക്കുക (അവ രിൽ നടപ്പിലാക്കുക). കാരണം താങ്കൾ, അല്ലാഹുവിന്റെവിധി അ വരിൽ ശരിയാംവിധം നടപ്പിലാക്കുമോ ഇല്ലയോ എന്ന് താങ്കൾക്ക് അറിയില്ല.” (മുസ്‌ലിം)

**<u>ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:</u>**

- അല്ലാഹു ﷻ യുടേയും പ്രവാചകൻ ﷺ യുടേയും കരാറും, മുസ്‌ലിംകളുടെ കരാറും തമ്മിലുള്ള വ്യത്യാസം.
- രണ്ടുകാര്യങ്ങളിൽ ഏറ്റവും അപകടം കുറഞ്ഞതിലേക്കുള്ള നിദർശനം.
- “അല്ലാഹു ﷻ യുടെ നാമത്തിൽ, അല്ലാഹു ﷻ യുടെ മാർഗ്ഗ ത്തിൽ നിങ്ങൾ യുദ്ധംചെയ്യുക.” എന്ന പ്രവാചകൻ ﷺ യുടെ വചനം.
- “അല്ലാഹു ﷻ യിൽ അവിശ്വസിച്ചവരോട് നിങ്ങൾ യുദ്ധം ചെയ്യുക. ” എന്ന പ്രവാചകൻ ﷺ യുടെ വചനം.
- “അല്ലാഹു ﷻ യോട് താങ്കൾ സഹായം തേടുക, അവരോട് യുദ്ധം ചെയ്യുക” എന്ന പ്രവാചകൻ ﷺ യുടെ വചനം.
- അല്ലാഹു ﷻ യുടെ വിധിയും പണ്ഡിതന്മാരുടെ വിധിയും ത മ്മിലുള്ള വ്യത്യാസം.
- അല്ലാഹു ﷻ യുടെ വിധിക്ക് യോജിക്കുമോ, ഇല്ലയോ എന്ന് അറിയാതിരിക്കെ ആവശ്യം വരുമ്പോൾ സ്വഹാബി (ഗവേഷ ണാത്മകമായി) വിധിച്ചിരുന്നു.

# അറുപത്തി മൂന്ന്
# അല്ലാഹുവിന്റെ പേരിൽ സത്യംചെയ്തു പറയുന്നതിന്റെ ഗൗരവം

ജുൻദുബ് ഇബ്നു അബ്ദില്ല ﵁ വിൽ നിന്ന് നിവേദനം. അദ്ദേഹം പറഞ്ഞു: അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞിരിക്കുന്നു:

«قَالَ رَجُل: وَاللّٰهِ لاَ يَغْفِرُ اللّٰهُ لِفُلاَنٍ، فقال اللهُ عز وجل: مَنْ ذَا الَّذِي يَتَأَلَّى عَلَيَّ أَنْ لاَ أَغْفِرَ لِفُلاَنٍ. فَإِنِّي قَدْ غَفَرْتُ لِهُ. وَأَحْبَطْتُ عَمَلَكَ»

"ഒരാൾ പറഞ്ഞു: അല്ലാഹുവാണെ സത്യം നിശ്ചിത വ്യക്തിക്ക് അല്ലാഹു പൊറുത്തുകൊടുക്കുകയില്ല. അപ്പോൾ അല്ലാഹു പറഞ്ഞു: «ഞാൻ നിശ്ചിത വ്യക്തിക്ക് പൊറുത്തുകൊടുക്കുകയില്ലെന്ന് എന്റെ പേരിൽ സത്യം ചെയ്തു പറയാൻ ആരാണ് ധൈര്യം കാണിച്ചത് ?! നിശ്ചയം, ഞാൻ അവന് പൊറുത്തു കൊടുത്തിരിക്കുന്നു. നിന്റെ കർമങ്ങൾ ഞാൻ നിഷ്ഫലമാക്കിയിരിക്കുന്നു.» " (മുസ്ലിം)

അബൂഹുറയ്റ ﵁ വിൽ നിന്നുമുള്ള നിവേദനത്തിൽ:

أن القائل رجل عابد. قال أبو هريرة: تَكَلَّمَ بِكَلِمَةٍ أَوْبَقَتْ دُنْيَاهُ وَآخِرَتَهُ.

"ഇത് പറഞ്ഞ വ്യക്തി ഒരു 'ആബിദ്' (അല്ലാഹുവിനുള്ള ഇബാദത്തിൽ കഴിയുന്ന വ്യക്തി) ആയിരുന്നു." അബൂഹുറയ്റ ﵁ പറഞ്ഞു: "ഒരു വാക്യം അയാൾ സംസാരിച്ചു; അത് അയാളുടെ ഇഹവും പരവും നശിപ്പിച്ചു."[1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അല്ലാഹു ﷻ യുടെ പേരിൽ സത്യം ചെയ്തുപറയുന്നതിനെതിരിൽ താക്കീത്.
- തന്റെ ചെരിപ്പിന്റെ വാറിനേക്കാൾ നമ്മളിലേക്ക് നരകം അടുത്താണ് എന്നത്.
- സ്വർഗ്ഗവും അപ്രകാരം അടുത്താണ്.

---

[1] സുനനു അബീദാവൂദ്.

- **“**ഒരാൾ, അല്ലാഹുവിനെ പ്രീതിപ്പെടുത്തുന്ന ഒരു വാക്യം പറയും, പ്രസ്തുത വചനം അയാൾ ഗൗരവത്തിൽ എടുത്തിരിക്കില്ല, അല്ലാഹുവാകട്ടെ ആ വചനംകൊണ്ട് അയാളെ സ്വർഗ്ഗീയ പദവികളിൽ ഉയർത്തും. ഒരാൾ, അല്ലാഹുവിനെ ദേഷ്യപ്പെടുത്തുന്ന ഒരു വാക്യം പറയും, പ്രസ്തുത വചനം അയാൾ ഗൗരവത്തിൽ എടുത്തിരിക്കില്ല, പ്രസ്തുത വചനത്താൽ അയാൾ നരകത്തിൽ ആപതിക്കും.**”** എന്ന പ്രവാചകൻ ﷺ യുടെ വചനത്തിൽ അതിന് 'ശാഹിദ് ' ഉണ്ട്.
- ഒരു വ്യക്തിയിൽ തനിക്കേറെ വെറുപ്പുള്ള ഒരുകാര്യം ആരോപിക്കപ്പെട്ടാൽ പ്രസ്തുത കാരണത്താൽ അയാൾക്ക് പൊറുത്തു കൊടുക്കപ്പെട്ടേക്കും.

# അറുപത്തി നാല്
# അല്ലാഹു
# ശുപാർശകനാക്കപ്പെടുകയില്ല

ജുബയ്റ് ഇബ്നു മുത്വ്ഇം ﷺ വിൽനിന്നും നിവേദനം. അദ്ദേഹം പറഞ്ഞു:

جاء أَعْرَابِيٌّ إلى النبي ﷺ، فقالَ: يَا رَسُولَ الله! نُهِكَتِ الأَنْفُسُ، وجاع الْعِيَــالُ، وَهَلَكَتِ الأَمْوَالُ فَاسْتَسْقِ لَنَا ربَّك فإِنّا نَسْتَشْفِعُ بالله عَلَيْكَ وبِكَ عَلَى الله. قـــالَ رَسُولُ الله ﷺ: «سبحان الله، سبحان الله»، فَمَا زَالَ يُسَبِّحُ حَتّى عُرِفَ ذَلِكَ فِي وُجُوهِ أَصْحَابِهِ، ثُمّ قالَ: «وَيْحَكَ أَتَدْرِي مَا الله؟ إِنّ شَأْنَ الله أَعْظَمُ مِنْ ذَلِكَ، إنه لا يُسْتَشْفَعُ بالله عَلَى أَحَدٍ»

"ഒരു അഅ്റാബി നബി ﷺ യുടെ അടുക്കൽ വന്നു. എന്നിട്ട് പറഞ്ഞു: അല്ലാഹുവിന്റെ റസൂലേ, മനുഷ്യർ വിവശരായി, കുടുംബം പട്ടിണിയിലായി, സ്വത്തുക്കൾ നശിച്ചു, താങ്കൾ താങ്കളുടെ റബ്ബിനോട് ഞങ്ങൾക്ക് മഴലഭിക്കുവാൻവേണ്ടി തേടിയാലും. കാരണം (ഞങ്ങൾക്കുവേണ്ടി താങ്കൾ, അല്ലാഹുവോടു പ്രാർത്ഥിക്കുവാൻ) ഞങ്ങൾ അല്ലാഹുവെ താങ്കളുടെ അടുക്കൽ ശുപാർശകനാക്കുന്നു. (അല്ലാഹു ഞങ്ങൾക്ക് മഴ വർഷിക്കുവാൻ) താങ്കളെ അല്ലാഹുവിങ്കലും ശുപാർശകനാക്കുന്നു. അപ്പോൾ പ്രവാചകൻ ﷺ പറഞ്ഞു: "സുബ്ഹാനല്ലാഹ്! സുബ്ഹാനല്ലാഹ്!" അദ്ദേഹം തസ്ബീഹ് ചൊല്ലിക്കൊണ്ടേയിരുന്നു. അത് അദ്ദേഹത്തിന്റെ സ്വഹാബത്തിന്റെ മുഖത്ത് അറിയപ്പെടുന്നതുവരെ. പിന്നീട് അദ്ദേഹം പറഞ്ഞു: "താങ്കൾക്ക് നാശം, താങ്കൾക്ക് അറിയുമോ അല്ലാഹു ആരെന്ന്? അല്ലാഹുവിന്റെകാര്യം ഇതിനേക്കാൾ മഹത്തരമാണ്. കാരണം, അല്ലാഹു ഒരാളുടേയും അടുക്കൽ ശുപാർശകനാക്കപ്പെടുകയില്ല." [1]

---

[1] സുനനു അബീദാവൂദ്. അൽബാനിയുടെ ള്വിലാലുൽ ജന്നഃ നോക്കുക.

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- “ഞങ്ങൾ അല്ലാഹുവെ താങ്കളുടെ അടുക്കൽ ശുപാർശകനാക്കുന്നു.” എന്ന് പറഞ്ഞവരെ പ്രവാചകൻ ﷺ എതിർത്തത്.
- ഈ വാക്ക് കാരണത്താൽ പ്രവാചകൻ ﷺ യുടെ മാറ്റം. അത് അദ്ദേഹത്തിന്റെ സ്വഹാബത്തിന്റെ മുഖത്ത് അറിയപ്പെട്ടു.
- “താങ്കളെ അല്ലാഹുവിങ്കലും ശുപാർശകനാക്കുന്നു” എന്ന് പറഞ്ഞതിനെ പ്രവാചകൻ ﷺ അദ്ദേഹത്തോട് എതിർത്തില്ല.
- “സുബ്ഹാനല്ലാഹ്” എന്നതിന്റെ തഫ്സീർ ഉണർത്തൽ.
- മുസ്‌ലിമീങ്ങൾ പ്രവാചകൻ ﷺ യോട് ‘ഇസ്തിസ്ക്വാഇ’ന് (മഴ ലഭിക്കുവാൻവേണ്ടി പ്രാർത്ഥിക്കുവാൻ) ആവശ്യപ്പെടുന്നു.

# അറുപത്തി അഞ്ച്
# പ്രവാചകൻ ശിർക്കിലേക്കുള്ള കവാടം അടക്കുന്നു

അബ്ദുല്ലാഹ് ഇബ്നു ശിഖ്ഖീർ ﷺ വിൽ നിന്നും നിവേദനം. അദ്ദേഹം പറഞ്ഞു:

انْطَلَقْتُ فِي وَفْدِ بَنِي عَامِرٍ إِلَى رَسُولِ اللهِ ﷺ، فَقُلنا: أَنْتَ سَيِّدُنا. فقَالَ: «السَّيِّدُ الله تبارك وتعالى». قُلْنا: وَأَفْضَلُنا فَضْلاً وَأَعْظَمُنَا طَوْلاً. فَقَالَ «قُولُوا بِقَوْلِكم أَوْ بَعْضِ قَوْلِكمُ وَلاَ يَسْتَجْرِيَنّكمْ الشّيْطَانُ».

"ബനൂആമിർ സംഘത്തോടൊപ്പം ഞാൻ അല്ലാഹുവിന്റെ റസൂൽ ﷺ യുടെ അടുക്കൽ പോയി. ഞങ്ങൾ പറഞ്ഞു: താങ്കൾ ഞങ്ങളുടെ 'സയ്യിദ്' ആണ്. അപ്പോൾ പ്രവാചകൻ ﷺ പറഞ്ഞു: "'അസയ്യിദ്' അല്ലാഹുവാണ്." ഞങ്ങൾ പറഞ്ഞു: "(താങ്കൾ) ഞങ്ങളിൽ അതിശ്രേഷ്ഠരും, മഹത്തായ നേതൃത്വം ഉള്ളവരുമാകുന്നു." അപ്പോൾ പ്രവാചകൻ ﷺ പറഞ്ഞു: "നിങ്ങൾക്ക് പറയുവാനുള്ള വാക്കുകൾ മുഴുവനും നിങ്ങൾ പറയുക. നിങ്ങളെ പിശാച് വഴി തെറ്റിക്കാതിരിക്കട്ടെ."[1]

അനസ് ﷺ വിൽനിന്നും നിവേദനം:

أن ناساً قالوا: يا رسول الله يا خيرنا وابن خيرنا! وسيدنا وابن سيدنا! فقـال: «ياأيّها النّاسُ قُولُوا بِقولِكُمْ ولا يَسْتَهْوِيَنّكُمْ الشّيْطَانُ، أنَـا مُحَمَّـدٌ عَبْـد الله وَرَسُولُه، ما أحِبّ أنْ تَرْفَعُونِي فَوْقَ مَنْزِلَتِي التي أنزلني الله عَزّ وَجَلّ»

ഒരു സംഘം ആളുകൾ (പ്രവാചകൻ ﷺ യോട്) പറഞ്ഞു: അല്ലാഹുവിന്റെ റസൂലേ, ഞങ്ങളുടെ ശ്രേഷ്ഠരെ! ഞങ്ങളിൽ ശ്രേഷ്ഠരുടെ മകനേ! ഞങ്ങളുടെ സയ്യിദേ! ഞങ്ങളുടെ സയ്യിദിന്റെ പുത്രരേ! അപ്പോൾ പ്രവാചകൻ ﷺ പറഞ്ഞു: "ജനങ്ങളേ, നിങ്ങളുടെ വാക്കുകൾ നിങ്ങൾ പറഞ്ഞുകൊള്ളുക. ശെയ്ത്വാൻ നിങ്ങളെ വഴിതെറ്റിക്കാതിരിക്കട്ടെ. ഞാൻ അല്ലാഹുവിന്റെ ദാസനും

---

[1] സുനനു അബീദാവൂദ്. അൽബാനി 'സ്വഹീഹ്' ആക്കിയിരിക്കുന്നു.

ദൂതനുമായ മുഹമ്മദ് ആണ്. അല്ലാഹു എന്നെ അവരോധിച്ച തായ സ്ഥാനത്തിന് മുകളിലേക്ക് നിങ്ങൾ എന്നെ ഉയർത്തുന്നത് ഞാൻ ഇഷ്ടപ്പെടുന്നില്ല. "[1]

**ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:**

- അതിരുകവിയുന്നതിൽ ജനങ്ങൾക്കുള്ള താക്കീത്.
- 'താങ്കൾ ഞങ്ങളുടെ സയ്യിദ് ആണ് എന്നു പറയുന്നവരോട് തിരിച്ചുപറയൽ അനിവാര്യമായ വചനം.
- അവർ പറഞ്ഞത് സത്യം മാത്രമാണ്, എന്നിട്ടും പ്രവാചകൻ ﷺ അവരോട് **"**നിങ്ങളെ ശെയ്ത്വാൻ വഴിതെറ്റിക്കാതിരിക്ക ട്ടെ**"** എന്ന് പറഞ്ഞത്.
- **"**എന്റെ സ്ഥാനത്തേക്കാൾ നിങ്ങൾ എന്നെ ഉയർത്തുന്നത് ഞാൻ ഇഷ്ടപ്പെടുന്നില്ല**"** എന്ന് പ്രവാചകൻ ﷺ പറഞ്ഞത്.

[1] സുനനുന്നസാഇ. മുസ്നദു അഹ്മദ്, സ്വഹീഹു ഇബ്നി ഹിബ്ബാൻ. ശുഐബ് അൽ അർനാഊത്വ് ഹദീഥിന്റെ സനദ് 'സ്വഹീഹാ'ണെന്ന് പറ ഞ്ഞിരിക്കുന്നു.

# അറുപത്തി ആറ്
# അല്ലാഹുവിന് നൽകേണ്ട ഗാംഭീര്യം

അല്ലാഹു ﷻ പറഞ്ഞു:

﴿ وَمَا قَدَرُوا۟ ٱللَّهَ حَقَّ قَدْرِهِۦ وَٱلْأَرْضُ جَمِيعًا قَبْضَتُهُۥ يَوْمَ ٱلْقِيَـٰمَةِ وَٱلسَّمَـٰوَٰتُ مَطْوِيَّـٰتٌۢ بِيَمِينِهِۦ ۚ سُبْحَـٰنَهُۥ وَتَعَـٰلَىٰ عَمَّا يُشْرِكُونَ ﴾

**(**അല്ലാഹുവെ കണക്കാക്കേണ്ട നിലയിൽ അവർ കണക്കാക്കിയിട്ടില്ല. ഉയിർത്തെഴുന്നേൽപ്പിന്റെ നാളിൽ ഭൂമി മുഴുവൻ അവന്റെ ഒരു പിടിയിൽ ഒതുങ്ങുന്നതായിരിക്കും. ആകാശങ്ങൾ അവന്റെ വലത് കൈയ്യിൽ ചുരുട്ടി പിടിക്കപ്പെട്ടവയുമായിരിക്കും. അവനെത്ര പരിശുദ്ധൻ! അവർ പങ്കുചേർക്കുന്നതിനെല്ലാം അവൻ അതീതനായിരിക്കുന്നു.**)** (വി. ഖു. 39:67)

ഇബ്നു മസ്ഊദ് ؓ വിൽനിന്നും നിവേദനം:

جَاءَ حَبْرٌ من الأحبار إلى رسول اللهﷺ، فقال : يَا مُحَمَّدُ! إنا نجد أن الله يجعل السَّمَاوَاتِ عَلَىَ إِصْبَعٍ، وَالأَرَضِينَ عَلىَ إِصْبَعٍ، وَالشَّجَرَ عَلَىَ إِصْبَعٍ، وَالْمَاءَ عَلَىَ إِصْبَعٍ، وَالثّرَى عَلَىَ إِصْبَعٍ، وَسَائِرَ الْخَلْقِ عَلَىَ إِصْبَعٍ، فَيَقُولُ: أَنَا الْمَلِكُ. فضَحِكَ النبي ﷺ حَتّى بَدَتْ نَوَاجِذُهُ، تصديقاً لقول الحبر، ثُمّ قَرَأَ: ﴿ وَمَا قَدَرُوا۟ ٱللَّهَ حَقَّ قَدْرِهِۦ وَٱلْأَرْضُ جَمِيعًا قَبْضَتُهُۥ يَوْمَ ٱلْقِيَـٰمَةِ ......﴾

“അല്ലാഹുവിന്റെ റസൂൽ ﷺ യുടെ അടുക്കൽ ഒരു വേദപുരോഹിതൻ വന്നു. അയാൾ പറഞ്ഞു: “മുഹമ്മദ്! നിശ്ചയം, അല്ലാഹു ആകാശങ്ങളെ ഒരു വിരലിലും ഭൂലോകങ്ങളെ ഒരു വിരലിലും വൃക്ഷങ്ങളെ ഒരു വിരലിലും വെള്ളത്തെ ഒരു വിരലിലും മണ്ണിനെ ഒരു വിരലിലും ഇതരസൃഷ്ടികളെ ഒരു വിരലിലും ആക്കും. എന്നിട്ടു പറയും: ഞാൻ രാജാവാണ്. അപ്പോൾ നബി ﷺ (വേദപുരോഹിതന്റെ വാക്കിനെ സത്യപ്പെടുത്തിക്കൊണ്ട് ചിരിച്ചു. അദ്ദേഹ

ത്തിന്റെ അണപ്പല്ലുകൾ വെളിപ്പെടുന്നതുവരെ. പിന്നീട് പ്രവാചക ൻ ﷺ ഓതി:

**(**അല്ലാഹുവെ കണക്കാക്കേണ്ട നിലയിൽ അവർ കണക്കാക്കിയി ട്ടില്ല. ഉയിർത്തെഴുന്നേൽപ്പിന്റെ നാളിൽ ഭൂമി മുഴുവൻ അവന്റെ ഒരു പിടിയിൽ ഒതുങ്ങുന്നതായിരിക്കും......**)** (ബുഖാരി, മുസ്‌ലിം)

ഇമാം മുസ്‌ലിം ﵀ വിന്റെ മറ്റൊരു രിവായത്തിൽ ഇപ്രകാ രം കൂടിയുണ്ട്:

وَالْجِبَالَ وَالشّجَرَ عَلَىَ إِصْبَعٍ، ثُمّ يَهُزّهُنّ فَيَقُولُ: أَنَا الْمَلِكُ، أنا الله.

**“**പർവ്വതങ്ങളും വൃക്ഷങ്ങളും ഒരു വിരലിന്മേൽ ആക്കും. പിന്നീട് അവൻ(അല്ലാഹു) അവ കുലുക്കും. അവൻ പറയും ഞാൻ രാ ജാവാണ്. ഞാൻ അല്ലാഹുവാണ്.**”**

ഇമാം ബുഖാരി ﵀ വിന്റെ മറ്റൊരു രിവായത്തിൽ ഇപ്ര കാരം കൂടിയുണ്ട്:

يجعل السّمَاوَاتِ عَلَىَ إِصْبَعٍ، وَالْمَاءَ وَالثّرَىَ عَلَىَ إِصْبَعٍ، وَسَائِرَ الْخَلْقِ عَلَىَ إِصْبَعٍ.

**“**ആകാശങ്ങളെ ഒരു വിരലിലും. വെള്ളവും മണ്ണും ഒരു വിരലി ലും മറ്റുസൃഷ്ടികളെ ഒരു വിരലിലും ആക്കും.**”**

ഇബ്നു ഉമറിന്റെ ﵄ വിൽ നിന്നും (പ്രവാചകൻﷺ പറ ഞ്ഞതായി) നിവേദനം:

«يَطْوِي اللّهُ عَزّ وَجَلّ السّمَاوَاتِ يَوْمَ الْقِيَامَةِ. ثُمّ يَأْخُذُهُنّ بِيَدِهِ الْيُمْنَىَ. ثُمّ يَقُولُ: أَنَا الْمَلِكُ. أَيْنَ الْجَبّارُونَ؟ أَيْنَ الْمُتَكَبّرُونَ؟ ثُمّ يَطْوِي الأَرَضِينَ السبع ثُمّ يَأْخُذُهُنّ بِشِمَالِهِ. ثُمّ يَقُولُ: أَنَا الْمَلِكُ. أَيْنَ الْجَبّارُونَ؟ أَيْنَ الْمُتَكَبّرُونَ؟».

**“**അല്ലാഹു ആകാശങ്ങളെ അന്ത്യനാളിൽ ചുരുട്ടും. പിന്നീട് ത ന്റെ വലത് കൈകൊണ്ട് അവയെ എടുക്കും. ശേഷം പറയും: ഞാനാണ് രാജാവ്. സ്വേച്ഛാധിപതികൾ എവിടെ? അഹങ്കാരികൾ എവിടെ? പിന്നീട് ഏഴ് ഭൂമികളേയും ചുരുട്ടും അവയെ തന്റെ ഇടതു കയ്യിൽ എടുക്കും. ശേഷം പറയും: ഞാനാണ് രാജാവ്. സ്വേച്ഛാധിപതികൾ എവിടെ? അഹങ്കാരികൾ എവിടെ?**”**(മുസ്‌ലിം)

ഇബ്നു അബ്ബാസ് ﵄ വിൽ നിന്നും നിവേദനം ചെയ്യപ്പെ ട്ടിരിക്കുന്നു: അദ്ദേഹം പറഞ്ഞു:

ما السماوات السبع والأرضون السبع في كف الرحمن إلا كخردلة في يد أحدكم.

"ഏഴ് ആകാശങ്ങളും ഏഴു ഭൂമികളും റഹ്മാനായ അല്ലാഹുവിന്റെ ഉള്ളം കയ്യിൽ നിങ്ങളിൽ ഒരാളുടെ കയ്യിലുള്ള കടുകുമണി പോലെ മാത്രമാണ്."[1]

ഇബ്നു സെയ്ദ് ﷺ, തന്റെ പിതാവിൽനിന്നും നിവേദനം: അല്ലാഹുവിന്റെ റസൂൽ പറഞ്ഞു:

«ما السماوات السبع في الكرسي إلا كدراهم سبعة ألقيت في ترس»

"(അല്ലാഹുവിന്റെ മഹിത സിംഹാസനത്തിന്റെ) പാദസ്ഥാനത്തിൽ (കുർസ്സിയിൽ) ഏഴ് ആകാശങ്ങൾ(അവയുടെ വലുപ്പം) ഒരു പരിചയിൽ കൊണ്ടിടപ്പെട്ട ഏഴ് ദിർഹമുകളെ പോലെ മാത്രമാണ്." [2]

അബൂദർറ് ﷺ പറയുന്നു: അല്ലാഹുവിന്റെ റസൂൽ ﷺ പറയുന്നത് ഞാൻ കേട്ടു:

«ما الكرسي في العرش إلا كحلقة من حديد ألقيت بين ظهري فلاة من الأرض»

"അർശിന്റെ (അല്ലാഹുവിന്റെ മഹിതസിംഹാസനത്തി)ന്റെ കുർസിയ്യ് (പാദസ്ഥാനം) വിജനമായ ഒരു ഭൂമിയുടെ പരപ്പിൽ കൊണ്ടിടപ്പെട്ട ഒരു ഇരുമ്പിന്റെ വളയത്തെ പോലെ മാത്രമാണ്." [3]

ഇബ്നു മസ്ഊദ് ﷺ വിൽ നിന്നും നിവേദനം. അദ്ദേഹം പറഞ്ഞു:

بين السماء والتي تليها خمسمائة عام، وبين كل سماء خمسمائة عام، وبين السماء السابعة والكرسي خمسمائة عام وبين الكرسي والماء خمس مائة عام، والعــرش فوق الماء، والله فوق العرش، لا يخفي عليه شيء من أعمالكم.

"ഭൗമാന്തരീക്ഷത്തോട് അടുത്ത ആകാശത്തിനും അതിനു തൊട്ടുള്ള(ആകാശ)ത്തിനും അഞ്ഞൂറു വർഷ (വഴിദൂര)മുണ്ട്. ഓരോ ആകാശത്തിനുമിടയിൽ അഞ്ഞൂറുവർഷ (വഴിദൂര)മുണ്ട്. ഏഴാം ആകാശത്തിനും 'കുർസിയ്യി'നുമിടയിൽ അഞ്ഞൂറു വർഷ (വഴിദൂര)മുണ്ട്. 'കുർസ്സിയ്യി'നും വെള്ളത്തിനുമിടയിൽ അ

[1] തഫ്സീറു ഇബ്നി ജരീർ. ഇമാം ഇബ്നു ജരീർ ഹദീഥിനെ 'ഹസൻ ' ആക്കിയിട്ടുണ്ട്.

[2] തഫ്സീറു ഇബ്നി ജരീർ. അൽബാനി ഹദീഥിനെ 'അസ്സ്വഹീഹഃ' കൊടുത്തിട്ടുണ്ട്.

[3] തഫ്സീറു ഇബ്നി ജരീർ. അൽബാനി ഹദീഥിനെ 'സ്വഹീഹ് ' ആക്കിയിട്ടുണ്ട്.

ഞ്ഞൂറുവർഷ (വഴിദൂര)മുണ്ട്. 'അർശ്' വെള്ളത്തിനുമുകളിലാണ്. അല്ലാഹു 'അർശി'നുമുകളിലാണ്. നിങ്ങളുടെ കർമ്മങ്ങളിൽ യാതൊന്നും അവന് ഗോപ്യമല്ല."[1]

അബ്ബാസ് ഇബ്നു അബ്ദിൽ മുത്വലിബിൽ ﷺ വിൽനിന്നും നിവേദനം. അല്ലാഹുവിന്റെ റസൂൽ ﷺ പറഞ്ഞു:

«هل تدرون كم بين السماء والأرض ؟ قلنا: الله ورسوله أعلم. قال: بينهما مسيرة خمسمائة سنة، ومن كل سماء إلى سماء مسيرة خمسمائة سنة، وكثف كل سماء مسيرة خمسمائة سنة، وبين السماء السابعة والعرش بحر بين أسفله وأعلاه كما بين السماء والأرض، والله تعالى فوق ذلك، وليس يخفى عليه شيء من أعمال بني آدم »

"നിങ്ങൾക്ക് അറിയുമോ ആകാശത്തിനും ഭൂമിക്കുമിടയിൽ എത്ര (ദൂരം) ഉണ്ടെന്ന്?" ഞങ്ങൾ പറഞ്ഞു: "അല്ലാഹുവിനും അവന്റെ തിരുദൂതർക്കും നന്നായി അറിയാം." അദ്ദേഹം പറഞ്ഞു: "അവ രണ്ടിനുമിടയിൽ അഞ്ഞൂറുവർഷത്തെ ദൂരമുണ്ട്. ഓരോ ആകാശത്തിൽ നിന്നും അടുത്ത ആകാശത്തിലേക്ക് അഞ്ഞൂറു വർഷത്തെ ദൂരമുണ്ട്. ഓരോ ആകാശത്തിന്റേയും വിസ്തീർണ്ണം അഞ്ഞുറു വർഷ വഴിദൂരമാണ്. ഏഴാം ആകാശത്തിനും അർശിനുമിടയിൽ ഒരു സമുദ്രമുണ്ട്; അതിന്റെ മുകൾ ഭാഗത്തിനും അടിഭാഗത്തിനുമിടയിൽ ആകാശത്തിനും ഭൂമിക്കുമിടയിലുള്ളതു പോലുള്ള ദൂരമുണ്ട്. അല്ലാഹു അതിനു മുകളിലാണ്. അല്ലാഹുവിന്, ആദം സന്തതികളുടെ കർമ്മങ്ങൾ യാതൊന്നും ഗോപ്യമല്ല." [2]

## ഈ അദ്ധ്യായം ഉൾക്കൊണ്ട വിഷയങ്ങൾ:

- (അല്ലാഹുവെ കണക്കാക്കേണ്ട നിലയിൽ അവർ കണക്കാക്കിയിട്ടില്ല......) എന്ന ആയത്തിന്റെ വ്യഖ്യാനം.

---

[1] ഇബ്നു മഹ്ദി, അൽ മസ്ഊദി എന്നിവർ റിപ്പോർട്ട് ചെയ്തത് ഇമാം ദഹബി പറഞ്ഞു: "ഈ 'അഥറി'ന് വേറേയും പരമ്പരകളുണ്ട്."

[2] സുനനു അബീ ദാവൂദ്. ഹദീഥിന്റെ സനദ് 'ദ്വഇൗഫ്" ആകുന്നു. അൽ ബാനിയുടെ ള്വിലാലുൽ ജന്നഃ 577 നോക്കുക.

- ഈ വിജ്ഞാനങ്ങളും ഇതുപോലുള്ളതും പ്രവാചകൻ ﷺ യുടെ കാലത്തുള്ള യഹൂദന്മാരിൽ നിലനിന്നിരുന്നു. അവർ അതിനെ നിഷേധിക്കുകയോ വ്യാഖ്യാനിക്കുകയോ ചെയ്തിട്ടില്ല.
- വേദപുരോഹിതൻ അത് ഉണർത്തിയപ്പോൾ പ്രവാചകൻ ﷺ അതിനെ സത്യപ്പെടുത്തി. അത് സ്ഥിരീകരിച്ച് വിശുദ്ധ ക്വുർആൻ അവതീർണമാകുകയും ചെയ്തു.
- വേദപുരോഹിതൻ ഈ മഹത്തായ വിജ്ഞാനം പറഞ്ഞപ്പോൾ പ്രവാചകൻ ﷺ യിൽ നിന്നും ചിരിഉണ്ടായി.
- അല്ലാഹു ﷻ യുടെ ഇരുതിരുകരങ്ങളെക്കുറിച്ചും, വലതു കൈയ്യിൽ ആകാശങ്ങളും ഇടതു കൈയ്യിൽ ഭൂമിയും ആണെന്നുമുള്ള വ്യക്തമാക്കൽ.
- ഇടതു കൈയ്യിന് 'ശിമാൽ' എന്ന നാമകരണം വ്യക്തമാക്കിയത്.
- സ്വേച്ഛാധിപതികളെക്കുറിച്ചും അഹങ്കാരികളെക്കുറിച്ചും പരാമർശിച്ചത്.
- "നിങ്ങളിൽ ഒരാളുടെ കയ്യിലെ കടുകുമണിപോലെ" എന്ന വാക്ക്.
- ആകാശത്തിലേക്ക് ചേർത്തുനോക്കിയാൽ 'കുർസിയ്യി'ന്റെ വലിപ്പം.
- 'കുർസിയ്യിലേക്ക് ചേർത്തുനോക്കിയാൽ 'അർശി'ന്റെ വലിപ്പം.
- 'അർശ്', കുർസിയ്യോ വെള്ളമോ അല്ല.
- ഓരോ ആകാശത്തിനിടയിലും എത്ര(ദൂരം) ?
- ഏഴാനാകാശത്തിന്റേയും കുർസിയ്യിന്റേയും ഇടയിൽ എത്ര ദൂരമുണ്ട് ?
- കുർസിയ്യിന്റേയും വെള്ളത്തിനും ഇടയിൽ എത്ര ദൂരമുണ്ട് ?
- അർശ് വെള്ളത്തിനു മുകളിലാണ്.
- അല്ലാഹു ﷻ അർശിനുമുകളിൽ (സിംഹാസനസ്ഥൻ) ആണ്.
- ആകാശത്തിനും ഭൂമിക്കുമിടയിൽ എത്ര(ദൂരം)?
- ഓരോ ആകാശത്തിന്റേയും വിസ്തൃതി അഞ്ഞൂറു വർഷമാണ്.
- ആകാശങ്ങൾക്ക് മുകളിലുള്ള സമുദ്രത്തിന്റെ താഴ്ഭാഗത്തിനും മുകൾ ഭാഗത്തിനുമിടയിൽ അഞ്ഞൂറു വർഷ(ദൂര)മുണ്ട്.

والله أعلم.

والحمد لله ربّ العالمين ،

وصلّى الله على سيّدنا محمّد ،

وعلى آله وصحبه أجمعين.

# വിഷയസൂചി